

കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർത്ഥമാക്കാതെ, മഹത്ത്വത്തിലും അപമാനത്തിലും സത്കീർത്തിയിലും ദുഷ്കീർത്തിയിലും വഞ്ചകയെന്നു കരുതപ്പെട്ടപ്പോഴും സത്യസന്ധയായി, എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർത്ഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

നവാഭിഷിക്തരായ
അഭിവന്ദ്യ മാത്യൂസ് മാർ പോളിക്കാർപ്പസ് എപ്പിസ്കോപ്പായ്ക്കും
അഭിവന്ദ്യ ആന്റണി മാർ സിൽവാനോസ് എപ്പിസ്ക്കോപ്പായ്ക്കും
ഹൃദയം നിറഞ്ഞ പ്രാർത്ഥനകളും ആശംസകളും!





ക്രൈസ്തവ കാഹളം കുടുംബം

ക്രൈസ്തവ കാഹളം

ജൂലൈ-ആഗസ്റ്റ് 2022 വാല്യം 83 ലക്കം 7-8




രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ
പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ
എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി
ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056
കവർ & ലേഔട്ട്
Fingraph - 9387811920
ഫോട്ടോഗ്രാഫ്സ്
ആക്ഷൻ ഫോട്ടോസ്, നാലാഞ്ചിറ
പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4
വിലാസം
ക്രൈസ്തവ കാഹളം, സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4

# ഉള്ളടക്കം




# ഭാഗ്യങ്ങളുടെ കലവറ

2022 ജൂലൈ 15 മലങ്കര സുറിയാനി കത്തോലിക്കാ സഭാമക്കൾക്ക് ഗൃഹാതുരുത്വം നൽകുന്ന മനോഹരമായ ദിവസമാണ്. കോവിഡ് മഹാമാരിയിൽപെട്ട് കഴിഞ്ഞ രണ്ടുവർഷമായി സഭയുടെ ഭാഗ്യങ്ങളുടെ കലവറയായ പുണ്യ പിതാക്കന്മാരുടെ, പ്രത്യേകിച്ച് മാർ ഈവാനിയോസ് തിരുമേനിയുടെ കബറിടത്തിലേക്ക് എത്തിച്ചേരാൻ കഴിയാതിരുന്ന ജനം കബറിടത്തിലേക്ക് ഒഴുകിയെത്തുന്നതാണ് നാം കണ്ടത്. പരിശുദ്ധമായ ആ ദിവസം സഭയിൽ പുതുതായി നിയമിക്കപ്പെട്ട അഭിവന്ദ്യ പിതാക്കന്മാരുടെ മെത്രാഭിഷേകത്തിന് തിരഞ്ഞെടുത്തതു തന്നെ സ്വർഗ്ഗത്തിന്റെ പ്രത്യേക പദ്ധതിയാണ്. സഭയുടെ ആസ്ഥാനകേന്ദ്രത്തിലും മേജർ അതിഭദ്രാസന കേന്ദ്രത്തിലും സഭാതലവനെന്ന നിലയിലും മേജർ അതിഭദ്രാസനാദ്ധ്യക്ഷൻ എന്ന നിലയിലും അത്യഭിവന്ദ്യ കാതോലിക്കാ ബാവ തിരുമേനിക്ക് ഊർജ്ജസ്വലമായ തന്റെ ശ്ലൈഹിക ശുശ്രൂഷയിൽ സഹായിക്കുന്നതിനായി നിയുക്ത പിതാക്കന്മാർ അഭിഷിക്തരായി. അഭിവന്ദ്യ ആന്റണി മാർ സിൽവാനോസ് എപ്പിസ്കോപ്പാ സഭയുടെ കൂരിയ മെത്രാൻ എന്ന നിലയിലും അഭിവന്ദ്യ മാത്യൂസ് മാർ പോളിക്കാർപ്പസ് എപ്പിസ്കോപ്പാ മേജർ അതിഭദ്രാസന സഹായമെത്രാൻ എന്ന നിലയിലും കാതോലിക്കാ ബാവ തിരുമേനിയുടെ ശുശ്രൂഷകളെ കൂടുതൽ സുഗമമാക്കുവാൻ സഹായിക്കുമെന്നതിൽ സംശയമില്ല. പുതുതായി ചുമതലയേറ്റെടുത്ത അഭിവന്ദ്യ മാർ സിൽവാനോസ് പിതാവിനും അഭിവന്ദ്യ മാർ പോളിക്കാർപ്പസ് പിതാവിനും ക്രൈസ്തവ കാഹളം മാസികയുടെ ആശംസകളും പ്രാർത്ഥനകളും നേരുന്നു.

സംഘാടക മികവുകൊണ്ട് ശ്രദ്ധേയമായിരുന്നു തിരുവനന്തപുരത്തു നടന്ന മെത്രാഭിഷേക ചടങ്ങുകൾ. രണ്ടു മാസം മുൻപേ കാതോലിക്കാ ബാവ തിരുമേനി വിളിച്ചുകൂട്ടിയ യോഗത്തിൽ ചടങ്ങുകളെ സംബന്ധിക്കുന്ന ആശയങ്ങൾ സ്വരൂപിക്കുകയും അത് നടപ്പിലാക്കാൻ ആവശ്യമായ പദ്ധതികൾ കൃത്യതയോടെ ആവിഷ്ക്കരിക്കുകയും ചെയ്തു. ആത്മസമർപ്പണത്തോടെ ഉത്തരവാദിത്വങ്ങൾ ഏറ്റെടുത്ത വൈദികർ, സമർപ്പിതർ, അത്മായപ്രേഷിതർ എന്നിവരുടെ നേതൃത്വത്തിൽ നടന്ന ഒരുക്കങ്ങളും നടപ്പിലാക്കുന്നതിനുള്ള ഉത്തരവാദിത്വപ്പെട്ട സമിതികളും രൂപീകരിക്കപ്പെട്ടു. എണ്ണയിട്ട യന്ത്രംപോലെ കാര്യക്ഷമതയോടെ അത് പ്രവർത്തിച്ചപ്പോൾ മെത്രാഭിഷേക ചടങ്ങുകൾ അവിസ്മരണീയ മുഹൂർത്തങ്ങളാണ് സഭയുടെ ചരിത്രത്തിൽ എഴുതിചേർത്തത്.

പുണ്യപിതാക്കന്മാരുടെ കബറിടം 'ഭാഗ്യങ്ങളുടെ കലവറ'യെന്നുകൂടി നാമകരണം ചെയ്യപ്പെട്ടിരിക്കുന്നു. നവീകരിച്ച കബർ ചാപ്പൽ കൂദാശ ചെയ്തപ്പോഴാണ് അത്യഭിവന്ദ്യ ബാവാ തിരുമേനി കബറിടത്തെ ഇപ്രകാരം വിശേഷിപ്പിച്ചത്. ഒരുകാലത്ത് ഈ കബറിടം സഭയിലെ യുവജനങ്ങൾ തങ്ങളുടെ എല്ലാ ശുശ്രൂഷകളുടെയും ഊർജ്ജകേന്ദ്രമായി വിശേഷിപ്പിച്ചിട്ടുണ്ട്. എന്നാൽ പുതിയ വിശേഷണം കൂടുതൽ അർത്ഥവത്തായിരിക്കുന്നു. സഭ നാളിതുവരെ സ്വീകരിച്ച എല്ലാ നന്മകളുടെയും പിന്നിൽ കബറടങ്ങിയിരിക്കുന്ന പുണ്യപിതാക്കന്മാരുടെ സമർപ്പണവും കഠിനാദ്ധ്വാനവും ഇപ്പോൾ ലഭിക്കുന്ന സ്വർഗ്ഗീയ മദ്ധ്യസ്ഥവും കാരണമായിട്ടുണ്ട്. നമ്മുടെ അനേകം കുടുംബങ്ങൾക്ക്, വ്യക്തികൾക്ക് രോഗശാന്തി, സാമ്പത്തിക അഭിവൃദ്ധി, സന്താനസൗഭാഗ്യം സഭാ ഗാത്രത്തോട് ചേർന്നു നിൽക്കാനുള്ള ആത്മീയത അങ്ങനെ എത്രയോ സൗഭാഗ്യങ്ങൾ ലഭിക്കുന്നതിന് ഈ കബറിടവും അവിടെ വീണ കണ്ണുനീരും, പ്രാർത്ഥനയും കാരണമായിട്ടുണ്ട്. ഇത് ഭാഗ്യങ്ങളുടെ കലവറ തന്നെയാണ്.



**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943

പിതൃമൊഴി



# ദൈവപരിപാലനയുടെ നിറവിൽ നന്ദിയോടെ

ദൈവപരിപാലനയുടെ മിഴിവാർന്ന നാളുകളിൽ ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് തിരുമേനിയിലൂടെ സാധിതമായ മലങ്കര പുനരൈക്യ പ്രസ്ഥാനം അതിന്റെ ശതാബ്ദിയോടടുക്കുന്ന കാലം! മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് രണ്ടു മേൽപ്പട്ടക്കാരെ ലഭിച്ചിരിക്കുന്നു. തിരുവനന്തപുരം മേജർ അതിരൂപതയുടെ സഹായമെത്രാനായി അഭിവന്ദ്യ മാത്യൂസ് മാർ പോളിക്കാർപ്പസ് എപ്പിസ്കോപ്പായും മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മേജർ ആർക്കിഎപ്പിസ്കോപ്പൽ കൂരിയായുടെ മെത്രാനായി അഭിവന്ദ്യ ആന്റണി മാർ സിൽവാനോസ് എപ്പിസ്കോപ്പായും 2022 ജൂലൈ 15-ന് മാർ ഈവാനിയോസ് തിരുമേനിയുടെ 69-ാം ഓർമ്മപ്പരുന്നാൾ ദിവസം അഭിഷിക്തരായിരിക്കുന്നു. ഇത് സഭയെ ബലപ്പെടുത്താനുള്ള പരിശുദ്ധാത്മാവിന്റെ പ്രവർത്തനമാണ്. 'ചെറിയ അജഗണമേ ഭയപ്പെടേണ്ട' (ലൂക്കാ 12:32) എന്നുള്ള നമ്മുടെ കർത്താവിന്റെ ധൈര്യപ്പെടുത്തലാണ്. 'എന്റെ ഹൃദയത്തിനിണങ്ങിയ ഇടയൻമാരെ ഞാൻ നൽകു'മെന്നുള്ള ദൈവിക വാഗ്ദാനത്തിന്റെ പൂർത്തീകരണമാണ് (ജെറ. 3:15). സ്വർഗ്ഗത്തിലിരുന്ന് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി തന്റെ സഭയ്ക്കു വേണ്ടി ദൈവസന്നിധിയിലർപ്പിക്കുന്ന പ്രാർത്ഥനകൾ സ്ഥിരീകരിക്കപ്പെടുന്നു എന്നതിന്റെ നിദർശനമാണിത്. എല്ലാറ്റിലുമുപരി കരുണാമയനായ ദൈവത്തിന്റെ പരിപാലനയുടെ ആഘോഷമാണ്. അഭിനവ എപ്പിസ്കോപ്പാമാരുടെ ശുശ്രൂഷയും സേവനങ്ങളും സഭയ്ക്കും സമൂഹത്തിനും വലിയ കൃപയായി ഭവിക്കട്ടെ. അഭിവന്ദ്യരായ രണ്ടു വന്ദ്യ പിതാക്കന്മാർക്കും എല്ലാ ദൈവാനുഗ്രഹങ്ങളും ആശംസകളും നേരുന്നു.

ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ അറുപത്തിയൊൻപതാം ഓർമ്മപ്പെരുന്നാൾ ദിവസം ധന്യമായി ആചരിക്കാൻ നമുക്ക് കഴിഞ്ഞു. വന്ദ്യപിതാവിന്റെ ഓർമ്മപ്പെരുന്നാൾ എല്ലാ അർത്ഥത്തിലും മലങ്കര മക്കളെ ഒന്നിപ്പിക്കുന്ന ഒരു വികാരവും ശക്തിയുമാണ്. വന്ദ്യ പിതാവിന്റെ കബറിടം നമുക്ക് ഭാഗ്യങ്ങളുടെ കലവറയാണ്. ദൈവദാസന്റെ നാമകരണ നടപടികൾ ഊർജ്ജിതമായിക്കൊണ്ടിരിക്കുന്നതിന്റെ പശ്ചാത്തലത്തിലും കൂടുതൽ സഭാമക്കൾക്ക് കൂടുതൽ സമയം കബറിലിരുന്ന് മാധ്യസ്ഥം യാചിക്കേണ്ടതിന്റെ ആവശ്യകതയിലും ഇപ്പോൾ വന്ദ്യ പിതാവിന്റെ കബറിടം നമ്മുടെ പാരമ്പര്യങ്ങൾക്കിണങ്ങുന്ന രീതിയിൽ നവീകരിച്ച് മനോഹരമാക്കി ജൂലൈ 1-ന് കൂദാശ ചെയ്തിരിക്കുന്നു. കബറിടത്തിന്റെ നവീകരണ പ്രവർത്തനങ്ങളിൽ സഹായിച്ച എല്ലാ സുമനസ്സുകളോടും സഭയുടെ പേരിൽ നന്ദി അറിയിക്കുന്നു. ദൈവദാസന്റെ ഓർമ്മ

പ്പെരുനാളിനോടനുബന്ധിച്ച് ജൂലൈ 1 മുതൽ 15 വരെ നടന്ന ഓർമ്മയാചരണ ശുശ്രൂഷകളിൽ, പ്രത്യേകിച്ച് ജൂലൈ 14 നു നടന്ന മെഴുകുതിരി പ്രദക്ഷിണത്തിലും 15 ന് നടന്ന ഓർമ്മക്കുർബ്ബാനയിലും മെത്രാഭിഷേക ശുശ്രൂഷകളിലും സംബന്ധിച്ച് അനുഗ്രഹം പ്രാപിച്ചവരോട് നന്ദിപറയുന്നു.

പ്രമുഖ പൗരസ്ത്യ ദൈവസ്ത്രജ്ഞനും സുറിയാനി ഭാഷാ പണ്ഡിതനും ചരിത്രകാരനുമായിരുന്ന റവ. ഡോ. പ്ലാസിഡ് പൊടിപാറ സി.എം.ഐ.യുടെ ബഹുമാനാർത്ഥം തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ ആസ്ഥാന കാര്യാലയമായ പട്ടം മേജർ ആർച്ചുബിഷപ്സ് ഹൗസിൽ പുതുതായി നിർമ്മിച്ച ഓഫീസ് സമുച്ചയം 'പ്ലാസിഡ് ഭവൻ' എന്ന് നാമകരണം ചെയ്ത് ജൂലൈ 15 ന് കൂദാശ ചെയ്ത് സഭയ്ക്കും സമൂഹത്തിനുമായി സമർപ്പിച്ചു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആരംഭ നാളുകളിൽ ദൈവദാസൻ ആർച്ചുബിഷപ് മാർ ഈവാനിയോസ് തിരുമേനിയുടെ നിർദ്ദേശാനുസരണം സഭയുടെ കാനോനിക നിയമസംഹിതയുടെ അടിസ്ഥാന രേഖയുടെ ശേഖരണത്തിലും അവയുടെ ക്രോഡീകരണത്തിലും ബഹു. പ്ലാസിഡ് പൊടിപാറ അച്ചൻ വഹിച്ച പങ്ക് നിസ്തുലമാണ്. അദ്ദേഹത്തിന്റെ ഓർമ്മ എന്നും നിലനിൽക്കട്ടെ എന്നാഗ്രഹിച്ചുകൊണ്ട് ധന്യമായ ആ ജീവിതത്തിന്റെ ഓർമ്മകൾക്കു മുന്നിൽ പ്രണാമമർപ്പിക്കുന്നു.

പുനരൈക്യ പ്രസ്ഥാനത്തിന്റെ ശതാബ്ദിക്കു വേണ്ടി പ്രാർത്ഥനാപൂർവ്വം നാമൊരുങ്ങുന്ന സമയമാണ്. അത് ഒറ്റദിവസം കൊണ്ടോ ഏതാനും പരിപാടികൾ കൊണ്ടോ അവസാനിക്കേണ്ട ഒന്നല്ല. അത് വീണ്ടുമൊരു നൂറു വർഷത്തേയ്ക്കുള്ള ഊർജ്ജം സംഭരിക്കാനുള്ള അവസരമാണ്. അതിൽ നമ്മുടെ എല്ലാ വൈദികരും സാക്ഷ്യത്തോടുകൂടി ഉൾച്ചേരണം. സന്യസ്തരും സമർപ്പിതരും സന്യാസത്തിന്റെ സത്തയും സാരാംശവും പ്രകടമാക്കുന്ന ജീവിതശൈലി സ്വീകരിക്കണം. ആത്മീയതയുടെ കേദാരമായ ദയറാകളുണ്ടാവണം. സന്യാസ ഭവനങ്ങളിൽ ധ്യാനാത്മകത, കുടുംബങ്ങളിൽ ആഴമായ ദൈവാഭിമുഖ്യം എന്നിവ രൂപപ്പെടണം. ഈ പറഞ്ഞ എല്ലാ തലങ്ങളേയും കോർത്തിണക്കുന്ന വൈദികമേലധ്യക്ഷൻമാരുടെ ബന്ധവും നേതൃത്വവും പ്രകടമാവണം. ഇതെല്ലാം സമഞ്ജസമായി സമ്മേളിക്കുമ്പോൾ നമുക്ക് ഒരു വലിയ മുന്നേറ്റത്തിന് സാധ്യത തെളിയും. ദൈവം നമ്മെ വഴിനടത്തട്ടെ!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# ദൈവം സഭയെ ബലപ്പെടുത്തുമ്പോൾ

**കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്
കാതോലിക്കാ ബാവാ**

**മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് ഇത് അഭിമാന നിമിഷം! സഭാ ഹൈരാർക്കി സ്ഥാപനത്തിന്റെ നവതിയും പുനരൈക്യത്തിന്റെ ശതാബ്ദിയും സമീപസ്ഥമായിരിക്കുന്ന പശ്ചാത്തലത്തിൽ സഭാഗാത്രത്തെ ബലപ്പെടുത്താൻ രണ്ടു പുതിയ മേൽപ്പട്ടക്കാരെ ദൈവജനത്തിന് ലഭിച്ചിരിക്കുന്നു. ഈ അനുഗ്രഹീത സന്ദർഭത്തിൽ സഭയുടെ തലവനും പിതാവുമായ മേജർ ആർച്ച്ബിഷപ് അത്യഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ സഭാ സമൂഹത്തോടും കാഹളം വായനക്കാരോടും സംസാരിക്കുന്നു.**

*തയ്യാറാക്കിയത്:*
**ഫാ. ബോവസ് മാത്യു
ഫാ. ഷീൻ പാലക്കുഴി**

**ഈ പുതിയ നിയമനങ്ങളുടെ സാംഗത്യം**

2022ജൂലൈ പതിനഞ്ചിന്, ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ ദിവസം മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ രണ്ടു പുതിയ ഇടയൻ മാർ മേൽപ്പട്ട ശുശ്രൂഷയിലേക്ക് പ്രവേശിച്ചിരിക്കുകയാണ്. നമുക്കു വലിയ സന്തോഷത്തിന്റേയും സംതൃപ്തിയുടേയും അവസരമാണിത്. അഭിവന്ദ്യനായ മാത്യൂസ് മാർ പോളിക്കാർപ്പസ് എപ്പിസ്കോപ്പാ തിരുവനന്തപുരം മേജർ അതിരൂപതയുടേയും അഭിവന്ദ്യനായ ആന്റണി മാർ സിൽവാനോസ് എപ്പിസ്കോപ്പാ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ കൂരിയാ മെത്രാനായും അഭിഷിക്തരായിരിക്കുന്നു.

ഈ രണ്ടു മെത്രാൻമാരുടെയും പ്രത്യേകത സഭാധ്യക്ഷനെ രണ്ടു വ്യത്യസ്ത ശുശ്രൂഷാ മേഖലകളിൽ സഹായിക്കുക എന്നതും അതുവഴി സഭാശുശ്രൂഷകളെ ബലപ്പെടുത്തുകയുമാണ്. കൂരിയാ ബിഷപ്പായി നിയോഗിതനായിരിക്കുന്ന അഭിവന്ദ്യനായ ആന്റണി മാർ സിൽവാനോസ് എപ്പിസ്കോപ്പാ ഒരു പ്രത്യേകസ്ഥലത്തിന്റെ ഭരണച്ചുമതലയുള്ള ആളല്ല മറിച്ച് സഭയുടെ പൊതുശുശ്രൂഷയിൽ, സഭാദ്ധ്യക്ഷനായ മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസിന്റെ സഹായിയായി ഒപ്പം നിന്ന് ആലോചനകളും ശുശ്രൂഷകളും നൽകി പൊതുഭരണത്തെ സഹായിക്കുകയും സഭയുടെ ആസ്ഥാന കാര്യാലയത്തിന്റെ ദൈനംദിനപ്രവർത്തനങ്ങൾ ഏകോപിപ്പിക്കുകയും ചെയ്യുന്ന ശുശ്രൂഷകനാണ്. തിരുവനന്തപുരം മേജർ അതിരൂപതയുടെ സഹായമെത്രാൻ എന്ന നിലയിൽ അഭിഷിക്തനായ അഭിവന്ദ്യനായ മാത്യൂസ് മാർ പോളിക്കാർപ്പസ് എപ്പിസ്കോപ്പ തിരുവനന്തപുരം മേജർ അതിരൂപതയുടെ അധ്യക്ഷനെ മേജർ അതിരൂപതാ ശുശ്രൂഷകളിൽ, ഭരണപരമായ ആവശ്യങ്ങളിൽ സഹായിക്കുന്നതിനായി നിയോഗിതനാണ്.

ഈ രണ്ടു ശുശ്രൂഷകളും സ്വഭാവത്താലെ വ്യത്യസ്തവും അതേസമയം സുനിശ്ചിതവുമായ ശുശ്രൂഷകളാണ്. സഭയുടെ പൊതുശുശ്രൂഷകളിൽ അത് എനിക്കേറെ സഹായകവുമാണ്. ഈ രണ്ടു മേഖലകളിലും അവരുടെ നേതൃത്വവും സഹകരണവും കരുതലും എനിക്ക് വ്യക്തിപരമായും സഭാധ്യക്ഷൻ എന്ന നിലയിൽ സഭയ്ക്കു മുഴുവനായും മേജർ അതിരൂപതാധ്യക്ഷൻ എന്ന നിലയിൽ മേജർ അതിരൂപതയ്ക്കും വലിയ ബലമാണ്. അതിന്റെ സൽഫലങ്ങൾ വലിയ നന്മകളായി നമുക്കേവർക്കും ലഭിക്കട്ടെ. ഈ രണ്ടു ശുശ്രൂഷകളും സഭയെ ബലപ്പെടുത്താനായി ഉദ്ദേശിച്ചുള്ളതാണ്. ഇവർ രണ്ടുപേരും രൂപതകളുടെ അധ്യക്ഷൻമാരായ മെത്രാപ്പോലീത്താമാരായല്ല, മറിച്ച് എപ്പിസ്കോപ്പാമാരായാണ് അഭിഷിക്തരായിരിക്കുന്നത്. ആ നിലയിലാണ് അവർ അറിയപ്പെടുന്നതും ശുശ്രൂഷകൾ നിർവഹിക്കുന്നതും.

**പുതിയ മെത്രാൻമാരുമായുള്ള വ്യക്തിബന്ധത്തെക്കുറിച്ച്**

ഇവർ രണ്ടുപേരും വളരെക്കാലമായി വ്യക്തിപരമായി എനിക്കറിയാവുന്നവരും അടുത്ത വ്യക്തിബന്ധമുള്ളവരുമാണ്. മേജർ അതിരൂപതയുടെ സഹായമെത്രാനായ നിയോഗിതനായിരിക്കുന്ന അഭിവന്ദ്യനായ മാത്യൂസ് മാർ പോളിക്കാർപ്പസ് എപ്പിസ്കോപ്പാ മേജർ അതിരൂപതയുടെ അംഗമാണ്. ഈ രൂപതയ്ക്കുവേണ്ടി സെമിനാരിയിൽ ചേർന്നു പഠിച്ച് വൈദികപട്ടം സ്വീകരിച്ച് ശുശ്രൂഷകൾ നിർവഹിച്ചുവന്ന ആളാണ്. പ്രത്യേകിച്ച് മിഷൻ പ്രദേശങ്ങളിലൊക്കെ തനതായ ശുശ്രൂഷ നിർവഹിച്ച വ്യക്തിയാണ്. ഫ്രഞ്ച് സാഹിത്യത്തിൽ ഉപരിപഠനം നടത്തി ഡോക്ടറേറ്റു കരസ്ഥമാക്കി മാർ ഈവാനിയോസ് കോളേജിൽ ഫ്രഞ്ച് വിഭാഗത്തിൽ മേധാവിയായും കോളേജിന്റെ ബർസാറായും പ്രിൻസിപ്പലായും ഒക്കെ സേവനമനുഷ്ഠിച്ച ആളാണ്. ആ ശുശ്രൂഷയിൽ നിന്നു വിരമിച്ച ശേഷം അദ്ദേഹം തിരുവനന്തപുരം മേജർ അതിരൂപതയുടെ വികാരിജനറാളായി നിയമിതനായി. ഈ കാലയളവിലൊക്കെ അദ്ദേഹവുമായി അടുത്ത് സഹകരിക്കുന്നതിനും ആലോചനകൾ നടത്തുന്നതിനും ആഭിമുഖ്യങ്ങൾ മനസ്സിലാക്കുന്നതിനും ഒക്കെ ഇടയായിട്ടുണ്ട്. പൗരോഹിത്യത്തെക്കുറിച്ച് ഉന്നതമായ ആഭിമുഖ്യവും ഔന്നത്യവും പുലർത്തുന്ന ഇടയശ്രേഷ്ഠനാണ് അദ്ദേഹം. ഏൽപ്പിക്കുന്ന കാര്യങ്ങളിൽ വിശ്വസ്തത എപ്പോഴും നിലനിർത്തിയിരുന്ന വ്യക്തിയാണ്. പൊതുസമൂഹത്തിൽ സ്നേഹിതരും സുഹൃത്തുക്കളുമായി അനേകർ അദ്ദേഹത്തിനുണ്ട് എന്നത് അദ്ദേഹത്തിന്റെ വ്യക്തിപ്രാഭവം വ്യക്തമാക്കുന്നു. ഇപ്പോഴത്തെ മാവേലിക്കര ഭദ്രാസനത്തിലെ പുത്തൂർ ഇടവകയിൽ പുനരൈക്യത്തിന്റെ ആദ്യനാളുകളിൽ സഭയോടൊപ്പം ചേർന്ന മനക്കരക്കാവിൽ കുടുംബാംഗമാണ് അദ്ദേഹം. അദ്ദേഹത്തിന്റെ പിതാവ് ശ്രീ ഗീവർഗ്ഗീസ് സഭാപരമായ ചൈതന്യത്തിലും അവബോധത്തിലും ആ ഇടവകയുടെ പ്രാരംഭ അംഗം എന്ന നിലയിൽ സജീവമായി മുന്നിൽ നിന്ന വ്യക്തിയാണ്. ആ കുടുംബത്തിൽ നിന്ന് സ്വായത്തമാക്കിയ സഭാസ്നേഹവും നന്മകളും വന്ദ്യതിരുമേനിയുടെ ശുശൂഷകളെ കൂടുതൽ ഫലദായകമാക്കും. അദ്ദേഹത്തിന് എല്ലാ നന്മകളുംനേരുന്നു.

അഭിവന്ദ്യനായ ആന്റണി മാർ സിൽവാനോസ് എപ്പിസ്കോപ്പ തിരുവല്ല മൈനർ സെമിനാരിയിൽ എന്റെ സഹപാഠിയാണ്. തിരുവല്ല അതിരൂപതയിൽ കടമാൻകുളത്ത് കാക്കനാട്ട് കുടുംബാംഗമാണ്. ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ഇടവകാംഗവും തങ്ങളത്തിൽ കുടുംബത്തിന്റെ അയൽക്കാരുമാണ് കാക്കനാട്ട് കുടുംബം. ധാരാളം വൈദികരും സമർപ്പിതരുമുള്ള ഒരിടവകയാണത്. വന്ദ്യ തിരുമേനിയുടെ ഒരു വല്യപ്പച്ചനാണ് പുനരൈക്യത്തിന്റെ ആദ്യനാളുകളിൽ ധാരാളം പ്രതികൂലങ്ങളുടെ മധ്യേ, ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയോടൊപ്പം നിന്ന് പുനരൈക്യ ശുശ്രൂഷകളെ വിപുലപ്പെടുത്തിയത്. വടവാതൂർ സെമിനാരിയിൽ തത്വശാസ്ത്രവും ദൈവശാസ്ത്രവും പഠിച്ച് വൈദികനായി ഹൈറേഞ്ച് മേഖലകളിലൊക്കെ ഉന്നതമായ അജപാലന ശുശ്രൂഷ ചെയ്ത ആളാണദ്ദേഹം. റോമിൽ വിശ്വാസ പരിശീലനവുമായി ബന്ധപ്പെട്ട വിഷയം - കാറ്റക്കെറ്റിക്കൽ തിയോളജി - പഠിച്ച് ഡോക്ടറേറ്റ് കരസ്ഥമാക്കി വിശ്വാസ പരിശീലനത്തിന്റെ പുതിയ ദർശനങ്ങൾ ഉൾക്കൊണ്ട് അദ്ദേഹം തിരികെയെത്തി. തുടർന്ന് തിരുവല്ലാ അതിരൂപതയുടെ വിവിധ ഇടവകകളിൽ പ്രത്യേകിച്ച് മതബോധന മേഖലയിൽ ശ്രദ്ധേയമായ സംഭാവനകൾ

അദ്ദേഹം നൽകി. അതിരൂപതയുടെ മുഖ്യവികാരി ജനറാളായി ശുശ്രൂഷ ചെയ്തു. നമ്മുടെ സഭയിലെ പുതിയ മതബോധന പാഠപുസ്തകങ്ങൾ തയ്യാറാക്കുന്നതിൽ അദ്ദേഹം വഹിച്ച പങ്ക് വളരെ വലുതാണ്. നല്ല നിലവാരം പുലർത്തുന്ന മതബോധന ഗ്രന്ഥങ്ങൾ രൂപീകരിക്കപ്പെട്ടത് അദ്ദേഹത്തിന്റെ അറിവും പാണ്ഡിത്യവും സഭയോടും പാരമ്പര്യങ്ങളോടുമുള്ള അദ്ദേഹത്തിന്റെ വിശ്വസ്തതയും കാരണമാണ്. തുടർന്ന് സഭയിൽ സുവിശേഷ സംഘം രൂപീകരിക്കപ്പെടുകയും അതിന്റെ നേതൃസ്ഥാനത്തേയ്ക്ക് അദ്ദേഹം നിയോഗിതനാവുകയും ചെയ്തു. സഭയുടെ ദൈവശാസ്ത്രത്തോടും ആരാധനയോടും പ്രത്യേക മമതയും ആഭിമുഖ്യവും ഉള്ള വ്യക്തിയാണ് അദ്ദേഹം. അദ്ദേഹത്തിന് നൽകപ്പെട്ടിരിക്കുന്ന പുതിയ ചുമതലകൾ പരിശുദ്ധാത്മ നിറവിൽ നിർവഹിക്കാൻ ദൈവം അദ്ദേഹത്തെ സഹായിക്കട്ടെ.

**പുനരൈക്യത്തിന്റെ നൂറാം വർഷത്തിലേക്ക് ദൈവം സഭയെ ഒരുക്കുകയാണോ?**

മലങ്കര സഭയുടെ അപ്പസ്തോലികതയ്ക്ക് സാർവ്വത്രിക മാനം നഷ്ടപ്പെട്ടല്ലോ എന്ന വേദനയിലും അതു നഷ്ടപ്പെടരുത് എന്ന നിശ്ചയദാർഢ്യത്തിലുമാണ് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി സന്യാസിയാകുന്നതും മിഷനറിയാകുന്നതും പുനരൈക്യ പ്രേഷിതനാകുന്നതും. ഉന്നത പഠനം നടത്തുമ്പോഴും ഈ ചിന്ത അദ്ദേഹത്തെ മഥിച്ചിരുന്നു. പിതാവിന്റെ ആ തീക്ഷ്ണതയാണ് തനിക്കേറ്റവും പ്രിയപ്പെട്ടവരെപ്പോലും, പിതൃതുല്യനായിരുന്ന വട്ടശ്ശേരിൽ തിരുമേനിയുമായുള്ള ബന്ധം പോലും വിട്ടുപേക്ഷിച്ച് കൂടുതൽ വിശാലമായ ഒരു ബന്ധത്തിലേക്ക്, സാർവ്വത്രിക സഭയുമായുള്ള ബന്ധത്തിലേക്കു വരാൻ തിരുമേനിയെ പ്രേരിപ്പിച്ചത്. സത്യസന്ധമായി ചരിത്രം പരിശോധിച്ചാൽ അതിനെ വെറും മാനുഷികമായ ബുദ്ധിവൈഭവത്തിന്റെ അനുരണനമായി കാണാനാവില്ല. മലങ്കരസഭയുടെ അപ്പസ്തോലികത സാർവ്വത്രിക സഭയിൽ പൂർണ്ണമായി ഉൾച്ചേർത്തുകൊണ്ടുള്ള ആ കാഴ്ചപ്പാട് തീർച്ചയായും ഒരു ദൈവിക പദ്ധതിയാണ്. ആരാധനാക്രമം പൗരസ്ത്യമായതുകൊണ്ടു മാത്രമായില്ല, കാതോലികവും ശ്ലൈഹികവും ഏകവും വിശുദ്ധവുമായ സഭയിൽ, അപ്പസ്തോല സംഘത്തിന്റെ തലവനായ പത്രോസിന്റെ പിൻഗാമി ഭരിക്കുന്ന സാർവ്വത്രിക സഭയിൽ അതിനെ പ്രതിഷ്ഠിക്കണം എന്നതായിരുന്നു മാർ ഈവാനിയോസ് തിരുമേനിയുടെ ദർശനം.

ന്യൂനപക്ഷമെന്നും ഭൂരിപക്ഷമെന്നുമൊക്കെ നാം വളരെയേറെ ബോധപൂർവ്വം ചിന്തിക്കുന്ന ഒരു കാലഘട്ടമാണിത്. പരിഗണിക്കപ്പെടാൻ വേണ്ടിമാത്രം പ്രത്യേകിച്ചൊന്നുമില്ലാത്ത അവസ്ഥയിൽപോലും എന്തുകൊണ്ടാണ് പതിനൊന്നാം പീയൂസ് മാർപ്പാപ്പ ഈ ചെറിയ സമൂഹത്തെ ഒരു ഹൈരാർക്കി സ്ഥാപിച്ച് സാർവ്വത്രിക സഭയിൽ ഒരു വ്യക്തിഗത സഭയായി സ്വീകരിച്ചത്? അത് പതിനൊന്നാം പീയൂസ് മാർപാപ്പയുടെ ഭരണമികവിന്റെ ഒരു സാക്ഷ്യമായി കാണാനല്ല എനിക്കിഷ്ടം. മറിച്ച് പരിശുദ്ധാത്മ നിറവിൽ രക്ഷാകര പദ്ധതിയുടെ ഭാഗമായി സകലരിലേക്കും എത്തിയ ഒരു ദൈവകൃപയുടെ അടയാളമായി കാണാനാണ്. അതുകൊണ്ടാണ് എല്ലാം ഉപേക്ഷിച്ചപ്പോൾ കൂടെ നിൽക്കാൻ ആയിരങ്ങൾ മുന്നോട്ടുവന്നത്. ഭൂമിയുപേക്ഷിച്ചപ്പോൾ ഭൂലോകം തന്നെ തന്റെ ശുശ്രൂഷയ്ക്കായി കൊടുത്ത ദൈവപരിപാലനയാണത്. ഒരു പ്രാദേശിക സഭാതലവനുമായുള്ള ദൈനംദിന ബന്ധം ആത്മീയ തലത്തിൽ നഷ്ടമാകുമ്പോഴും അവിടെ നിന്ന് മാറ്റി നിറുത്തപ്പെടുമ്പോഴും അദ്ദേഹത്തിനു ലഭിക്കുന്നത് സാർവ്വത്രിക സഭാതലവനുമായുള്ള ഇഴയടുപ്പമാണ്. അതിന്നുവരെ അനുസ്യൂതം തുടരുന്നു എന്നുള്ളത് നാം സത്യസന്ധമായി പരിശോധിച്ചാൽ മനസ്സിലാകും. അംഗബലമല്ല ആ ബന്ധത്തിന്റെ അടിസ്ഥാനം. മറിച്ച് രക്ഷാകര പദ്ധതിയുടെ തുടർച്ചയും മർമ്മവുമാണത്.

എല്ലാം ദൈവം നമുക്ക് അനുകൂലമാക്കിത്തരുന്നു എന്നു പറയുന്നതിന്റെ അർത്ഥമെന്താണ്? പ്രതിബന്ധങ്ങൾക്കിടയിലൂടെയാണ് പുനരൈക്യത്തിന്റെ ആലോചന മുതൽ നാം മുന്നോട്ടുപോയിട്ടുള്ളത്. എല്ലാം പ്രതികൂലമായി കാണപ്പെടുമ്പോഴും മാർ ഈവാനിയോസ് തിരുമേനിക്കും പിൻഗാമികൾക്കും പ്രത്യാശയുടെ മുന്നോട്ടുള്ള ഒരു വഴി എപ്പോഴും തുറക്കപ്പെട്ടിരുന്നു. ചുറ്റും അന്ധകാരമെന്ന് നമുക്കു തോന്നുമെങ്കിലും മുന്നിൽ കണ്ട ആ പ്രകാശമാണ് എപ്പോഴും നമ്മെ മുൻപോട്ട് നടത്തിയിരുന്നത്. ഏറ്റവുമൊടുവിൽ മാർപാപ്പയെ തെരഞ്ഞെടുക്കാനുള്ള ആലോചനാസംഘത്തിൽ ഈ സഭയുടെ തലവനെ അംഗമാക്കിയതുപോലും ആ സാർവ്വത്രിക ബന്ധത്തിന്റെയും ദൈവനടത്തിപ്പിന്റേയും അടയാളമാണ്. എല്ലാം അനുകൂലമാക്കിത്തരുന്ന ഒരു ദൈവിക പദ്ധതിയിലൂടെ മലങ്കര സുറിയാനി കത്തോലിക്കാ സഭയെ ദൈവം ഒരുക്കുന്നു എന്നു കരുതാനാണ് എനിക്കിഷ്ടം. അങ്ങനെ ദൈവം ഒരുക്കുന്നത് എന്തിനുവേണ്ടി എന്നുള്ളതിന്റെ കാരണം അന്വേഷിക്കാൻ വിശ്വാസികളായ നമുക്കേവർക്കും കടമയുണ്ട്.

അപ്പസ്തോലൻ സ്ഥാപിച്ച സഭയാണിത്. ആ സഭ നശിച്ചു പോകാൻ പാടില്ല. മാത്രമല്ല അതിന്റെ എല്ലാ വൈശിഷ്ട്യവും സംരക്ഷിക്കപ്പെടണം. അതിന്റെ ആരാധനക്രമവും ദൈവശാസ്ത്രവും മനുഷ്യബന്ധവും ഇതരമതങ്ങളുമായുള്ള ബന്ധവും ജീവകാരുണ്യ ആഭിമുഖ്യങ്ങളും മനുഷ്യർ തമ്മിൽ കണ്ടുമുട്ടുമ്പോഴുള ഊഷ്മളതയും അതിന്റെ ശൈലിയുമെല്ലാം പരിരക്ഷിക്കപ്പെടണം. കാരണം അതെല്ലാം സഭാജീവിതത്തിന്റെ ഭാഗമാണ്. ഈ സഭാനൗക എവിടെയാണ് നങ്കൂരമിടേണ്ടത്? ഏതുതുറമുഖത്താണ് ഈ നൗക അടുപ്പിക്കേണ്ടത്. അതായിരുന്നു മാർ ഈവാനിയോസ് തിരുമേനിയുടെ ചിന്താധാരയിൽ പ്രഥമ പരിഗണാവിഷയം. അതായിരുന്നു ദൈവഹിതം. ആ പന്ഥാവിൽ നിന്നും തിരുമേനി വ്യതിചലിച്ചില്ല. പരിശുദ്ധാത്മാവ് തിരുമേനിയിലൂടെ പ്രവർത്തിച്ചു. അതിന്റെ സ്വാഭാവികമായ പിൻതുടർച്ചയെന്നവണ്ണം ദൈവം എല്ലാം അനുകൂലമാക്കി നമുക്കു തരുന്നു.

അങ്ങനെ ദൈവം എല്ലാം അനുകൂലമാക്കി നമുക്കു തരുന്നത് നാം ദൈവോൻമുഖരായി ജീവിക്കുന്നതിനും നമ്മുടെ ആരാധനയനുസരിച്ച് നാം പ്രാർത്ഥിക്കുന്നതിനും നമ്മുടെ കൂടെയുള്ളവരെ ദൈവത്തിലേക്കടുപ്പിക്കുന്നതിനും സുവിശേഷത്തിന്റെ പരിമളം സകലരിലേക്കും എത്തിക്കുന്നതിനും വേണ്ടിയാണ്. ഈ ദർശനം സാധ്യമാക്കാൻ സഭ എന്നും പരിശ്രമിച്ചിട്ടുണ്ട്, പരിശ്രമിക്കുന്നുണ്ട്. സഭയുടെ അധ്യക്ഷനെന്ന നിലയിൽ പരിശുദ്ധാത്മാവ് സഭയെ

ഒരുക്കുന്നു എന്നതിൽ എനിക്ക് വലിയ പ്രത്യാശയും സന്തോഷവുമുണ്ട്. വലിയൊരു ദൈവകൃപയായി ഞാനത് സ്വീകരിക്കുന്നു.

**പുതിയ കാലഘട്ടത്തിൽ നവാഭിഷിക്തരായ എപ്പിസ്കോപ്പാമാർക്ക് സഭയെ എങ്ങനെ ബലപ്പെടുത്താൻ കഴിയും?**

സഭയെ ബലപ്പെടുത്തുക എന്നു പറഞ്ഞാൽ അത് സഭയെപ്പറ്റിയുള്ള ഒരു തിരിച്ചറിവിലാണ് ആരംഭിക്കുന്നത്. സഭ ഒരു ഗ്ലോബൽ ക്ലബ്ബല്ല, സമൂഹമല്ല മറിച്ച് ദൈവം ചേർത്തുനിർത്തുന്ന വിശ്വാസികളുടെ കൂട്ടായ്മയാണ്. യേശു കർത്താവാണെന്ന് ഹൃദയത്തിൽ വിശ്വസിക്കുകയും അധരം കൊണ്ട് ഏറ്റു പറയുകയും ചെയ്യുന്നവരുടെ സമൂഹമാണ് സഭ. ഈ സഭയെയാണ് നാം ബലപ്പെടുത്തേണ്ടത്. ഈ സഭയാണ് സുവിശേഷവുമായി പോകുന്നത്. ഈ സഭ സുവിശേഷവുമായി പോകുമ്പോൾ ഈ സഭയ്ക്ക് ഒരു പ്രാർത്ഥനയുണ്ട്, ഒരു പ്രാർത്ഥനാ രീതിയുണ്ട്. ഈ സഭയെ സുവിശേഷ പ്രഘോഷണത്തിനയയ്ക്കുന്ന ഒരു ദൈവശാസ്ത്ര പിൻബലമുണ്ട്. ഈ സഭ സുവിശേഷവുമായി പോകുമ്പോൾ വ്യത്യസ്തമായ രീതിയിൽ പ്രാർത്ഥിക്കുന്ന ആളുകളെ കണ്ടുമുട്ടുന്നു. ഈശ്വരവിശ്വാസത്തിന്റെ മറ്റു ഭാഷ്യങ്ങൾ കാണുന്നു. ഈ സാഹചര്യങ്ങളെയൊക്കെ അഭിമുഖീകരിക്കാനുള്ള ദൈവശാസ്ത്രം ഈ സഭ സ്വാംശീകരിച്ചിട്ടുണ്ട്. അങ്ങനെ സ്വാംശീകരിക്കാനുള്ള വെളിച്ചം തിരുസഭയ്ക്ക് ലഭിച്ചത് രണ്ടാം വത്തിക്കാൻ സൂനഹദോസിൽ നിന്നാണ്. അതിന്റെ ഫലമായി സുവിശേഷ പ്രഘോഷണത്തിന് നിയതമായ ഒരു ഭാവം കൈവന്നു. അധിനിവേശമല്ല, വലിയ ബന്ധത്തിൽ സുവിശേഷം പങ്കു വച്ച് മുന്നോട്ടു പോവുക. സാർവ്വത്രികസഭയുടെ കൂട്ടായ്മയിലാണ് ഈ സുവിശേഷം പങ്കുവയ്ക്കപ്പെടേണ്ടത്. ഒരുമിച്ച്ആരാധിക്കുന്ന, ഒരുമിച്ചു സഭാജീവിതം നയിക്കുന്ന എന്നാൽ വ്യത്യസ്തമായി പ്രാർത്ഥിക്കുകയും ആരാധനയർപ്പിക്കുകയും ചെയ്യുന്ന സമൂഹങ്ങളുടെ കൂട്ടായ്മ നമുക്കെന്നും വലിയ പിൻബലമാണ്.

നാം വേദപുസ്തകം വായിക്കുന്നത് പത്രം വായിക്കുന്നതുപോലെയല്ല. അതിനൊരു രീതിയുണ്ട്. അതിനൊരു ആഭിമുഖ്യമുണ്ട്. നാം ദൈവത്തെ വിളിക്കുന്നതിന് ഊഷ്മളമായ ഒരു രീതിയുണ്ട്. ദൈവമേ 'നീ' എന്നു പറയത്തക്കതുപോലെ ഒരാഭിമുഖ്യം നമുക്കുണ്ട്. ഇത് ഒരുദാഹരണമാണ്. ഇതുപോലെ ചെറുതും വലുതുമായ ഒട്ടേറെ കാര്യങ്ങൾ സഭയുടെ വ്യക്തിത്വവുമായി ബന്ധപ്പെട്ട് പറയാനുണ്ട്. സഭയെ ബലപ്പെടുത്തുക എന്നുപറയുമ്പോൾ സഭയുടെ ഏറ്റവും സൂക്ഷ്മ രൂപമായ കുടുംബങ്ങളെ ബലപ്പെടുത്തുക എന്നാണർത്ഥം. ഗാർഹിക സഭയെ ബലപ്പെടുത്തുക എന്നുള്ളതാണ്. തിരുസഭയുടെ കുരിശുപള്ളിയാണ് ഓരോ വീടും. അതിനുള്ളിലിരുന്നാണ് ഓരോ വീടും ദൈവബന്ധത്തിലുറയ്ക്കുന്നത്. ആ വീടുകൾക്കുള്ളിൽ നിന്നാണ് ഈ സഭയെ നയിക്കുന്ന മേലധ്യക്ഷൻമാരും വൈദികരും സന്യസ്തരും സുവിശേഷം പങ്കുവച്ചു കൊടുക്കുന്ന സകലരും രൂപപ്പെട്ടു വരുന്നത്. ഇവിടെ ഭരിക്കുന്നവരെന്നും ഭരിക്കപ്പെടുന്നവരും എന്നുള്ള വ്യത്യാസത്തേക്കാൾ ഒരേ



കുടുംബാംഗങ്ങളാണ് ഇവർ എന്നുള്ള ബന്ധമാണ് മുകളിൽ നിൽക്കേണ്ടത്. നവാഭിഷിക്തരായ എപ്പിസ്കോപ്പാമാരുടെ പ്രധാന പരിഗണനാ വിഷയങ്ങളിലൊന്നായി വരേണ്ട ഒന്നാണ് ഗാർഹിക സഭ, അതായത് വീട്ടിലെ പള്ളി.

മാറിയ കാലഘട്ടത്തിലെ മേൽപ്പട്ട ശുശ്രൂഷ ആവശ്യപ്പെടുന്ന ഒരു മാനം സന്തുലിതമായ ഒരു കാഴ്ചപ്പാടിന്റേതാണ്. പക്വമായ ഒരു ദർശനം പുലർത്താൻ കഴിയണം. ദേവാലയത്തിലെ അലങ്കാരങ്ങൾ ഒരു പരിധിവരെ ആവശ്യമാണ്. എന്നാൽ സുവിശേഷം തുറക്കുമ്പോൾ ലഭിക്കുന്ന വചനം ജീവിച്ചു കാണിക്കേണ്ടത് അതിനേക്കാൾ ആവശ്യമാണ്. ആരാധനയിലെ കർമ്മങ്ങൾ അനുഷ്ഠിക്കുമ്പോഴും മനുഷ്യനെ മറക്കാത്തവരായിരിക്കണം ഇടയശ്രേഷ്ഠർ. ദൈവത്തെ സ്നേഹിക്കുന്നവരും മനുഷ്യനെ മാനിക്കുന്നവരുമായിരിക്കണം. ദൈവശാസ്ത്ര സമീപനത്തിൽ എക്സ്ട്രീമിസം (Extremism) നമുക്ക് ഭൂഷണമാണോ? ഭൂമിയിൽ നമുക്കൊരു ജീവിതമാണ് ഉള്ളത്. ആ ജീവിതത്തിൽ ഈ തലങ്ങളെല്ലാം അർഹമായ അളവിൽ, പക്വമായ രീതിയിൽ സ്പർശിക്കപ്പെടേണ്ടതാണ്.

നവാഭിഷിക്തർ നമ്മുടെ ആരാധന അർത്ഥപൂർണ്ണമായി അനുഷ്ഠിക്കണം. അതോടൊപ്പം ദൈവജനത്തിന്റെ ആവശ്യങ്ങൾക്ക് മുന്നിട്ടിറങ്ങണം. കാർഷിക വിഷയങ്ങളിൽ

നമ്മുടെ ജനം ക്ലേശിക്കുമ്പോൾ അവർക്കു വേണ്ടി സംസാരിക്കണം. അധാർമ്മികത വർദ്ധിക്കുമ്പോൾ ധർമ്മത്തിനുവേണ്ടി സംസാരിക്കണം. ധർമ്മം പുനസ്ഥാപിക്കാൻ സമാന ചിന്താഗതിയുള്ളവരോട് ചേർന്നുനിൽക്കണം. നമ്മുടെ ഉത്തരവാദിത്വത്തോടൊപ്പം സഹകരണ മനോഭാവം കൂടി ചേർത്തുവയ്ക്കണം. സമൂഹനിർമ്മിതി, സാമൂഹ്യാവബോധം, നമ്മുടെ കൂട്ടായ്മ, നമ്മുടെ സഭ, നമ്മുടെ കുടുംബങ്ങൾ, നമ്മുടെ രാജ്യം, ദേശീയത, വിശ്വപൗരബോധം ഇതൊന്നും നമ്മുടെ പുതിയ മേലധ്യക്ഷൻമാർക്ക് അന്യമാകാൻ പാടില്ല. നമ്മുടെ കമ്യൂണിറ്റി എന്നു പറയുമ്പോൾ അത് ഫണ്ടമെന്റലിസമല്ല. വംശവും വംശീയതയും വർഗ്ഗവും വർഗ്ഗാധിപത്യവുമല്ല. നമ്മുടേത് സഭയാണ്. അപക്വമായ സമുദായബോധം നമ്മെ അപകടത്തിലേക്ക് നയിക്കും. സമുദായബോധം ആവശ്യമില്ല എന്നല്ല അതിന്റെയർത്ഥം. പക്വമായ സമുദായബോധമെന്നാൽ ക്രിസ്ത്യാനിയെ സംബന്ധിച്ച് സഭാവബോധമാണ് അതിൽ കൂടുതൽ പ്രകടമാവേണ്ടത്. വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങൾ നമുക്കുണ്ടാവാം. എന്നാൽ വൈദികമേലധ്യക്ഷൻ എന്ന നിലയിൽ നവാഭിഷിക്തരുടെ ഉത്തരവാദിത്വം സഭ എന്തു പഠിപ്പിക്കുന്നു എന്നതിനോടു ചേർന്നു നിൽക്കലാണ്. അതാണ് നമ്മുടെ പ്രബോധനം. അത് ആനുകാലികമായി പരിഷ്കരിക്കപ്പെടുന്നത് സഭയുടെ പൊതുചിന്തയിലാണ്. വിധേയപ്പെട്ടു നിൽക്കുമ്പോഴും പ്രബോധനങ്ങളെ ആനുകാലികമായി പരിഷ്കരിക്കുന്നതിൽ നമ്മുടെ



സുചിന്തിതമായ അഭിപ്രായങ്ങൾ തീർച്ചയായും സഭയുടെ പൊതു ആലോചനകൾക്കായി ചേർത്തുവയ്ക്കുകയും വേണം. ഉദാരമായ സംലഭ്യതയും പക്വമായ നിരീക്ഷണവും ഉൾച്ചേരലും എല്ലാ വിഷയങ്ങളിലും നമുക്കാവശ്യമുണ്ട്. ആത്യന്തികമായി നാമൊരാത്മീയ സമൂഹമാണെന്നുള്ളത് ഒരിക്കലും മറച്ചുപിടിക്കാൻ പാടില്ല. ഒട്ടനേകം ആനുകാലിക വിഷയങ്ങൾ പുറത്ത് നിലനിൽക്കുമ്പോഴും ഒരുആത്മീയ സമൂഹമെന്നനിലയിൽ പക്വമായി അതിനോടു പ്രതികരിക്കാൻ പുതിയ മേലധ്യക്ഷൻമാർക്ക് കടമയുണ്ട്.

മേൽപ്പട്ട ശുശ്രൂഷയെക്കുറിച്ച് ചിലർക്കെങ്കിലും ഒരു തെറ്റിദ്ധാരണയുണ്ട്– അവർ ആത്മീയവിഷയങ്ങൾ മാത്രം സംസാരിച്ചാൽ പോരേ? ജനത്തിന് നന്മയും സമാധാനവും സുസ്ഥിതിയും ഉറപ്പുവരുത്താൻ ആവശ്യമായ എല്ലാവിഷയങ്ങളിലും മെത്രാൻമാരുടെ ഇടപെടലുണ്ടാകണം, പ്രതികരണമുണ്ടാകണം. എല്ലാ വിഷയങ്ങളിലും ബഹളമുണ്ടാക്കി സംസാരിക്കണം എന്നല്ല ഇതിനർത്ഥം. ചില വിഷയങ്ങളിൽ നമ്മുടെ നിശബ്ദതയാണ് ഏറ്റവും നല്ല പ്രതികരണം. അത് നമുക്കൊന്നും പറയാൻ ഇല്ലാഞ്ഞിട്ടല്ല, അറിയാഞ്ഞിട്ടുമല്ല. അതൊരു ഒളിച്ചോട്ടമല്ല, ഒരു സന്ദേശമാണ്. ജീവിതത്തെ അതിന്റെ സമഗ്രതയിൽ തന്നെ കാണണം.

**ജൂലൈ 15 തെരഞ്ഞെടുത്തത് എന്തുകൊണ്ടാണ്?**

മലങ്കര സുറിയാനി കത്തോലിക്കാ സഭയെ സംബന്ധിച്ച് ജൂലൈ 15 – ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ ഓർമ്മദിവസം വളരെ വൈകാരികമായി അടുപ്പമുള്ള, അനുഗ്രഹിക്കപ്പെട്ട ഒരു ദിവസമാണ്. പുതിയ മെത്രാൻമാർക്ക് കൈവയ്പ്പു നൽകാൻ ഇതിനേക്കാൾ ധന്യമായ ദിവസമേതാണ്! മാർ ഈവാനിയോസ് തിരുമേനിയുടെ ഓർമ്മപ്പെരുനാളിന്റെ വിശുദ്ധ കുർബ്ബാന മധ്യേ അഭിഷിക്തരാവുന്നതിനേക്കാൾ വലിയ ഭാഗ്യം എന്തുണ്ട്. ദൈവദാസന്റെ അപ്പസ്തോലിക ശുശ്രൂഷയോട് ചേർന്നു നിൽക്കാൻ ഈ സഭ ആഗ്രഹിക്കുന്നു എന്നുള്ളതാണ് ഈ ദിവസം തെരഞ്ഞെടുത്തതിന്റെ പിന്നിലെ സന്ദേശം. തിരുമേനി ചെയ്തതെല്ലാം ഉയർത്തിക്കാട്ടാൻ സഭ ആഗ്രഹിക്കുന്നു. അതിനുവേണ്ടി വ്രതബദ്ധരായി രണ്ടുപേർ കടന്നുവന്നു. കൂടാതെ മലങ്കര മക്കൾ എല്ലാവരും ഒത്തുകൂടുന്ന ദിവസമായതിനാൽ എല്ലാവർക്കും പങ്കെടുക്കാമെന്നുള്ള പ്രായോഗികമായചില സൗകര്യങ്ങളും ആ ദിവസത്തിനുണ്ട്. മാത്രമല്ല, രണ്ടുദിവസങ്ങളിൽ ഈ ക്രമീകരണങ്ങൾ ചെയ്യുന്നതിന്റെ സാമ്പത്തിക ഭാരം ലഘൂകരിക്കാനും കഴിയും.

**ശതാബ്ദിയിലേക്കുള്ള പദ്ധതികൾ?**

ബാഹ്യമായ ചില കാര്യങ്ങൾ ക്രമപ്പെടുത്തുക എന്നതിനപ്പുറത്ത് ഒരു സഭയായി ചില ജീവിതശൈലികൾ നമുക്ക് സ്വാംശീകരിക്കേണ്ടതുണ്ട്. ദൈവത്തെയും മനുഷ്യനേയും കൂടുതൽ സ്നേഹിക്കുന്ന ശൈലിയാണത്. വാഗ്വാദം കൊണ്ടും വ്യവഹാരം കൊണ്ടും തർക്കവിതർക്കങ്ങൾ കൊണ്ടും പ്രശ്നങ്ങൾ പരിഹരിക്കുന്നതിനപ്പുറത്ത് ശാന്തമായും പക്വമായും സംസാരിച്ചാൽ വിഷയങ്ങൾ പരിഹരിക്കാൻ കഴിയുന്ന ഒരന്തരീക്ഷം നമ്മുടെ കുടുംബങ്ങളിലും ഇടവകകളിലും സഭാകൂട്ടായ്മകളിലും നമ്മുടെ ശുശ്രൂഷാ

വേദികളിലും ഉണ്ടാവേണ്ടതാണ്. അത് വളരെ കാതലായ ഒരു മാറ്റമാണ്. ആ മാറ്റം ഉൾക്കൊള്ളുക എന്നതാണ് നമ്മുടെ പ്രധാനപ്പെട്ട ഒരുക്കം. മാർ ഈവാനിയോസ് തിരുമേനി നമുക്കു കാട്ടിത്തന്ന മാതൃക അതാണ്. തർക്കങ്ങളുണ്ടായപ്പോൾ എല്ലാം ഉപേക്ഷിച്ച് പിൻവാങ്ങി. എന്നാൽ ദൈവം അദ്ദേഹത്തെ ഉയർത്തി. വ്യവഹാരങ്ങൾക്കും വാഗ്വാദങ്ങൾക്കും പകരം മാർ ഈവാനിയോസ് തിരുമേനി കാട്ടിത്തന്ന പക്വമായ സമീപനത്തിന്റെ സ്വാംശീകരണമാണ് ശതാബ്ദിയെ സമീപിക്കുന്ന നമുക്ക് ഏറ്റവും അഭികാമ്യമായ ഒരുക്കം. ഇത് നമ്മുടെ രൂപതാ ഇടവക കുടുംബതലങ്ങളിൽ കൃത്യമായി നടക്കണം.

ഈ ഒരുക്കത്തിന് നമ്മുടെ ഇടവക വൈദികർ നേതൃത്വമെടുക്കണം. നമ്മുടെ ആരാധനാ സമൂഹത്തെ കാലഘട്ടത്തിന്റെ പുഴുക്കുത്തുകളെയും ജീർണ്ണതകളേയും അതിജീവിക്കുവാൻ തക്കവണ്ണം പ്രാപ്തിയുള്ളവരാക്കുക എന്ന ചുമതല നമ്മുടെ ഇടവക പട്ടക്കാരിൽ നിക്ഷിപ്തമാണ്. 'കെനോസിസ്' അഥവാ ആത്മത്യാഗം എന്നു നാം വിളിക്കുന്ന ഒരു ശുശ്രൂഷയാണത്. അപ്രസക്തമാണ് എന്ന് ആയിരംവട്ടം ആളുകൾ പറഞ്ഞാലും കുരിശുമായി നിലത്തുവീണ ക്രിസ്തുവിനെപ്പോലെ വീണ്ടും എഴുന്നേറ്റുനിൽക്കാനും യാത്ര തുടരാനും ഈ ജീവിതം പ്രസക്തമാണെന്ന സാക്ഷ്യം നൽകാനും വൈദികർക്ക് സാധിക്കണം. ഓരോ ഇടവകയുടേയും ആവശ്യമനുസരിച്ച് നാം പ്രസക്തരാവണം. നാട്ടിലെ ഇടവകകളിൽ മാത്രമല്ല, മിഷൻ പ്രദേശങ്ങളിലേക്കും നമുക്ക് അജപാലകരെ ആവശ്യമുണ്ട്. അതിന് കൂടുതൽ ദൈവവിളികളുണ്ടാവണം.

പുനരൈക്യ പ്രസ്ഥാനത്തിന്റെ ശതാബ്ദിയെന്നത് ഒറ്റദിവസം കൊണ്ട് അവസാനിക്കേണ്ട ഒന്നല്ല. അത് വീണ്ടുമൊരു നൂറു വർഷത്തേയ്ക്കുള്ള ഊർജ്ജം സംഭരിക്കാനുള്ള അവസരമാണ്. അതിൽ ഇടവകവൈദികർ സാക്ഷ്യത്തോടു കൂടി ഉൾച്ചേരണം. സന്യസ്തരും സമർപ്പിതരും സന്യാസത്തിന്റെ സത്തയും സാരാംശവും പ്രകടമാക്കുന്ന ജീവിതശൈലി സ്വീകരിക്കണം. ആത്മീയതയുടെ കേദാരമായ ദയറാകളുണ്ടാവണം. സന്യാസ ഭവനങ്ങളിൽ ധ്യാനാത്മകത, കുടുംബങ്ങളിൽ ദൈവാഭിമുഖ്യം തുടങ്ങിയവ രൂപപ്പെടണം. ഈ പറഞ്ഞ എല്ലാ തലങ്ങളേയും കോർത്തിണക്കുന്ന വൈദിക മേലധ്യക്ഷൻമാരുടെ ബന്ധവും നേതൃത്വവും സമഞ്ജസമായി സമ്മേളിക്കുമ്പോൾ നമുക്ക് ഒരു വലിയ മുന്നേറ്റത്തിന് സാധ്യത തെളിയും. അതല്ലാ ബാഹ്യമായ ആഘോഷങ്ങളിൽ മാത്രമാണ് നമ്മുടെ ശ്രദ്ധയെങ്കിൽ നാം വളർന്നിട്ടില്ല എന്നാണർത്ഥം.

നേരിട്ടുള്ള ഇടപെടലുകൾ എന്നപോലെ സോഷ്യൽ മീഡിയയിലെ ഇടപെടലുകളിലും നാംശ്രദ്ധിക്കണം. ചെറിയ ചെറിയ സ്വാർത്ഥ താൽപ്പര്യങ്ങൾ പ്രകടിപ്പിക്കുന്നതിൽ നാം മുഴുകിയാൽ വലിയ വലിയ ഒരുപാടു കാര്യങ്ങൾ നാം തമസ്കരിക്കും. ഫോക്കസ് ചെയ്യേണ്ടത് പ്രധാന കാര്യത്തിലാണ്– ദൈവോൻമുഖതയിലും മനുഷ്യബന്ധത്തിലും. സ്ഥായിയായ ബന്ധത്തിലേക്കു വളർത്തുന്ന ഇടപെടലുകൾ നടത്തുക. സുവിശേഷം ജീവിച്ച് അനേകരെ ദൈവത്തിങ്കലേക്കടുപ്പിക്കുക. എല്ലാഅർത്ഥത്തിലും അതിന്റെ സമഗ്രതയിൽ



ആന്തരികമായി സഭയെ ബലപ്പെടുത്തുക. വിദ്യാഭ്യാസം, സംരംഭകത്വം തുടങ്ങിയവ പ്രോത്സാഹിപ്പിക്കണം. സ്വന്തമായ ഒരു ഭവനമുൾപ്പെടെ അഭിമാനബോധത്തോടെ ജീവിക്കാനുള്ള അടിസ്ഥാന സാഹചര്യങ്ങൾ ഒരുക്കണം. കരുതൽ നൽകുന്ന സഭയായി നമുക്കു മാറണം. സ്ത്രീകൾക്ക് കൃത്യമായ ഒരു 'സ്പെയിസ്' ഉണ്ടാവണം. ഇപ്പോൾ ചെയ്തുകൊണ്ടിരിക്കുന്ന എല്ലാ ശുശ്രൂഷകളും അതിന്റെ കൂടുതൽ വർദ്ധമാനമായ തീക്ഷ്ണതയിൽ ചെയ്യണം. അതൊക്കെയാണ് ശതാബ്ദിയിലേക്കുള്ള നമ്മുടെ ഒരുക്കത്തിന്റെ ഒരു ശൈലി. അതിനു വളരെ ബോധപൂർവ്വമായ ഒരു പരിശ്രമം നമ്മുടെ ഭാഗത്തു നിന്ന് ഉണ്ടാവണം.

പാവപ്പെട്ടവരെ, സഭയ്ക്കകത്തും വിശാല മനുഷ്യസമൂഹത്തിലുമുള്ള ദുർബലരെ കരുതുന്ന സഭയായി നമുക്ക് വളരണം. കരുണ നൽകി ദൈവകരുണ നമുക്ക് സ്വീകരിക്കാം. പൊതുസമൂഹത്തിന്റെ നിലനിൽപ്പിലും വളർച്ചയിലും നമ്മുടെ സഭ ഏറെ ശ്രദ്ധിക്കണം. ജാതിയും വർഗ്ഗവും കൊട്ടിഘോഷിക്കപ്പെടുമ്പോൾ, മനുഷ്യജാതിയും മനുഷ്യവർഗ്ഗവും തമസ്കരിക്കപ്പെടാതെ നമ്മൾ ശ്രദ്ധിക്കണം. നമ്മുടെ പുണ്യപിതാവിനെപ്പോലെ ദൈവകരം ഗ്രഹിച്ച് നമുക്ക് ശതാബ്ദിയിലേക്ക് നീങ്ങാം. ആ കരങ്ങൾക്ക് മനുഷ്യകരങ്ങളേക്കാൾ കരുത്തുണ്ട്. നമുക്ക് തീർത്ഥാടനം തുടരാം!

കവർ സ്റ്റോറി



# പ്രകാശം ചൊരിയുന്ന മേൽപ്പട്ട ശുശ്രൂഷ

**ആർച്ചുബിഷപ് തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ**
തിരുവല്ല അതിഭദ്രാസന അദ്ധ്യക്ഷൻ

വിശുദ്ധ പൗലോസ് ശ്ലീഹാ എഫേസോസുകാർക്ക് എഴുതിയ ലേഖനത്തിൽ ഇപ്രകാരം പഠിപ്പിക്കുന്നു: "ഇത് വിശുദ്ധരെ പരിപൂർണ്ണരാക്കുന്നതിനും ശുശ്രൂഷയുടെ ജോലി ചെയ്യുന്നതിനും ക്രിസ്തുവിന്റെ ശരീരത്തെ പണിതുയർത്തുന്നതിനും വേണ്ടിയാണ്. വിശ്വാസത്തിന്റെ ഐക്യത്തിലും ദൈവപുത്രനെക്കുറിച്ചുള്ള പൂർണ്ണ ജ്ഞാനത്തിലും എല്ലാവരും എത്തിച്ചേരുകയും ക്രിസ്തുവിന്റെ പരിപൂർണ്ണതയുടെ അളവനുസരിച്ച് പക്വതയാർന്ന മനുഷ്യരാവുകയും ചെയ്യുന്നതുവരെ ഇതു തുടരേണ്ടിയിരിക്കുന്നു" (എഫേ. 4: 12-14). സഭയിലെ അജപാലന ശുശ്രൂഷകൾ 3 പ്രധാന കാര്യങ്ങൾ ലക്ഷ്യം വച്ചുകൊണ്ടുള്ളതാണ്.

1. വിശുദ്ധരെ പവിത്രീകരിക്കുവാൻ
2. രമ്യതയുടെ ശുശ്രൂഷ നിർവ്വഹിക്കുവാൻ
3. കർത്താവിന്റെ ശരീരമായ സഭയെ പണിതുയർത്തുവാൻ

കർത്താവ് സഭയിൽ പ്രവാചകന്മാരെയും ശ്രേഷ്ഠന്മാരെയും അപ്പസ്തോലന്മാരെയും തെരഞ്ഞെടുത്തതിന്റെ ലക്ഷ്യം ഏറ്റവും ക്ലിപ്തമായി അവതരിപ്പിച്ചിരിക്കുകയാണ് ശ്ലീഹാ. സഭാ ശുശ്രൂഷകരെല്ലാം ഈ മനോഭാവം പുലർത്തുന്നവരാകണം.

കേരളസഭ അടുത്ത 3 വർഷം നവീകരണ കാലഘട്ടമായി നിശ്ചയിച്ചിരിക്കുകയാണ്. 'ecclesia semper reformanda est' എന്ന ഒരു ചൊല്ലുണ്ട്. അതായത് നിരന്തരം നവീകരിക്കപ്പെടേണ്ടവളായ പരിശുദ്ധ സഭ, എന്നർത്ഥം. ഞാനും നിങ്ങളും സഭയിലെ അംഗങ്ങളും മക്കളും ആയിരിക്കുന്നതുകൊണ്ട് വ്യക്തിപരവും സമൂഹപരവുമായ നമ്മുടെ പാപങ്ങളും കുറവുകളും പരി. സഭയെ മലീമസമാക്കും. ചെളിയിൽ പൂണ്ട കുഞ്ഞും സഭാ മാതാവിന് തന്റെ കുഞ്ഞുതന്നെയാണ്. അതിനെ വാരിപ്പുണരുമ്പോൾ ആ ചെളിയും മാലിന്യവും കാരണവും, സ്വാർത്ഥതകൊണ്ടും  ഈ അമ്മയും വിരൂപയായി തീരുന്നുണ്ട് എങ്കിൽ അതിനു പ്രതിവിധി നമ്മൾ തന്നെ കണ്ടെത്തണം.

മഹാനായ ലെയോ പതിമൂന്നാമൻ മാർപാപ്പ പൂനെ പേപ്പൽ സെമിനാരി സ്ഥാപിച്ച അവസരത്തിൽ പറഞ്ഞത് ഇത്തരുണത്തിൽ ശ്രദ്ധേയമാണ്. "അല്ലയോ ഭാരതമേ നിന്റെ രക്ഷ നിന്റെ മക്കളിലാണ്" എന്ന പ്രവാചകശബ്ദമാണ് അത്. നമ്മെ ജനിപ്പിച്ച്, നമ്മെ വളർത്തുന്ന മാതാവ്, ഹൃദയസ്പർശിയായി പറയുന്ന വാക്കുകളാണിവ. നാം മുഖാന്തരം ഈ അമ്മ ആനന്ദിക്കണം. നമ്മുടെയും സഹോദരങ്ങളുടെയും കുറവുകളും അവിശ്വസ്തതയും നിമിത്തം ബലഹീനയും അശുദ്ധയുമാക്കപ്പെട്ട ഈ മാതാവിനെ നമ്മുടെ തിരിച്ചുവരവു മൂലവും വിശുദ്ധ ജീവിതവും വഴിയായി ഏറെ ആകർഷകയാക്കി മാറ്റണം. ഈ ഉത്തരവാദിത്വം നമുക്കുണ്ട്.

നമ്മുടെ സഭയിൽ കൂരിയാ ബിഷപ്പായി നിയോഗിതനായ അഭിവന്ദ്യ ആന്റണി മാർ സിൽവാനോസ് എപ്പിസ്കോപ്പയും തിരുവനന്തപുരം മേജർ അതിരൂപതയുടെ സഹായമെത്രാനായി അഭിഷേകം ചെയ്യപ്പെട്ട അഭിവന്ദ്യ മാത്യു മാർ പോളിക്കാർപ്പസ്

എപ്പിസ്ക്കോപ്പയും ഈ ശുശ്രൂഷകളെക്കുറിച്ച് നല്ല അവബോധമുള്ളവരും മേൽപ്പറഞ്ഞ 3 പ്രധാന ദൗത്യങ്ങൾ നിർവ്വഹിക്കുവാൻ ദൈവകൃപയുള്ളവരും സന്നദ്ധരുമാണ്. Charter of Priesthood എന്ന സഭയുടെ ഔദ്യോഗികമായ പഠിപ്പിക്കലിൽ പുരോഹിതരെ കുറിച്ച് പ്രത്യേകം പ്രതിപാദിക്കുന്ന ഒരു കാര്യം, പുരോഹിതർ അവരുടെ രൂപീകരണവേളയിൽ സഭയേൽപ്പിക്കുവാൻ പോകുന്ന ഉത്തരവാദിത്വങ്ങൾ ഏറ്റെടുക്കുവാൻ ശക്തിയുള്ളവരും ഔദാര്യമുള്ളവരുമായിരിക്കണം എന്നാണ്. അജപാലന ജീവിതത്തിന്റെ ഭാരം ഏറ്റെടുക്കുവാൻ തുറവിയും സന്മനസ്സും ഉള്ളവരായി അവർ രൂപാന്തരപ്പെടണം എന്നുമാണ്. അജപാലന ജീവിതത്തിലെ ഒഴിച്ചുകൂടാൻ പറ്റാത്ത ഒന്നാണ് Bearing the weight of pastoral responsibility. ഒരുവൻ ശ്രേഷ്ഠ കശ്ശീശയാകുന്നത് മറ്റുള്ളവരേക്കാൾ ഈ ഭാരങ്ങൾ പേറുവാൻ സന്നദ്ധനും പ്രാപ്തനും ആകുമ്പോഴാണ്. ഈ കാര്യങ്ങൾ തന്നെ കർത്താവ് മറ്റൊരു രീതിയിൽ പത്രോസിനോടു ചോദിച്ചു: "നീ ഇവരെക്കാൾ അധികമായി എന്നെ സ്നേഹിക്കുന്നുവോ?" കർത്താവിനെ എല്ലാറ്റിലും ഉപരിയും പരിപൂർണ്ണവുമായി സ്നേഹിക്കുമ്പോഴേ ഇടയന്മാർക്ക് ഊർജ്ജം ലഭിക്കുകയുള്ളൂ. സ്വയം വിസ്മരിക്കുവാനും പൂർണ്ണമായി വിട്ടുകൊടുക്കുവാനും സാധിക്കുന്നത് യേശുനാഥന്റെ സ്നേഹച്ചൂടിൽ മാത്രമാണ്. ജറമിയ 20/7 ൽ പറയുന്നു: "ദൈവമേ നീ വശീകരിച്ചിരിക്കുന്നു (seduced), ഞാൻ വശീകരിക്കപ്പെട്ടിരിക്കുന്നു". അതായത് കർത്താവും അവന്റെ രാജ്യവും എന്നെ മത്തുപിടിപ്പിച്ചിരിക്കുന്നു. എനിക്കു മറ്റൊന്നും ചിന്തിക്കാൻ സാധിക്കാത്തതുപോലെ ഞാൻ മാറിയിരിക്കുന്നു. ഈ കാലഘട്ടത്തിലെ ഏറ്റം വലിയ വിപത്ത് ചൂടുകുറയുന്നു, ഉള്ളിലെ അഗ്നി കെട്ടുപോയിരിക്കുന്നു എന്നുള്ളതാണ്. ലോകവും അതിന്റെ ശൈലികളും ഏറെ നമ്മെ സ്വാധീനിക്കുന്നു. കൊടുക്കുന്നതു നഷ്ടമായി കരുതുന്നു. ഈ പശ്ചാത്തലത്തിൽ ആത്മീയതയ്ക്കു വേരോട്ടം ഉണ്ടാവുക, ഉണ്ടാക്കുക ഏറെ ശ്രമകരമാണ്. ഒഴുക്കിനെതിരെ നീന്തുവാൻ പരിശ്രമിക്കണം. ഈ രണ്ടു വ്യക്തികളെയും സന്തോഷത്തോടെ ഓർക്കുന്നു എല്ലാ ഭാവുകങ്ങളും നേരുകയും ചെയ്യുന്നു.

അഭിവന്ദ്യ ആന്റണി മാർ സിൽവാനോസ് എപ്പിസ്കോപ്പായെ എന്റെ അനുഭവത്തിന്റെ വെളിച്ചത്തിൽ ഞാൻ നിങ്ങൾക്ക് പരിചയപ്പെടുത്തുകയാണ്. "നിന്റെ ആലയത്തക്കുറിച്ചുള്ള തീക്ഷണത എന്നെ വിഴുങ്ങിക്കളഞ്ഞിരിക്കുന്നു"(യോഹ 2:17) എന്ന തിരുവെഴുത്ത് അച്ചനെ സംബന്ധിച്ച് പ്രസക്തമായ ഒന്നായി ഞാൻ കാണുന്നു. തീക്ഷ്ണതകൊണ്ടു ജ്വലിച്ചു നിൽക്കുന്ന ഒരു സഭാ ശുശ്രൂഷകൻ- അതാണ് വന്ദ്യപിതാവ്. സെമിനാരിയുടെ ആദ്യകാലങ്ങൾ മുതൽ അറിയാവുന്ന ഒരു അനുജൻ എന്ന നിലയിൽ അദ്ദേഹത്തെക്കുറിച്ച് ഞാൻ ദൈവത്തെ മഹത്വപ്പെടുത്തുന്നു. അവസരം കണ്ടെത്തിയും ചോദിച്ചു വാങ്ങിയും പ്രതീക്ഷിക്കുന്നതിലും വളരെ കൂടുതൽ ആത്മാർത്ഥമായി ചെയ്ത, ചെയ്യുന്ന വ്യക്തി. സ്വന്തം കഴിവുകൾ വികസിപ്പിച്ചെടുക്കുന്നതിലും അവ കലാരൂപത്തിൽ പൊതുജനത്തിന്റെ വളർച്ചയ്ക്ക് ഉപകാരപ്രദമായി അവതരിപ്പിക്കുന്നതിനും ശ്രദ്ധിച്ചു. വയലിൻ വായന, ക്വയർ, അഭിനയം, നാടകരചന ഇവ സെമിനാരി നാളു മുതൽ



അച്ചനെ ത്രസിപ്പിരുന്ന കാര്യങ്ങളായിരുന്നു. ഉപരിപഠന സമയത്ത് ഏറെ കഷ്ടപ്പാടുകൾ സഹിച്ചാണ് സലേഷ്യൻ സർവ്വകലാശാലയിൽ അദ്ദേഹം പഠിച്ചത്. ദീർഘ ദൂരത്തെ യാത്രയും യാത്രയിലെ ക്ലേശങ്ങളും എല്ലാം അദ്ദേഹം ആവേശത്തോടെ സ്വീകരിച്ചു. പഠനത്തിനുശേഷം അദ്ദേഹം പുറത്തിറക്കിയ ആദ്യ ദൈവശാസ്ത്ര സമാഹാരമാണ് 'ആത്മബോധനം'. ഇന്ന് ഇതു വിപുലീകരിച്ച് ഒരു നല്ല മതബോധന പഠന പുസ്തകമായി രൂപാന്തരപ്പെട്ടിരിക്കുന്നു.

പിന്നീട് സഭയിലെ വൈദികർ, സന്യസ്തർ, നല്ല അത്മായ നേതാക്കൾ ഇവരുടെ സഹായത്തോടെ പുറത്തിറക്കിയ 12-ാം ക്ലാസ്സുവരെയുള്ള സണ്ടേസ്കൂൾ പാഠപുസ്തകങ്ങൾ ഇന്നും മറ്റുമതസ്ഥരേയും സഭാവിഭാഗങ്ങളെയും അത്ഭുതപ്പെടുത്തുന്ന കാര്യമാണ്. ഈ പുസ്തകങ്ങളുടെ ഇതിവൃത്തം, ആഖ്യാനരീതി, അച്ചടി, ലേഔട്ട് എല്ലാം വളരെ മികച്ചതാണ്. ഇത്ര സമഗ്രവും ഈടുറ്റതുമായ ഒരു പുസ്തകപരമ്പര മറ്റൊരു സഭയ്ക്കും കൈമുതലായുണ്ടോ എന്നു സംശയിക്കണം. ഈ പുസ്തകങ്ങൾ രചിക്കപ്പെടുമ്പോൾ സഭയുടെ മതബോധന കമ്മീഷൻ ചെയർമാനായിരിക്കുവാൻ എനിക്കു സാധിച്ചതും ഓർക്കുന്നു.

ഇതുപോലെ തന്നെയായിരുന്നു തിരുവല്ല അതിരൂപതയുടെ വികാരിജനറളായി എന്നോടൊപ്പം ചെലവഴിച്ച സമയങ്ങൾ. ഇടവകകളുടെയും വൈദികരുടെയും സന്യസ്തരുടെയും തുടർപരിശീലനങ്ങൾക്ക് അദ്ദേഹം നേതൃത്വം നൽകി. സഭയിൽ ആകമാനം സുവിശേഷ സംഘം രൂപീകരിക്കുന്ന കാലഘട്ടത്തിൽ വന്ദ്യ പിതാവിന്റെ അനിതരസാധാരണമായ മികവും സംഘാടനശേഷിയും, ആത്മീയ പ്രൗഢിയും അറിഞ്ഞ ഞാൻ അദ്ദേഹത്തെ സഭയുടെ ഈ ശുശ്രൂഷയ്ക്ക് വിട്ടുകൊടുക്കുകയായിരുന്നു. അവ അദ്ദേഹം ഏറ്റം ഭംഗിയായി നിർവ്വഹിച്ചു എന്നുമാത്രമല്ല സഭയുടെ ഉറങ്ങിക്കിടന്നിരുന്ന സിംഹത്തെ കൊട്ടിയുണർത്തി. മാർ ഈവാനിയോസ് പിതാവിന്റെ ദർശനം സ്വീകരിച്ച് ഭാരത സുവിശേഷവത്ക്കരണ ശുശ്രൂഷയ്ക്ക് ഭാഗ്യസ്മരണാർഹനായ ബർണബാസ് പിതാവിനൊപ്പം ചേർത്തു വയ്ക്കപ്പെട്ടു. ഇത് എത്ര മനോഹരവും സുന്ദരവുമാണ്. കോവിഡിന്റെ കാലഘട്ടത്തിൽ മലങ്കര ടി.വി. ചാനൽ രൂപീകരിച്ച് ഇന്ന് സഭയുടെ ഒരു വലിയ ജിഹ്വയായി ഉയർത്തി. ഇങ്ങനെ എന്തെല്ലാം!

വന്ദ്യ പിതാവ് വലിയ തീക്ഷ്ണമതിയും സഭാസ്നേഹിയും ആണ്. അദ്ദേഹത്തിന്റെ നർമ്മത്തിൽ കലർന്ന സൗഹൃദങ്ങളും പ്രബോധനശൈലിയും ആരെയാണ് ആകർഷിക്കാത്തത്! സഭയ്ക്കുവേണ്ടി ഇങ്ങനെ ജീവത്യാഗം ചെയ്യുന്ന ഈ സഹോദരൻ മേൽപ്പട്ടക്കാരനാകുന്നു എന്നതിൽ അതിശയത്തിനു കാരണമില്ല. ദൈവം അദ്ദേഹത്തെ അനുഗ്രഹിക്കട്ടെ. മലങ്കര സഭയ്ക്കാകമാനം പ്രകാശം ചൊരിയുന്ന മേൽപ്പട്ട ശുശ്രൂഷ അദ്ദേഹം നിർവഹിക്കട്ടെ.

## ബിഷപ് ആന്റണി മാർ സിൽവാനോസ് എപ്പിസ്കോപ്പ

1961 ജൂലൈ 18 ന് പത്തനംതിട്ട ജില്ലയിലെ കടമാൻകുളത്ത് ജനിച്ചു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തിരുവല്ല അതിരൂപതയിൽ കടമാൻകുളം തിരുഹൃദയ ഇടവകയിൽ കാക്കനാട്ട് ശ്രീ വർഗ്ഗീസിന്റെയും ശ്രീമതി സാറാമ്മ വർഗ്ഗീസിന്റേയും 8 മക്കളിൽ ഏഴാമനായിരുന്നു അദ്ദേഹം. 1976 ൽ തിരുവല്ല അതിരൂപതയുടെ മൈനർ സെമിനാരിയിൽ ചേർന്നു. 1980-87 കാലഘട്ടത്തിൽ കോട്ടയം വടവാതൂർ സെന്റ് തോമസ് അപ്പസ്തോലിക സെമിനാരിയിൽ വൈദിക പഠനം പൂർത്തിയാക്കി. 1987 ൽ വൈദികപട്ടം സ്വീകരിച്ചു. തുടർന്ന് ഉപരിപഠനാർത്ഥം റോമിലേക്കു പോയ അദ്ദേഹം 1990-96 കാലഘട്ടത്തിൽ സലേഷ്യൻ യൂണിവേഴ്സിറ്റിയിൽ നിന്ന് ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റ് കരസ്ഥമാക്കി. 1988 മുതൽ തിരുവല്ല അതിരൂപതയുടെ വിവിധ ഇടവകകളിൽ അദ്ദേഹം ശുശ്രൂഷ ചെയ്തു. 1996- 98 കാലഘട്ടത്തിൽ തിരുവനന്തപുരം സെന്റ് മേരീസ് മലങ്കര സെമിനാരിയിലെ ദൈവശാസ്ത്ര വിഭാഗം അധ്യാപകനായി സേവനമനുഷ്ഠിച്ചു. 1998 മുതലുള്ള കാലഘട്ടത്തിൽ മതബോധന ഡയറക്ടറായും കോട്ടയത്തെ 'സീരി' സുറിയാനി പഠനകേന്ദ്രത്തിന്റെ ഉപമേധാവിയായും പ്രവർത്തിച്ചിട്ടുണ്ട്. 2007 മുതൽ 2012 വരെയുള്ള കാലയളവിൽ തിരുവല്ല അതിരൂപതയുടെ ചാൻസലറായും വികാരി ജനറാളായും പ്രവർത്തിച്ചിട്ടുണ്ട്. വിശ്വാസ പരിശീലനത്തിന്റെ സിനഡൽ കമ്മീഷൻ സെക്രട്ടറിയായി പ്രവർത്തിക്കുന്ന കാലയളവിലാണ് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മതബോധന പാഠപുസ്തകങ്ങൾ അദ്ദേഹത്തിന്റെ നേതൃത്വത്തിൽ തയ്യാറാക്കിയത്. തുടർന്ന് സഭാതല സുവിശേഷ സംഘത്തിന്റെ എക്സിക്യൂട്ടീവ് സെക്രട്ടറിയായി പ്രവർത്തിച്ചു. ദൈവശാസ്ത്ര പണ്ഡിതനായ അദ്ദേഹം വിവിധ വിഷയങ്ങളെ അധികരിച്ച് ഒൻപതോളം പുസ്തകങ്ങൾ രചിച്ചിട്ടുണ്ട്. പ്രമുഖ ജേർണലുകളിൽ നിരവധി ലേഖനങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. 2022 മെയ് 7-ന് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ കൂരിയാ മെത്രാനായി തെരഞ്ഞെടുക്കപ്പെട്ടു.

കവർ സ്റ്റോറി



# ദൈവപരിപാലനയുടെ വഴികൾ

**ബിഷപ് ജോഷ്വാ മാർ ഇഗ്നാത്തിയോസ് മെത്രാപ്പോലീത്താ**
മാവേലിക്കര ഭദ്രാസനാധ്യക്ഷൻ

തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ സഹായ മെത്രാനായി നിയമിതനായ അഭിവന്ദ്യ മാത്യൂസ് മാർ പോളിക്കാർപ്പസ് എപ്പിസ്കോപ്പായ്ക്ക് എന്റെ ഹൃദ്യമായ അഭിനന്ദനവും പ്രാർത്ഥനയും സ്നേഹാദരവുകളും ഞാൻ അർപ്പിക്കുന്നു.



സെമിനാരിയിൽ പഠിക്കുമ്പോഴും വൈദികനായപ്പോഴും ഹൃദ്യമായ ഒരു ഇഴയടുപ്പം അദ്ദേഹത്തോട് എനിക്കുണ്ട്. ആ ബന്ധം ദൃഢമായത് സഹവികാരിയായി മദ്രാസിൽ അച്ചൻ എത്തുന്നതോടെയാണ്. മദ്രാസിലെ പാഡി, തിരുവട്ടിയൂർ, പേരാംപുർ എന്നീ മൂന്ന് ദേവാലയങ്ങളിലെയും പാഡിയിലെ വിദ്യാഭ്യാസ സ്ഥാപനങ്ങളിലെയും സഹവികാരിയായി അദ്ദേഹം എത്തിച്ചേർന്നു. അദ്ദേഹത്തിന്റെ ജ്യേഷ്ഠ സഹോദരനായ ജോൺ സാറാണ് അദ്ദേഹത്തെ മദ്രാസിൽ കൊണ്ടുവന്ന് എന്നെ ഏൽപ്പിക്കുന്നത്. 'മോഹന് ഒന്നും അറിയില്ല, കിഴക്കേവീട്ടിലെ അച്ചൻ എല്ലാം നന്നായി പറഞ്ഞുകൊടുത്ത് ചെയ്യിക്കണേ' എന്ന് പറഞ്ഞുകൊണ്ട് ജോൺ സാർ കുഞ്ഞനുജനെ എന്നെ ഏൽപ്പിച്ചു.

കുലീനമായ സ്വഭാവ ദൃഢത (അദ്ദേഹത്തിന്റെ) പ്രത്യേകതയായിരുന്നു. കർമ്മ മണ്ഡലങ്ങളിൽ ഉത്തരവാദിത്വവും വിശ്വസ്തതയും അദ്ദേഹം കാത്തുസൂക്ഷിച്ചു. കത്തോലിക്കാ പൗരോഹിത്യത്തിന്റെ മഹനീയത അദ്ദേഹം എപ്പോഴും മുറുകെ പിടിച്ചു. വയോധികരോട് കരുതലും യുവജനങ്ങളോട് ഉള്ളടുപ്പവും കുഞ്ഞുങ്ങളോട് വാത്സല്യവും സ്ത്രീ ജനങ്ങളോട് ആദരവും അദ്ദേഹം പുലർത്തി. ഇടവകകളിലെ എല്ലാ ശുശ്രൂഷാ വേദികളിലും അദ്ദേഹം തീക്ഷ്ണതയോടെ നിറഞ്ഞുനിന്നു. രാജദൂത് മോട്ടോർ ബൈക്കിൽ ഇടവകകളിലെ ഭവനങ്ങൾ സന്ദർശിച്ച് രോഗികളോടും വേദനിക്കുന്നവരോടും തന്റെ കരുതൽ അദ്ദേഹം അറിയിച്ചു. സ്കൂളിലെ വിവിധ പരിപാടികളിലും ഇടവകകളിലെ മതബോധന ക്ളാസ്സുകളിലും അദ്ദേഹം സജീവമായി പങ്കെടുത്തു. പ്രതിബദ്ധതയും കഠിനാധ്വാനവും അദ്ദേഹത്തിന്റെ ജീവിതത്തെ വേറിട്ടതാക്കി. ദൈവജനത്തോട് ചേർന്ന് നിന്ന് അവരെ വളർത്താനും അവരുടെ സുഖ ദുഃഖങ്ങളിൽ പങ്കാളിയാകുവാനും അദ്ദേഹം ശ്രദ്ധിച്ചു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആരാധന ക്രമത്തിൽ

അവഗാഹം അച്ചനുണ്ടായിരുന്നു, ഒപ്പം, അവ ഇമ്പകരമായി അവ അവതരിപ്പിക്കുന്നതിന് അദ്ദേഹത്തിന് സാധിച്ചിരുന്നു.

അജപാലന ശുശ്രൂഷയുടെ തിരക്കുകൾക്കിടയിലും വായനയ്ക്കും പഠനത്തിനും അദ്ദേഹം സമയം കണ്ടെത്തി. മദ്രാസ് ലൊയോള കോളേജിൽ നിന്ന് ഫ്രഞ്ച് ഭാഷ പ്രത്യേകമായി പഠിച്ച് ചരിത്രം ഐച്ഛികവിഷയമായി ആ ബിരുദം നേടി. തുടർന്ന് ഫ്രഞ്ച് ഭാഷയിൽ തന്നെ മധുര കാമരാജ് യൂണിവേഴ്സിറ്റിയിൽ നിന്ന് MA ബിരുദം കരസ്ഥമാക്കി. എന്റെ സഹപാഠിയായിരുന്ന എബ്രഹാം അച്ചൻ അംഗമായിരുന്ന ക്ളാരിസ്റ് സന്യാസ സമൂഹത്തിന്റെ ആശ്രമത്തിലായിരുന്നു മധുരയിലെ പഠന സമയത്ത് അച്ചൻ താമസിച്ചത്. എന്റെ അഭ്യുദയ കാംഷികളുടെയും സുഹൃത്തുക്കളുടെയും കലവറയില്ലാത്ത പിന്തുണ മദ്രാസ് ലൊയോള കോളേജിലും മധുരയിലും അച്ചന് ലഭിച്ചു. തുടർന്ന് ഫ്രാൻസിലും തിരുനൽവേലിയിലും ഫ്രഞ്ച് ഭാഷ പഠിക്കുന്നതിനും ഡോക്റ്ററേറ്റ് നേടുന്നതിനും അദ്ദേഹത്തിന് സാധിച്ചു. ഉന്നത വിദ്യാഭ്യാസം നൽകിയ കരുത്ത് മാർ ഇവാനിയോസ് കോളേജിലെ അധ്യാപകനായും പ്രിൻസിപ്പാളായും ശോഭിക്കുന്നതിന് അച്ചന് മുതൽക്കൂട്ടായി.

വന്ദ്യപിതാവിന്റെ ജീവിതത്തിന്റെ വിവിധ ഘട്ടങ്ങളിൽ ജ്യേഷ്ഠനായും സഹപ്രവർത്തകനായും സുഹൃത്തായും ചേർന്ന് നിൽക്കുന്നതിന് എനിക്ക് സാധിച്ചു. കുടുംബത്തിലെ ആഹ്ളാദകരമായ കൂടിവരവുകൾ, വിവാഹം, ഉറ്റവരുടെ മരണം എന്നിവയിലെല്ലാം പങ്കെടുക്കുവാൻ എനിക്ക് സാധിച്ചു. ആദരവോടും സ്നേഹവായ്പോടും എന്റെ അജപാലന ശുശ്രൂഷയെ അദ്ദേഹം ബലപ്പെടുത്തുന്നു. ഊഷ്മളമായ സ്നേഹവായ്പോടെ അദ്ദേഹം എന്റെ ശുശ്രൂഷകളെ വിലമതിക്കുന്നു. പുനരൈക്യ പ്രസ്ഥാനത്തിന്റെ മുൻപന്തിയിൽ ഊർജ്ജസ്വലനായി നിന്ന മനക്കരക്കാവിൽ വർഗ്ഗീസ് അച്ചായന്റെ ഇളയമകൻ എന്ന നിലയിൽ സഭയോടൊത്ത് നിലയുറപ്പിക്കുന്ന അദ്ദേഹം കുടുംബാംഗങ്ങളെ ഒരുമയിലും സ്നേഹത്തിലും ഐക്യത്തിലും ചേർത്ത് നിർത്തുന്നു.

മനക്കരക്കാവിൽ മോഹൻ, മാത്യു മനക്കരക്കാവിൽ അച്ചനായും ഫ്രഞ്ച് ഭാഷാദ്ധ്യാപകനായി പ്രൊഫസർ അച്ചനായും പ്രിൻസിപ്പാളച്ചനായും മോൺസിഞ്ഞോർ അച്ചനായും കോറെപ്പിസ്കോപ്പോ അച്ചനായും സഭയിലും പൊതുസമൂഹത്തിലും തന്റെ ജീവിത നിയോഗം അർത്ഥപൂർണ്ണമായി നിർവഹിച്ചു. അദ്ദേഹത്തിന് ലഭിച്ചിരിക്കുന്ന പുതിയ നിയോഗത്തിൽ ഞാൻ സന്തോഷിക്കുന്നു. ദൈവദാസൻ ഗിവർഗ്ഗീസ് മാർ ഇവാനിയോസ് മെത്രാപ്പോലീത്തയുടെ ജന്മം കൊണ്ടും കർമ്മം കൊണ്ടും അനുഗ്രഹീതമായ മാവേലിക്കര ഭദ്രാസനത്തിൽ നിന്നുള്ള മെത്രാപ്പോലീത്ത എന്ന നിലയിൽ മാവേലിക്കര ഭദ്രാസനം അച്ചന്റെ പുതിയ നിയോഗത്തിൽ ആഹ്ളാദിക്കുന്നു. അച്ചനെ ഓർത്ത് പരമ പിതാവിന് നന്ദിയർപ്പിക്കുന്നു.

## ബിഷപ് മാത്യൂസ് മാർ പോളിക്കാർപ്പസ് എപ്പിസ്കോപ്പാ

കൊല്ലം ജില്ലയിലെ പുത്തൂരിൽ മനക്കരക്കാവിൽ ഗീവർഗ്ഗീസിന്റേയും കുഞ്ഞമ്മ ഗീവർഗ്ഗീസിന്റേയും ആറു മക്കളിൽ ഇളയവനായി 1955 നവംബർ പത്തിന് ജനിച്ചു. വെണ്ടാർ എൻ. എസ്. എസ്. LP സ്കൂളിലും പുത്തൂർ ലിറ്റിൽ ഫ്ലവർ UP സ്കൂളിലും പുത്തൂർ ഗവൺമെന്റ് ഹൈസ്കൂളിലുമായി അദ്ദേഹം സ്കൂൾ വിദ്യാഭ്യാസം നടത്തി. മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ അവിഭക്ത തിരുവനന്തപുരം മേജർ അതിരൂപതയിലെ പുത്തൂർ ഇടവകാംഗമായിരുന്ന അദ്ദേഹം സ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം മേജർ അതിരൂപതയുടെ സെന്റ് അലോഷ്യസ് മൈനർ സെമിനാരിയിൽ ചേർന്നു. തുടർന്ന് കോട്ടയം വടവാതൂർ സെന്റ് തോമസ് അപ്പസ്തോലിക സെമിനാരിയിൽ വൈദിക പഠനം പൂർത്തിയാക്കി. 1979– 83 കാലഘട്ടത്തിൽ ഫിലോസഫിയിലും തിയോളജിയിലും ബിരുദം നേടി. 1983 ഡിസംബർ 18 ന് ആർച്ച് ബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയിൽ നിന്ന് വൈദിക പട്ടം സ്വീകരിച്ചു. തിരുവനന്തപുരം അതിരൂപതയിലെ ആയൂർ ഇടവകയിൽ വൈദിക ശുശ്രൂഷ ആരംഭിച്ച അദ്ദേഹം 1988 ൽ മദ്രാസ് യൂണിവേഴ്സിറ്റിയുടെ കീഴിലുള്ള ലൊയോള കോളേജിൽ നിന്ന് ചരിത്രത്തിൽ ബിരുദം നേടി. 1990– 95 കാലഘട്ടത്തിൽ മധുര കാമരാജ് സർവകലാശാലയിൽ നിന്ന് ഫ്രഞ്ച് സാഹിത്യത്തിൽ ബിരുദാനന്തര ബിരുദവും എംഫിലും നേടി. തുടർന്ന് പാരീസിലെ കാത്തലിക് യൂണിവേഴ്സിറ്റിയിൽ തുടർ പഠനം നടത്തി. 2010 ൽ തിരുനൽവേലി എം. എസ്. യൂണിവേഴ്സിറ്റിയിൽ നിന്ന് ഫ്രഞ്ച് സാഹിത്യത്തിൽ ഡോക്ടറേറ്റും കരസ്ഥമാക്കി. തുടർന്ന് 1990 ൽ മാർ ഇവാനിയോസ് കോളേജിൽ അധ്യാപക ശുശ്രൂഷയിൽ പ്രവേശിച്ച അദ്ദേഹം മാർ ഇവാനിയോസ് കോളേജിന്റെ തന്നെ ബർസാറായും പ്രിൻസിപ്പലായും ദീർഘകാലം ശുശ്രൂഷ നിർവഹിച്ചു. ഈ കാലയളവിൽ തന്നെ യുജിസി നടപ്പിലാക്കിയ പതിനൊന്നാം പദ്ധതിയുടെ സൗത്ത് വെസ്റ്റേൺ റീജിയന്റെ കൺവീനറായും കേരളാ യൂണിവേഴ്സിറ്റിയുടെ ഫ്രഞ്ച്, ലാറ്റിൻ തുടങ്ങിയ ഭാഷാ വിഭാഗങ്ങളുടെ ബോർഡ് ഓഫ് സ്റ്റഡീസ് ചെയർമാനായും പ്രവർത്തിച്ചു. കേരളാ പബ്ലിക് സർവീസ് കമ്മീഷന്റേയും ഒട്ടനേകം ഗവൺമെന്റ് – ഗവൺമെന്റിതര ആലോചനാ സമിതികളിലും അദ്ദേഹം അംഗമായിരുന്നു. വിദ്യാഭാസ മേഖലയിൽ പ്രവർത്തിക്കുമ്പോഴും അജപാലന ശുശ്രൂഷയെ അദ്ദേഹം ഗൗരവത്തോടെ കണ്ടു. 1983 മുതൽ 2013 വരെയുള്ള കാലഘട്ടത്തിൽ അവിഭക്ത തിരുവനന്തപുരം മേജർ അതിരൂപതയുടെ മുപ്പത്തിയഞ്ചോളം ഇടവക – മിഷൻ കേന്ദ്രങ്ങളിൽ അദ്ദേഹം ശുശ്രൂഷ നിർവഹിച്ചു. പൗരോഹിത്യ രജത ജൂബിലിയാഘോഷങ്ങളുടെ ഭാഗമായി തിരുവനന്തപുരത്തെ കല്ലടിച്ചവിള ഇടവകയ്ക്ക് പുതിയ ദേവാലയം നിർമ്മിച്ചു നൽകി. ശാസ്തവട്ടം ഇടവകയോടു ചേർന്ന് ലിറ്റിൽ ഫ്ളവർ സ്കൂളും അദ്ദേഹം സ്ഥാപിച്ചു. മാർ ഈവാനിയോസ് കോളേജിൽ നിന്ന് വിരമിച്ച ശേഷം തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ വികാരി ജനറാളായി ശുശ്രൂഷ ചെയ്തു. ഫ്രഞ്ച്, ജർമ്മൻ തുടങ്ങി നിരവധി ഭാഷകൾ കൈകാര്യം ചെയ്യുന്നതിൽ നിപുണനായ അദ്ദേഹത്തിന് 2010–ൽ മികച്ച വിദ്യാഭ്യാസ പ്രവർത്തകനുള്ള റോട്ടറി ഇന്റർനാഷണൽ അവാർഡ് ലഭിച്ചു. 2021 ൽ Facets of Love എന്ന ഗ്രന്ഥം പ്രസിദ്ധീകരിച്ചു. 2022 മെയ് 7 –ന് മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ തിരുവനന്തപുരം മേജർ അതിരൂപതയുടെ സഹായമെത്രാനായി തെരഞ്ഞെടുക്കപ്പെട്ടു.

കവർ സ്റ്റോറി



# സ്നേഹത്തിലും വിശ്വസ്തതയിലും

തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ
സഹായമെത്രാനായി തെരഞ്ഞെടുക്കപ്പെട്ട
**അഭിവന്ദ്യ മാത്യൂസ് മാർ പോളിക്കാർപ്പസ് എപ്പിസ്കോപ്പ**
കാഹളം വായനക്കാരോട് മനസ്സു തുറക്കുന്നു.

**മേൽപ്പട്ട സ്ഥാനത്ത് തിരുവനന്തപുരം മേജർ അതിരൂപതയുടെ സഹായമെത്രാൻ എന്ന പുതിയനിയോഗത്തെ എങ്ങനെ സ്വീകരിക്കുന്നു?**

തീർച്ചയായും ഇതൊരു ദൈവനിയോഗമാണ്. അവൻ മലമുകളിലേക്കു കയറി തനിക്കിഷ്ടമുള്ളവരെ അടുത്തേക്കു വിളിച്ചു എന്നുള്ള ദൈവവചനം പോലെ തന്റെ പദ്ധതി പ്രകാരം അവിടുത്തെ അനന്തപരിപാലനയുടെ അടയാളമായി നൽകിയ ഒരു ചുമതലയും നിയോഗവുമായി ഞാനിതിനെ കാണുന്നു. മനുഷ്യന്റെ ആലോചനകൾക്കും പ്രതീക്ഷകൾക്കുമപ്പുറത്ത് ദൈവത്തിന്റെ പദ്ധതി പ്രകാരം ഈ നിയോഗത്തെ കാണാനാണ് എനിക്കിഷ്ടം. ദൈവം തന്റെ സഭയെ ശുശ്രൂഷിക്കാൻ എന്നെ ഒരുപകരണമാക്കി എന്നതിൽ ഞാൻ ദൈവത്തിന് ഹൃദയം കൊണ്ട് നന്ദി പറയുന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ തിരുവനന്തപുരം മേജർ അതിരൂപതയിൽ സഭയുടെ തലവനും പിതാവുമായ അത്യഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായോടും മറ്റു അഭിവന്ദ്യരായ പിതാക്കൻമാരോടും വൈദികരോടും സന്യസ്തരോടും ദൈവജനത്തോടും ചേർന്ന് ദൈവം ഏൽപ്പിക്കുന്ന ഈ എളിയ നിയോഗം പൂർത്തീകരിക്കാൻ ഞാൻ ആഗ്രഹിക്കുന്നു.

**വൈദിക ശുശ്രൂഷയിലെ മിഷൻ കാലഘട്ടത്തെക്കുറിച്ച്?**

വൈദിക ജീവിത കാലഘട്ടത്തിൽ ഏറ്റവുമധികം സമയം ഞാൻ ചെലവഴിച്ചിട്ടുള്ളത് മിഷൻകേന്ദ്രങ്ങളിലാണ്. പ്രത്യേകിച്ച് ഇന്നത്തെ പാറശാല രൂപതയിലെ പതിനൊന്നോളം പള്ളികളിൽ ഞാൻ ശുശ്രൂഷ ചെയ്തിട്ടുണ്ട്. മിഷനുകൾ എനിക്ക് വലിയ സന്തോഷവും സംതൃപ്തിയും നൽകിയിട്ടുള്ള ഇടങ്ങളാണ്. ദൈവജനത്തോടൊപ്പമായിരിക്കാനും അവർക്കു വേണ്ടി പ്രവർത്തിക്കാനും ദൈവം എനിക്ക് അവസരം നൽകി. എല്ലാ അർത്ഥത്തിലും അവരുടെ ജീവിതനിലവാരം മെച്ചപ്പെടുത്താൻ ഞാൻ പരിശ്രമിച്ചിട്ടുണ്ട്. വിദ്യാഭ്യാസത്തിലൂടെ മാത്രമേ അവരുടെ ജീവിത നിലവാരം മെച്ചപ്പെടൂ എന്ന് നിരന്തരമായി അവരെ ബോധ്യപ്പെടുത്താൻ ഞാൻ ശ്രമിച്ചിട്ടുണ്ട്. അതിനുവേണ്ടി നമ്മുടെ കുട്ടികളെ ഒരുപാടു പേരെ നമ്മുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളിലയച്ചു പഠിപ്പിക്കാൻ ഞാൻ എന്നാലാവും വിധം പരിശ്രമിച്ചിട്ടുണ്ട്. അതിനു ഫലവുമുണ്ടായിട്ടുണ്ട്. ഒരു അഭിമാനബോധം അവരിലുണ്ടായിട്ടുണ്ട്. അതുപോലെ തന്നെ സഭാവബോധത്തിൽ അവരെ വളർത്താൻ ശ്രമിച്ചിട്ടുണ്ട്.

**മിഷൻ അങ്ങയുടെ ആഭിമുഖ്യങ്ങളെ രൂപപ്പെടുത്തിയിട്ടുണ്ടോ?**

തീർച്ചയായും! ആടുകളുടെ മണമുള്ളവനാവണമല്ലോ ഇടയൻ! ദൈവജനത്തെ സ്നേഹിച്ച് അവരെ രൂപീകരിച്ച് അവരോടൊപ്പമായിരിക്കുന്ന, അവരിൽ ഒരുവനായിരിക്കുന്ന ഒരു പ്രവർത്തന ശൈലിയാണ് എനിക്കിഷ്ടം. സഭയിൽ നിന്ന് അകന്നു നിൽക്കുന്ന ആളുകളുടെ എണ്ണം വർദ്ധിക്കുന്നുണ്ട്. നമ്മുടെ അജപാലന ശുശ്രൂഷ കൂടുതൽ ശക്തിപ്പെടണം. അത് നമ്മുടെ ദൈവജനത്തേയും നമ്മെയും രൂപപ്പെടുത്തും. ദീർഘകാലത്തെ ഇടവക ശുശ്രൂഷ എന്നിലെ അജപാലകനെ തീർച്ചയായും രൂപപ്പെടുത്തിയിട്ടുണ്ട്. ഉദാഹരണത്തിന് കല്ലടിച്ചവിള, ശാസ്തവട്ടം തുടങ്ങിയ ഇടവകകളിൽ ഞാൻ ദീർഘകാലം വികാരിയായിരുന്നിട്ടുണ്ട്. കല്ലടിച്ചവിളയിൽ എന്റെ പൗരോഹിത്യ ജൂബിലി വേളയിൽ ഒരു ദേവാലയം പണിതു കൊടുക്കാൻ സാധിച്ചു. ഇരുപതോളം ഭവനങ്ങൾ പണിതുയർത്താൻ കഴിഞ്ഞു. ശാസ്തവട്ടത്ത് ഒരു സ്കൂൾ ആരംഭിക്കാൻ കഴിഞ്ഞു. പുതിയൊരു കുരിശുപള്ളി പണിതു. രണ്ടിടവകകളെയും സ്ഥായിയായ ഒരു വളർച്ചയിലേക്കു നയിക്കാൻ കഴിഞ്ഞു എന്ന ആത്മസംതൃപ്തിയുമുണ്ട്.

**മെത്രാനെന്ന നിലയിലുള്ള പ്രവർത്തനശൈലി എന്തായിരിക്കും?**

മലങ്കര സുറിയാനി കത്തോലിക്കാ സഭയെ സംബന്ധിച്ച് പുരോഹിതൻ എന്നാൽ ആത്മീയ കാര്യങ്ങൾമാത്രം നടത്തി മടങ്ങിപ്പോകുന്ന ഒരാളല്ല. ജനത്തിന്റെ സമഗ്രമായ വളർച്ചയിൽ ക്രിയാത്മകമായ ഇടപെടലുകൾ നടത്തുന്നയാളാണ്. സാമൂഹ്യമായും അജപാലനപരമായും അവർക്ക് നീതിലഭിക്കണം. അതുറപ്പാക്കാൻ നാം പരിശ്രമിക്കണം. ജനത്തിനൊപ്പം ആയിരിക്കേണ്ടവനാണ് പുരോഹിതൻ എന്നതാണ് പരിശുദ്ധ പിതാവ് ഫ്രാൻസിസ് പാപ്പായും നമ്മെ ഓർമ്മിപ്പിക്കുന്നത്. ഒരാൾ സഭയിൽ നിന്നകന്നു നിൽക്കുന്നുണ്ടെങ്കിൽ അതിന്റെ യഥാർത്ഥ കാരണങ്ങൾ അന്വേഷിക്കാനും പരിഹാരങ്ങളിലേക്ക് അവരെ നയിക്കാനുമുള്ള ഇനിഷ്യേറ്റീവ് പുരോഹിതന്റെ ഭാഗത്തു നിന്ന് ഉണ്ടാകണം. ആത്മീയതയ്ക്കു പുറമേ രാഷ്ട്രീയ സാമൂഹ്യ സാമ്പത്തിക വിദ്യാഭ്യാസരംഗങ്ങളിലെല്ലാം സാധ്യമായ ഇടപെടലുകൾ പക്വമായ രീതിയിൽ നടത്താൻ ശ്രമിക്കുന്ന ഒരു ശൈലിയാണ് നമുക്ക് അവലംബിക്കാനുള്ളത്.

**പിന്നോട്ടു തിരിഞ്ഞു നോക്കുമ്പോൾ ദൈവത്തിന്റെ ഇടപെടലും പരിപാലനയും എങ്ങനെ കാണുന്നു?**

എന്റെ ജീവിതം ഒരു ദൈവദാനമാണ്. പിറകോട്ടു തിരിഞ്ഞു നോക്കുമ്പോൾ ദൈവത്തിന്റെ പരിപാലന അനുഭവിച്ച ഒരുപാടു സന്ദർഭങ്ങളുണ്ട്. എന്റെ ജീവനു തന്നെ ഭീഷണിയുയർത്തിയ ആറുസംഭവങ്ങളെങ്കിലും എന്റെ ജീവിതത്തിലുണ്ട്. പക്ഷെ ദൈവം എന്നെ കാത്തു പരിപാലിക്കുകയായിരുന്നു. പൗരോഹിത്യ സ്വീകരണത്തിനു ശേഷമുള്ള ജീവിതത്തിൽ ഒരുപാടു സന്ദർഭങ്ങളിൽ ഇത്തരത്തിൽ ദൈവകൃപ ഞാനനുഭവിച്ചിട്ടുണ്ട്. ആ പരിപാലന ഇപ്പോഴുമുണ്ട്, എപ്പോഴുമുണ്ടാവും. അതാണ് എന്റെ ബലം. ഏതു നിയോഗം ദൈവമേൽപ്പിച്ചാലും അതു നിർവഹിക്കാനുള്ള ശക്തി ദൈവമെനിക്കു തരും. മേൽപ്പട്ട ശുശ്രൂഷയിലും ദൈവം അപ്രകാരം നടത്തും.

**മാർ ഈവാനിയോസ് കോളേജും അനുബന്ധ വിദ്യാഭ്യാസ ശുശ്രൂഷകളും അങ്ങയുടെ ജീവിതത്തിലെ സുപ്രധാനമായ ഒരേടായിരുന്നല്ലോ!**

ലൊയോളയിൽ പഠിക്കുന്ന കാലം മുതലേ വിദ്യാഭ്യാസ രംഗം എനിക്കിഷ്ടമുള്ള ഒരു പ്രവർത്തന മേഖലയായിരുന്നു. വിദ്യാഭ്യാസത്തിലൂടെയല്ലാതെ നമ്മുടെ ജനത്തെ നമുക്ക് ഉയർത്താനാവില്ല. അതുകൊണ്ടാണ് അധ്യാപനം ഞാൻ തെരഞ്ഞെടുക്കാൻ കാരണം. യേശുതന്നെയും കൂടുതലും വിളിക്കപ്പെട്ടത് 'ഗുരു' എന്നാണല്ലോ! വന്ദ്യനായ കൊട്ടാരത്തിലച്ചൻ പ്രിൻസിപ്പലായിരുന്ന കാലത്താണ് ഞാൻ

കോളേജിൽ അധ്യാപകനായി കടന്നു വരുന്നത്. കോളേജ് ഹോസ്റ്റലിന്റെ ചുമതലയുമുണ്ടായിരുന്നു അന്ന്. കോളേജിന്റെയും ഹോസ്റ്റലിന്റേയും അച്ചടക്കവുമായി ബന്ധപ്പെട്ട് ഒട്ടേറെ പ്രതിസന്ധികളെ തരണം ചെയ്യേണ്ട ഒരു സാഹചര്യമായിരുന്നു അന്നുണ്ടായിരുന്നത്. കോളേജിലെ രാഷ്ട്രീയത്തിന്റെ അതിപ്രസരമൊക്കെ അക്കാലത്തെ പ്രശ്നങ്ങൾ ആയിരുന്നു. അതിനെയൊക്കെ തരണം ചെയ്യാനുള്ള ഒരു ശക്തി ദൈവം തന്നു എന്നുള്ളത് വളരെ അദ്ഭുതത്തോടെ ഞാനോർമ്മിക്കുന്ന ഒന്നാണ്. മാത്രമല്ല, നാക് അക്രഡിറ്റേഷൻ ഉൾപ്പെടെ ഓട്ടോണമിയിലേക്കുള്ള കോളേജിന്റെ സമഗ്രമായ വളർച്ചയിൽ ഒരു പങ്കാളിയാകാൻ ദൈവം അവസരം തന്നു എന്നുള്ളതും ഞാൻ നന്ദിയോടെ ഓർക്കുന്നു.

**അങ്ങയുടെ ദൈവവിളിയെ പ്രോത്സാഹിപ്പിച്ച ഘടകങ്ങൾ എന്തൊക്കെയാണ്?**

എന്റെ മാതൃ ഇടവക മാവേലിക്കര രൂപതയിലെ പുത്തൂർ ആണ്. നന്നേ ചെറുപ്പത്തിൽ വൈദികനാകണമെന്ന ആഗ്രഹമൊന്നും എനിക്കുണ്ടായിരുന്നില്ല. എന്നാൽ എന്റെ ഇടവകയിൽ വികാരിയായിരുന്ന യശശ്ശരീരനായ ജോർജ്ജ് ജേക്കബ് അച്ചന്റെ (പത്തനംതിട്ട) ജീവിത മാതൃകയാണ് എന്നെ സ്വാധീനിച്ചത്. യുവാക്കളെയൊക്കെ ഒരുമിച്ചു കൂട്ടി കാര്യങ്ങൾ ചെയ്യുന്ന അച്ചന്റെ ശൈലി വളരെ പ്രത്യേകതയുള്ളതായിരുന്നു. പിന്നെ, എന്നെ ഏറ്റവുമധികം സ്വാധീനിച്ച ഒരുകാര്യം അച്ചന്റെ പ്രാർത്ഥനാ ചൈതന്യമാണ്. പ്രഭാതത്തിൽ വിശുദ്ധ കുർബാന കഴിഞ്ഞ് ഏറെ നേരം ബലിപീഠത്തിനു മുന്നിൽ അച്ചൻ പ്രാർത്ഥനാ നിരതനായിരിക്കും. ഒരു ദിവസത്തെ പ്രവർത്തനത്തിനു മുഴുവൻ വേണ്ട ശക്തി അച്ചൻ സംഭരിക്കുന്നത് ആ പ്രാർത്ഥനയിൽ നിന്നാണ്. അതെന്നെ ആഴത്തിൽ സ്പർശിച്ചിട്ടുണ്ട്, സ്വാധീനിച്ചിട്ടുണ്ട്. ഒരു വൈദികനാകണമെന്ന ആഗ്രഹം എന്നിൽ മുളപൊട്ടുന്നത് അച്ചന്റെ ജീവിത മാതൃകയിൽ നിന്നാണ്. പത്താംതരം കഴിഞ്ഞപ്പോൾ അച്ചൻ തന്നെയാണ് എന്നെ സെമിനാരിയിലേക്കയച്ചത്.

പുനരൈക്യത്തിന്റെ ആദ്യനാളുകളിൽ തന്നെ മാർ ഈവാനിയോസ് തിരുമേനിക്കൊപ്പം നിന്ന ഒരു കുടുംബമായിരുന്നു എന്റേത്. പുത്തൂരിൽ ഒരു മലങ്കര കത്തോലിക്കാ പള്ളി സ്ഥാപിക്കുന്നതിന് ബഹുമാനപ്പെട്ട വിളയിലച്ചന് എല്ലാ പിന്തുണയും നൽകിയത് മനക്കരക്കാവിൽ കുടുംബമായിരുന്നു. ഒരുപാടു പ്രതിസന്ധികൾ നേരിടേണ്ടി വന്നിട്ടുണ്ട്. ധാരാളം കേസുകൾ ഉണ്ടായിട്ടുണ്ട്. പുനരൈക്യ പ്രസ്ഥാനത്തെ ശക്തിപ്പെടുത്താൻ എന്റെ വല്യപ്പച്ചൻ ഉൾപ്പടെയുള്ളവർ ഒരുപാടുവിയർപ്പൊഴുക്കിയിട്ടുണ്ട്. ആ കുടുംബത്തിന്റെ പിന്തുണയും പ്രോത്സാഹനവും ചരിത്രവും എന്റെപൗരോഹിത്യത്തെ സ്വാധീനിച്ചിട്ടുണ്ട്, ഒരുപാടു ബലപ്പെടുത്തിയിട്ടുണ്ട്.

**ആദർശവാക്യത്തെക്കുറിച്ച്?**

'സ്നേഹത്തിലും വിശ്വസ്തതയിലും' എന്നതാണ് ഞാൻ ആദർശവാക്യമായി സ്വീകരിച്ചിരിക്കുന്നത്. ദൈവത്തോടും ദൈവജനത്തോടുമുള്ള സ്നേഹത്തിലും വിശ്വസ്തതയിലും ശുശ്രൂഷനിർവഹിക്കാനുള്ള ഒരു നിയോഗമായി ഇതിനെ സ്വീകരിക്കുന്നു. സ്മിർണായിലെ രക്തസാക്ഷിയും വിശുദ്ധനുമായ പോളിക്കാർപ്പസിന്റെ നാമധേയം എന്റെ ശുശ്രൂഷയെ ബലപ്പെടുത്തുന്നു. നിങ്ങളുടെ പ്രാർത്ഥനകൾക്കൊപ്പം പരിശുദ്ധാത്മാവ് എന്നെ വഴിനടത്തട്ടെ!

# സുവിശേഷത്തിന് സാക്ഷിയാവാൻ

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ കൂരിയാ മെത്രാനായി നിയോഗിതനായ
**അഭിവന്ദ്യ ആന്റണി മാർ സിൽവാനോസ് എപ്പിസ്കോപ്പാ**
കാഹളം മാസികയ്ക്ക് നൽകിയ അഭിമുഖം



**മേൽപ്പട്ട ശുശ്രൂഷയെന്ന പുതിയ നിയോഗത്തെക്കുറിച്ച് എന്തു തോന്നുന്നു?**

ഒറ്റവാചകത്തിൽ പറഞ്ഞാൽ ഇതു ദൈവപരിലാനയാണ്. തിരിഞ്ഞു നോക്കുമ്പോൾ അങ്ങനെയാണ് മനസ്സിലാകുന്നത്. 1987 ഡിസംബർ 30 നാണ് ഞാൻ പുരോഹിതനായത്. കഴിഞ്ഞ 34 വർഷത്തെ പൗരോഹിത്യ ശുശ്രൂഷയിൽ ദൈവത്തിന്റെ വലിയ പരിപാലനയും നടത്തിപ്പും ഞാൻ അനുഭവിച്ചിട്ടുണ്ട്. പുരോഹിതനായി ആദ്യത്തെ മൂന്നു വർഷങ്ങൾ ഹൈറേഞ്ചിലായിരുന്നു. വഴിയോ വൈദ്യുതിയോ ഇല്ലാത്ത പ്രദേശങ്ങളിൽ അനുഗ്രഹപ്രദമായി ശുശ്രൂഷ ചെയ്യാൻ ദൈവം അവസരം തന്നു. അതിനുശേഷം 90 മുതൽ 96 വരെ ഉപരിപഠനാർത്ഥം റോമിലേക്കു പോയി. പഠനം പൂർത്തിയാക്കി തിരികെ വന്ന് മൂന്നു വർഷം സെമിനാരിയിൽ പഠിപ്പിച്ചു. തുടർന്ന് ഏഴു വർഷം തിരുവല്ല ശാന്തിനിലയത്തിൽ വിശ്വാസ പരീശീലവിഭാഗം ഡയറക്ടറായി ശുശ്രൂഷ ചെയ്തു. 2000 മുതൽ നമ്മുടെ സഭയുടെ മതബോധന പാഠപുസ്തകം തയ്യാറാക്കാനുള്ള നിയോഗം ലഭിച്ചു. കോട്ടയത്ത് സീരിയിൽ മൂന്നു വർഷം ഉപമേധാവിയായി പ്രവർത്തിച്ചു. പിന്നീട് തിരുവല്ലാ അതിരൂപതയുടെ ചാൻസലറായും വികാരി ജനറാളായും പ്രവർത്തിച്ചു. 2012 മുതൽ സുവിശേഷ സംഘത്തിന്റെ ഡയറക്ടറായി പത്തു വർഷത്തെ ശുശ്രൂഷ. ഏറ്റവുമൊടുവിൽ സഭയുടെ ഔദ്യോഗിക യൂട്യൂബ് ചാനലായ മലങ്കര കാത്തലിക് ടിവിയുടെ ചുമതലയും ഏൽപ്പിക്കപ്പെട്ടു. പിൻതിരിഞ്ഞുനോക്കുമ്പോൾ ബലഹീനായ എന്നെ ദൈവം പരിപാലിച്ചു, വഴി നടത്തി, ഒരുക്കി എന്നല്ലാതെ എന്തുപറയാൻ!

**വളരെ വ്യത്യസ്തവും സുപ്രധാനവുമായ ശുശ്രൂഷാ മേഖലകളിൽ എല്ലായിടത്തും ഒരുപോലെ ശോഭിക്കാൻ കഴിഞ്ഞതെങ്ങനെയാണ്?**

എന്നെ ഏറെ ബലപ്പെടുത്തുന്ന ഒരു കാര്യം എന്റെ കഴിഞ്ഞ കാല ശുശ്രൂഷകളിലെല്ലാം ദൈവത്തിന്റെ ഒരു കയ്യൊപ്പ് ഉണ്ടായിരുന്നു എന്നതാണ്. ഞാനല്ല ഇതൊക്കെ ചെയ്തത്. ദൈവം എന്നെ തന്റെ കയ്യിലെ ഒരുപകരണമാക്കി എന്നതാണ് സത്യം. ഇനിയും അതങ്ങനെ തന്നെയായിരിക്കട്ടെ!

**സെമിനാരി പഠനകാലമൊക്കെ എങ്ങനെയായിരുന്നു?**

സ്കൂളിലും സെമിനാരിയിലുമൊക്കെ ഞാൻ ഒരു ശരാശരി വിദ്യാർത്ഥിയായിരുന്നു. ഒരു സാധാരണക്കാരൻ! സെമിനാരിയിൽ വച്ച് കൂടുതലും കലാപരമായ കാര്യങ്ങളിൽ എനിക്ക് വലിയ താൽപ്പര്യമുണ്ടായിരുന്നു. പാട്ട്, നാടകം, സംഗീതം, വയലിൻ വായന തുടങ്ങി എനിക്കിഷ്ടപ്പെട്ട ചില മേഖലകളുണ്ടായിരുന്നു. അതിനാൽത്തന്നെ വലിയ അക്കാദമിക്ക് എക്സലൻസ് ഒന്നും ഞാൻ പ്രകടിപ്പിച്ചിട്ടില്ല. ഉപരിപഠനാർത്ഥം വിദേശത്തൊക്കെ പോകുമെന്ന് ഞാൻ സ്വപ്നത്തിൽ പോലും വിചാരിച്ചിട്ടില്ല. പക്ഷെ ദൈവം എന്നെ അദ്ഭുതകരമായി വഴിനടത്തി.

**ശുശ്രൂഷിച്ച ഇടവകകളിലൊക്കെ ദൈവജനത്തിനു പ്രിയങ്കരനായിരുന്നു എന്നു കേട്ടിട്ടുണ്ട്!**

എന്റെ ആദ്യകാല ശുശ്രൂഷകൾ ഹൈറേഞ്ചിലെ പാവപ്പെട്ട മനുഷ്യർക്കിടയിലായിരുന്നു. മണ്ണിനോടും പ്രകൃതിയോടും മല്ലടിച്ചാണ് അവർ ഒരു ജീവിതം കെട്ടിപ്പടുത്തത്. അതുകൊണ്ടു തന്നെ അവർ തമ്മിൽ തമ്മിൽ വലിയ സ്നേഹവും ബന്ധവുമുണ്ടായിരുന്നു. അതായിരുന്നു അവരുടെ സംസ്കാരം. ആ ബന്ധത്തിന്റെ പശ്ചാത്തലത്തിലായിരുന്നു അവരുടെ വിശ്വാസ ജീവിതം. അതെന്നെയും സ്വാധീനിച്ചിട്ടുണ്ട്. അവരുടെ സന്തോഷത്തിലും സങ്കടത്തിലുമെല്ലാം ആത്മാർത്ഥമായി കൂടെ നിന്നു എന്നേയുള്ളൂ. റോമിൽ നിന്നു വന്ന ശേഷം കല്ലിശ്ശേരി എന്ന സ്ഥലത്ത് ഒരു പള്ളി പണിയുന്നതിനു ദൈവം എന്നെ ഉപകരണമാക്കി. ഓതറ എന്ന ഇടവകയിലും ഒരു പള്ളി ഭാഗികമായി പണിയുന്നതിന് ദൈവം അവസരമൊരുക്കി. ആത്മാർത്ഥമായി ദൈവജനത്തോടൊപ്പം നിൽക്കാൻ എന്നും പരിശ്രമിച്ചിട്ടുണ്ട്.

**മതബോധന പാഠപുസ്തകങ്ങൾ തയ്യാറാക്കിയത് ഒരു വലിയ ഉത്തരവാദിത്വമായിരുന്നു?**

തീർച്ചയായും! അതൊരു വലിയ ഉത്തരവാദിത്വമായിരുന്നു. ഒരുപക്ഷേ ഇപ്പോൾ എന്നോടു ചോദിച്ചാൽ എനിക്കു ഭയം തോന്നിയേക്കും. ഒന്നാം ക്ലാസിലെ കുട്ടി മുതൽ മാർപ്പാപ്പ വരെയുള്ളവരോട് ഞാൻ ഉത്തരം പറയണം. അത്ര മാത്രം ഭാരിച്ച ഒരു ചുമതലയായിരുന്നു അത്. പക്ഷെ അന്നെനിക്ക് ഒരു ഭയവുമുണ്ടായിരുന്നില്ല. അതിന്റെ മുഴുവൻ ഉത്തരവാദിത്വവും ഞാൻ ഏറ്റെടുത്തു. ദൈവം തന്ന ഒരു ശക്തിയായിരുന്നു അത്. അദൃശ്യമായ ഒരു ദൈവിക ശക്തി എന്റെ ഉള്ളിലുണ്ടായിരുന്നു. എഴുതുമ്പോൾ തെറ്റുവരുമോ എന്നു ഭയപ്പെട്ടു മാറി നിൽക്കാതെ അതിനെയൊക്കെ ഉൾക്കൊള്ളാനുള്ള മനസ്സ് ദൈവം എനിക്കു തന്നു. അദ്ഭുതകരമായി ആ ശുശ്രൂഷകൾ പൂർത്തിയാക്കാൻ എനിക്ക് സാധിച്ചു.

**വളരെ അനന്യമായ സുവിശേഷസംഘ അനുഭവങ്ങളെക്കുറിച്ച്?**

2012 ലാണ് സുവിശേഷ സംഘത്തിലേക്കു വരുന്നത്. സെമിനാരിയിൽ പഠിക്കുന്ന കാലത്തോ അതിനു ശേഷമോ ഒരു സുവിശേഷ പ്രഘോഷകനായോ ധ്യാനപ്രസംഗകനായോ ഞാൻ ശുശ്രൂഷചെയ്തിട്ടില്ല. അത്യാവശ്യം മതബോധന ക്ലാസുകൾ എടുക്കും എന്നല്ലാതെ സുവിശേഷ സംഘമെന്ന ഈ ധന്യമായ ആത്മീയ ശുശ്രൂഷയ്ക്കു നേതൃത്വം വഹിക്കാനുള്ള യാതൊരു മുന്നൊരുക്കവും പരിശീലനവും എനിക്കു ലഭിച്ചിട്ടില്ല. പക്ഷെ കഴിഞ്ഞ പത്തു വർഷം ദൈവം അദ്ഭുതകരമായി പരിപാലിച്ചു. 1085 പേർക്ക് പരിശീലനം നൽകി കൈവയ്പ്പു സ്വീകരിക്കാൻ തക്കവണ്ണം ഒരുക്കി. അനേകായിരങ്ങളോട് സുവിശേഷം പറയാൻ, അവരുടെ ഉള്ളിൽ സുവിശേഷത്തിന്റെ വെളിച്ചം നൽകാൻ ദൈവം ഇടയാക്കി. മലങ്കര കാത്തലിക് ടിവിയും ഇതുപോലെ തന്നെയായിരുന്നു. ഞാൻ ബലഹീനനായിരുന്നു. ദൈവം ബലപ്പെടുത്തി! അത്രമാത്രം!

**എന്നാൽ ഇതിൽ നിന്നൊക്കെ വ്യത്യസ്തമല്ലേ പുതിയ നിയോഗം?**

മേൽപ്പറഞ്ഞ മേഖലകളിലെല്ലാം ദൈവത്തിന്റെ ഇടപെടൽ ഞാൻ വ്യക്തമായി അനുഭവിച്ചിട്ടുണ്ട്. അതിൽ ദൈവത്തോട് തീർത്താൽ തീരാത്ത നന്ദിയാണ്

ഹൃദയത്തിലുള്ളത്. ദൈവം എന്നെ ചേർത്തുപിടിച്ചതുപോലെ ഞാൻ ദൈവത്തോട് വിശ്വസ്ത പുലർത്താൻ കടപ്പെട്ടിരിക്കുന്നു. ഞാൻ ദൈവത്തോട് അവിശ്വസ്തത കാട്ടിയപ്പോഴും ദൈവം എന്നോടു വിശ്വസ്തനായിരുന്നു. ഞാൻ ദൈവത്തിൽ നിന്നകന്നു നടന്നപ്പോഴും ദൈവം എന്റെ കൂടെ നടന്നു. ഞാൻ മറുതലിച്ചപ്പോഴും ദൈവംഎന്നെ ചേർത്തു പിടിച്ച് ഞാൻ ചിന്തിക്കാത്തത്ര കൃപകളും അനുഗ്രഹങ്ങളും നൽകി. അതുകൊണ്ട് ഞാൻ നടന്നു തീർത്തതെല്ലാം ദൈവത്തിന്റെ വഴികളായിരുന്നു. ഇപ്പോൾ സ്വീകരിച്ചിരിക്കുന്ന മേൽപ്പട്ട ശുശ്രൂഷയെയും അങ്ങനെ തന്നെ കാണുന്നു.

**മേൽപ്പട്ട ശുശ്രൂഷയെ എങ്ങനെ കാണുന്നു?**

മെത്രാനാവുക എന്നു പറഞ്ഞാൽ അപ്പസ്തോല സംഘത്തിലെ അംഗമാവുക എന്നാണർത്ഥം. ആരാണ് അപ്പസ്തോലൻ? ഉത്ഥിതനെ കണ്ടവനാണ്, സാക്ഷിയായവനാണ് അപ്പസ്തോലൻ. കാണാത്തവനെങ്ങനെയാണ് സാക്ഷ്യം കൊടുക്കുക? അതിനാലാണ് തോമാശ്ലീഹാ പോലും ഉയിർത്തെഴുന്നേറ്റ കർത്താവിനെ കാണണമെന്ന് ശാഠ്യം പിടിച്ചത്. ഉത്ഥിതനെ കണ്ടവനു മാത്രമേ അവനെ പ്രഘോഷിക്കാൻ കഴിയൂ. യേശുവിനെ കണ്ടവനാണ് അപ്പസ്തോലൻ. അതുകൊണ്ട് അപ്പസ്തോല ഗണത്തിലേക്കുയർത്തപ്പെടുന്നവൻ ക്രിസ്തുവിനെ കണ്ടവനായിരിക്കണം, ഉത്ഥിതന്റെ അനുഭവമുള്ളവൻ ആയിരിക്കണം. ഈയൊരു ശുശ്രൂഷ ഏറ്റെടുക്കാൻ തക്കവണ്ണം ബലമോ കഴിവോ ഉള്ള ആളല്ല ഞാൻ. എങ്കിലും 34 വർഷത്തെ പൗരോഹിത്യ ശുശ്രൂഷയിൽ എന്നെ നടത്തിയ ദൈവം നാളെയും എന്നെ നടത്തുമെന്ന ബോധ്യമാണ് ഈ ശുശ്രൂഷ ഏറ്റെടുക്കാൻ എന്നെ പ്രേരിപ്പിക്കുന്നത്. അതാണ് എന്റെ പ്രത്യാശ.

**പുതിയ കാലഘട്ടത്തിൽ ഈ നിയോഗം ഒരു വെല്ലുവിളിയാണോ?**

തീർച്ചയായും സമകാലിക സമൂഹത്തിൽ ഈ നിയോഗം ഒരു വെല്ലുവിളിയാണെന്ന് എനിക്കറിയാം. പുതിയ കാലഘട്ടത്തിൽ വൈകുന്നേരങ്ങളിൽ നമ്മുടെ മാധ്യമങ്ങളിൽ പോസ്റ്റുമാർട്ടം ചെയ്യപ്പെടുന്ന വ്യക്തികളാണ് മെത്രാൻമാരും പുരോഹിതരും എന്നെനിക്കറിയാം. മുന്നോട്ടു പോവുക എന്നത് അത്ര സുഗമമല്ല. പക്ഷെ എന്റെ പ്രത്യാശ ദൈവത്തിലാണ്.

**എങ്ങനെയുള്ള പ്രവർത്തനശൈലിയാണ് വിഭാവനം ചെയ്യുന്നത്?**

സുവിശേഷമാണ് എന്റെ പ്രവർത്തന ശൈലിയുടെ മാനദണ്ഡം. യേശുവിന്റെ വിശുദ്ധി പ്രാപിക്കാനുള്ള ഒരു പ്രയാണത്തിൽ അതു വളരെ പ്രധാനമാണ്. എന്റെ ഉള്ളിൽ വിശുദ്ധീകരണം നടക്കുകയും എന്റെ ഉള്ളിൽ യേശു ജീവിക്കുകയും വേണം. ഉള്ളിൽ യേശുവാകുന്ന പരിമളം നിറയണം. അപ്പോഴാണ്ക്രിസ്തുവിന്റെ പരിമളം മറ്റുള്ളവരിലേക്കു പകരാൻ എനിക്കു കഴിയുന്നത്. ഇടയന് ആടിന്റെ മണമുണ്ടാകണം. സുവിശേഷകന് സുവിശേഷത്തിന്റെ മണമുണ്ടാവണം. മെത്രാൻ സുവിശേഷത്തിന്റെ കാര്യവിചാരിപ്പുകാരനാണ്. മെത്രാന് ക്രിസ്തുവിന്റെ പരിമളമുണ്ടാവണം. യേശു വിഭാവനം ചെയ്ത സുവിശേഷത്തിന്റെ ഒരു ജീവിത ശൈലിയുണ്ട്. അതിലേക്കു വളരുക എന്നത് വളരെയധികം വെല്ലുവിളികൾ നിറഞ്ഞതാണ്. ധാരാളം ത്യാഗം- ഉപേക്ഷിക്കലുകൾ അതിലടങ്ങിയിട്ടുണ്ട്. വലിയ വിലകൊടുക്കേണ്ട ഒരു ജീവിതമാണത്. ആ ശൈലി സ്വന്തമാക്കുക എന്നതാണ് എന്റെ പ്രവർത്തന ശൈലി.

**ആപ്തവാക്യമായി സ്വീകരിച്ചിരിക്കുന്നതും അതു തന്നെയാണല്ലോ!**

അതെ! എന്റെ ആപ്തവാക്യമായി ഞാൻ തെരഞ്ഞെടുത്തിരിക്കുന്നത് 'Witness the Gospel' – 'സുവിശേഷ സാക്ഷിയാകാൻ' – എന്നതാണ്. സുവിശേഷ മൂല്യങ്ങളനുസരിച്ച് ജീവിക്കുക. സുവിശേഷത്തിന് സാക്ഷിയാവാൻ ഈ ശുശ്രൂഷയിലൂടെ കഴിയുമെങ്കിൽ അതുമാത്രമാണ് എന്റെ ലക്ഷ്യം. അതിന് ദൈവം സഹായിക്കണമേ എന്ന് ഞാൻ ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. അത് ലാളിത്യത്തിന്റെ ഒരു ശൈലിയാണ്. ചെറുതാകലിന്റെ ശൈലിയാണ്. സ്നേഹത്തിന്റെ ഭാഷയിൽ സംവദിക്കുന്ന ഒരു ശൈലിയാണ്. അതിനുള്ള ഒരു പരിശ്രമമാണ് ഞാൻ നടത്തുക. അധികാരം ഉപയോഗിച്ചല്ല, ക്രിസ്തുവിന്റെ അനുകമ്പയും കരുണയും കൊണ്ട് ദൈവജനവുമായുള്ള നല്ല ബന്ധത്തിൽ ആയിരിക്കുക. ആടുകൾക്കു വേണ്ടി ജീവനർപ്പിക്കുന്ന ഇടയനെപ്പോലെ സ്വയം മറ്റുള്ളവർക്കു വേണ്ടി നൽകുന്ന ഒരു ശൈലി. അതാണ് ആഗ്രഹിക്കുന്നത്.

**സഭ നേരിടുന്ന വെല്ലുവിളികൾക്കിടയിൽ പ്രസക്തമായ ഒരു ശുശ്രൂഷ ചെയ്യാൻ കഴിയുമോ?**

തീർച്ചയായും സഭയ്ക്ക് വെല്ലുവിളികളുണ്ട്. സഭയുമായി ബന്ധപ്പെട്ടു നിൽക്കുന്ന എല്ലാവർക്കും ആ വെല്ലുവിളികളെ അഭിമുഖീകരിക്കേണ്ടതുണ്ട്. യേശുവുമായുള്ള ഒരു വ്യക്തിബന്ധത്തിൽ യഥാർത്ഥ സുവിശേഷം നൽകുന്ന ഒരു ആധ്യാത്മികതയിൽ മേൽപ്പട്ട ശുശ്രൂഷയെ ചേർത്തു വച്ചാൽ മാത്രമേ അതു പ്രസക്തമാവുകയുള്ളൂ. ഏതു വെല്ലുവിളികൾക്കിടയിലും ഈ ശുശ്രൂഷ നിർവഹിക്കുന്നതിന് ദൈവമാണ് കരുത്തു നൽകുന്നത്. ആദിമസഭയിൽ അപ്പസ്തോലൻമാർ പരിശുദ്ധാത്മ ശക്തിയിൽ ആശ്രയിച്ചാണ് മുന്നോട്ടു പോയത്, പ്രതിസന്ധികളെ അതിജീവിച്ചത്. വി. പൗലോസിന്റെ ജീവിതംഇക്കാര്യത്തിൽ ഒരു മാതൃകയാണ്. അതിനാൽ ഭയപ്പെടാനില്ല, പരിശുദ്ധാത്മാവ് നമ്മെ നയിക്കും.

എന്റെ ശുശ്രൂഷ ദൈവം ആഗ്രഹിക്കുന്നതു പോലെ നിർവഹിക്കാൻ പരിശുദ്ധാത്മാവ് സഹായിക്കുമെന്ന് എനിക്ക് ബോധ്യമുണ്ട്. നിങ്ങളെല്ലാവരും എനിക്കുവേണ്ടി പ്രാർത്ഥിക്കുമല്ലോ!

കവർ സ്റ്റോറി





**മോൺ. ഡോ. വർക്കി ആറ്റുപുറത്ത്**
വികാരി ജനറാൾ, തിരുവനന്തപുരം മേജർ അതിഭദ്രാസനം

# വിദ്യാഭ്യാസ ഉപാസകനായ മാർ പോളിക്കാർപ്പസ്

തിരുവനന്തപുരം മേജർ അതിരൂപതയുടെ സഹായ മെത്രാനായി അഭിഷിക്തനായ അഭിവന്ദ്യ മാത്യൂസ് മാർ പോളിക്കാർപ്പസ് എപ്പിസ്കോപ്പ വിദ്യയെ ഉപാസിക്കുകയും വിദ്യാഭ്യാസത്തെ എന്നും പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്ന വ്യക്തിയായിരുന്നു. വിദ്യാഭ്യാസത്തിലൂടെ മാത്രമേ മാനവ പുരോഗതി കരഗതമാവുകയുള്ളൂവെന്ന് വ്യക്തമായി തിരിച്ചറിഞ്ഞിരുന്നു. ജീവിതത്തിൽ മറ്റൊന്നും തന്നെയില്ലെങ്കിലും നല്ല വിദ്യാഭ്യാസമുണ്ടെങ്കിൽ ലോകത്തെവിടേയും പോയി ജീവിക്കാൻ സാധിക്കും. മക്കൾക്ക് വലിയ എസ്റ്റേറ്റുകളോ, ഫാക്ടറികളോ, ബിസിനസ് സംരംഭങ്ങളോ, വീടോ, പണമോ കരുതി വയ്ക്കുന്നതിനേക്കാൾ അവർക്ക് മെച്ചപ്പെട്ട വിദ്യാഭ്യാസം നൽകുകയാണ് പ്രധാനം. കാരണം വിദ്യാഭ്യാസവും വിവരവുമില്ലാത്തവരുടെ കൈകളിലേക്ക് ഇവയെല്ലാം നൽകിയാൽ അതവർ നശിപ്പിക്കുകയേയുള്ളു. എന്നാൽ, മികച്ച അറിവും പരിജ്ഞാനവും നൽകിയാൽ ജീവിതത്തിനു വേണ്ടതെല്ലാം അവർ സ്വയം സമ്പാദിക്കുകയും നിലനിർത്തുകയും ചെയ്യും. ഏറ്റവും വിലകൂടിയ സമ്പത്ത് ജ്ഞാനമാണെന്നാണ് ഇന്ത്യയുടെ മുൻ രാഷ്ട്രപതി ഡോ.എ.പി.ജെ.അബ്ദുൾ കലാം പറഞ്ഞിരിക്കുന്നത്.

**വിദ്യാഭ്യാസത്തിന്റെ വില തിരിച്ചറിഞ്ഞ വ്യക്തി**

വിദ്യാഭ്യാസത്തിന്റെ മൂല്യം തിരിച്ചറിഞ്ഞ അഭിവന്ദ്യ പോളികാർപ്പസ് പിതാവ് രണ്ടു വിഷയങ്ങളിൽ ബിരുദാനന്തര ബിരുദവും ഫ്രഞ്ച് സാഹിത്യത്തിൽ ഡോക്ടറേറ്റും കരസ്ഥമാക്കുകയും അനേകം വിദ്യാർത്ഥികളെ ഉന്നതവിദ്യാഭ്യാസത്തിന് പ്രേരിപ്പിക്കുകയും ചെയ്തു. ഏല്പിക്കപ്പെട്ട ഇടവകകളും മറ്റ് ഉത്തരവാദിത്വങ്ങളും ഉള്ളപ്പോഴും ബിരുദവും ബിരുദാനന്തര ബിരുദങ്ങളും ഡോക്ടറേറ്റും നേടാൻ സാധിച്ചത് വിദ്യാഭ്യാസത്തെ അത്രമാത്രം വിലമതിച്ചതു കൊണ്ടാണ്. മറ്റ് ധാരാളം തിരക്കുകൾക്കും ഉത്തരവാദിത്വങ്ങൾക്കുമിടയിൽ, പഠിക്കാൻ സമയമില്ലായെന്ന ആരോപണമുന്നയിച്ച് പഠനത്തിൽ നിന്ന് പിന്തിരിയാമായിരുന്നു. എന്നാൽ ഇടവക ശുശ്രൂഷകളും മറ്റ് ഉത്തരവാദിത്വങ്ങളും പഠനത്തിനോ, പഠനം മറ്റ് ഉത്തരവാദിത്വങ്ങൾ നിറവേറ്റുന്നതിനോ തടസ്സമാവുകയില്ലായെന്ന് പിതാവ് തന്റെ ജീവിതത്തിലൂടെ തെളിയിച്ചു.

അറിവ് നേടാൻ കിട്ടുന്ന ഒരു സന്ദർഭവും അഭിവന്ദ്യ പിതാവ് പാഴാക്കിയിരുന്നില്ല. പഠനവും പഠിപ്പിക്കലും എന്നും ജീവിതത്തിൽ വലിയ ഹരമായിരുന്നു. അറിവ് സ്വായത്തമാക്കുന്നതിന്, പ്രത്യേകിച്ച് വിവിധ ഭാഷകൾ പഠിക്കുന്നതിന് വലിയ താല്പര്യമാണ് കാണിച്ചിരുന്നത്. തമിഴ്, ഫ്രഞ്ച്, ജർമ്മൻ തുടങ്ങിയ ഭാഷകൾ അനായാസം കൈകാര്യം ചെയ്തിരുന്നു. മറ്റു ഭാഷകളിലുള്ള പിതാവിന്റെ പ്രാവിണ്യം മനസ്സിലാക്കിയാണ് കേരളാ യൂണിവേഴ്സിറ്റിയുടെ ഫ്രഞ്ച്, ലാറ്റിൻ തുടങ്ങിയ

ഭാഷാവിഭാഗങ്ങളുടെ ബോർഡ് ഓഫ് സ്റ്റഡീസ് അംഗമായും ചെയർമാനായും നിയമിച്ചത്.

മാർ പോളിക്കാർപ്പസ് തിരുമേനി മാർ ഈവാനിയോസ് കോളേജ് പ്രിൻസിപ്പലായിരുന്ന കാലത്ത് കോളേജിന് പാഠ്യ -പാഠ്യേതര രംഗങ്ങളിൽ വലിയ മികവ് പുലർത്തുന്നതിന് സാധിച്ചു. കൂടുതൽ കുട്ടികൾക്ക് പഠിക്കാൻ അവസരമൊരുക്കുന്നതിന്റെ ഭാഗമായി കോളേജിൽ ഇഗ്നോയുടെ ഒരു കേന്ദ്രം ആരംഭിച്ചു. ഇപ്പോൾ അനേകം കോഴ്സുകൾ നടത്തുന്ന ഇഗ്നോയുടെ ഒരു വലിയ ക്യാമ്പസായി അത് മാറി. ഇവയെല്ലാം വിദ്യാഭ്യാസത്തിന്റെ വില മനസ്സിലാക്കിയ ഒരു വ്യക്തിയുടെ ശ്രമഫലമായി രൂപപ്പെട്ടു വന്ന സംവിധാനങ്ങളാണ്.

**വിദ്യാഭ്യാസത്തിന് അനേകരെ സഹായിച്ച വ്യക്തി**

പത്താം ക്ലാസും പന്ത്രണ്ടാം ക്ലാസും കഴിയുന്ന കുട്ടികളുടെ മുമ്പിലുള്ള ഏറ്റവും വലിയ പ്രതിസന്ധി തുടർന്ന് എന്തു പഠിക്കണം, എവിടെ പഠിക്കണം, ഏതു തൊഴിലിനു വേണ്ടി പരിശീലനം നേടണം എന്നതാണ്. എൻജിനിയറിംങ്, മെഡിക്കൽ പോലെയുള്ള ഉയർന്ന ഒരു കരിയറിനു വേണ്ടി പഠിച്ച് താണ നിലവാരത്തിൽ ജയിക്കുന്നതിനേക്കാൾ നല്ലത് ഡിഗ്രിയോ, പോളിടെക്നിക്കോ, ഡിപ്ലോമയോ പഠിച്ച് ഉന്നത നിലവാരത്തിൽ ജയിക്കുന്നതാണ്. ഏത് കരിയർ ആയാലും ഉയർന്ന നിലയിൽ ജയിക്കുന്നവർക്ക് ജോലി സാധ്യതയുണ്ട്. എനിക്ക് ഏറ്റവും മികച്ച നിലയിൽ പഠനവും പരിശീലനവും പൂർത്തിയാക്കാൻ കഴിയുന്നതെന്തോ അതാണ് എനിക്ക് യോജിച്ച ഏറ്റവും നല്ല കരിയർ.

അഭിവന്ദ്യ പോളികാർപ്പസ് പിതാവ് അനേകം യുവാക്കൾക്ക് പഠനത്തിനും പരിശീലനത്തിനും ജോലിക്കും വേണ്ടുന്ന കൃത്യമായ മാർഗ്ഗനിർദ്ദേശങ്ങൾ നൽകിയിരുന്നു. കോളേജിലേയും ഹോസ്റ്റലുകളിലേയും ഇടവകകളിലേയും വിദ്യാർത്ഥികൾക്ക് നല്ല കരിയർ കെട്ടിപ്പടുക്കുന്നതിനാവശ്യമായ പ്രചോദനവും മാർഗ്ഗദർശനവും നൽകിയിരുന്നു. അഭിവന്ദ്യ പിതാവിന്റെ ഇടവകകളിലേയും മിഷനുകളിലേയും ധാരാളം കുട്ടികൾക്ക് മാർ ഈവാനിയോസ് കോളേജിലും നമ്മുടെ മറ്റു സ്ഥാപനങ്ങളിലും അഡ്മിഷൻ നൽകി ഉന്നത വിദ്യാഭ്യാസത്തിന് അവർക്ക് അവസരം നൽകി. സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന ധാരാളം പേർക്ക് പഠനത്തിനാവശ്യമായ സാമ്പത്തിക സഹായം വ്യക്തിപരമായി പോലും നൽകിയിരുന്നു. അവരിൽ പലരും ഇന്ന് വിദേശരാജ്യങ്ങളിൽ ഉൾപ്പെടെ വിവിധ തൊഴിലുകളിൽ ഏർപ്പെട്ട് ഉന്നത നിലവാരത്തിൽ ജീവിക്കുന്നു. അങ്ങനെ വിദ്യാഭ്യാസത്തിലൂടെ ധാരാളം കുടുംബങ്ങളെ സാമ്പത്തിക ഭദ്രതയിലെത്തിക്കാൻ കഴിഞ്ഞു. പഠിക്കുന്നതിനു മാത്രമല്ല, ജോലി ലഭിക്കുന്നതിനും ആവശ്യമായ മാർഗ്ഗനിർദ്ദേശങ്ങളും ഇടപെടലുകളും നടത്തുകയും ചെയ്തിരുന്നു. അഭിവന്ദ്യ പിതാവ് ശുശ്രൂഷ ചെയ്തിട്ടുള്ള ഇടവകകളിലെ ധാരാളം പേർ ഇന്ന് ഉന്നത വിദ്യാഭ്യാസം നേടിയവരും നല്ല ജോലിയിൽ തുടരുന്നവരുമാണ്. അതിനുള്ള ഏക കാരണം അഭിവന്ദ്യ പിതാവിന്റെ മാർഗ്ഗനിർദ്ദേശങ്ങളും ഇടപെടലുകളുമാണ്.

**തീഷ്ണവാനായ ഇടയൻ**

അജപാലന ശുശ്രൂഷയ്ക്കായി ഏല്പിക്കപ്പെട്ട ഇടവകകളിലും മിഷൻ കേന്ദ്രങ്ങളിലും മാർ പോളികാർപ്പസ് നൂറു ശതമാനം വിശ്വസ്തതയോടെ തന്റെ ദൗത്യം നിർവ്വഹിച്ചു. തന്റെ ഭവനത്തിലുള്ളവർക്ക് കൃത്യസമയത്ത് ഭക്ഷണം കൊടുക്കുന്ന വിശ്വസ്തനും വിവേകിയുമായ ഭൃത്യനെപ്പോലെയായിരുന്നു പിതാവ്. മാർ ഈവാനിയോസ് കോളേജ് അധ്യാപകൻ, കോളേജ് ബർസാർ, ഹോസ്റ്റൽ വാർഡൻ, കോളേജ് പ്രിൻസിപ്പൽ എന്നീ നിലകളിൽ ഭാരിച്ച ഉത്തരവാദിത്വങ്ങളോടെ പ്രവർത്തിക്കുമ്പോഴും ഇടവകകളിലും മിഷൻ കേന്ദ്രങ്ങളിലും ഇടയനടുത്ത ശുശ്രൂഷ നിർവ്വഹിക്കുന്നതിൽ യാതൊരു വീഴ്ചയും വരുത്തിയിരുന്നില്ല. 1983 –ൽ പൗരോഹിത്യം സ്വീകരിച്ചതു മുതൽ 2013 വരെയുള്ള കാലഘട്ടത്തിൽ അവിഭക്ത തിരുവനന്തപുരം മേജർ അതിരൂപതയിലെ മുപ്പത്തിയഞ്ചോളും ഇടവക-മിഷൻ കേന്ദ്രങ്ങളിൽ പിതാവ് സ്തുത്യർഹമായ ശുശ്രൂഷ നിർവഹിച്ചു. താമസിക്കുന്ന കോളേജിൽ നിന്നും ശുശ്രൂഷയ്ക്കായി നൽകപ്പെട്ട ചെമ്പൂർ പ്രദേശത്തുള്ള 11 പള്ളികളിലേക്ക് വളരെ ദൂരം കൂടുതൽ ഉണ്ടായിരുന്നെങ്കിലും അജപാലന ശുശ്രൂഷക്ക് ഒരു കുറവും വരുത്തിയിരുന്നില്ല.

പൗരോഹിത്യ രജത ജൂബിലിയാഘോഷങ്ങളുടെ ഭാഗമായി തിരുവനന്തപുരത്തെ കല്ലടിച്ചവിള ഇടവകയ്ക്ക് പുതിയ ദൈവാലയം നിർമ്മിച്ചു നൽകി. ശാസ്തവട്ടം ഇടവകയോട് ചേർന്ന് ബൃഹത്തായ ഒരു കെട്ടിടം പണിത് അവിടെ ലിറ്റിൽ ഫ്ളവർ എന്ന പേരിൽ ഒരു സ്കൂളും ആരംഭിച്ചു. അങ്ങനെ ശുശ്രൂഷ ചെയ്ത ഇടവകകളിലും മിഷൻ കേന്ദ്രങ്ങളിലുമെല്ലാം ഇടവകയുടേയും പൊതുജനത്തിന്റേയും സർവ്വതോന്മുഖമായ വളർച്ചക്കാവശ്യമായ പ്രവർത്തനങ്ങൾക്ക് സജീവമായ നേതൃത്വം നൽകി. അതുകൊണ്ടുതന്നെ ഇടവക ജനങ്ങളുടെ മാത്രമല്ല, ചുറ്റുപാടുമുള്ള പ്രദേശങ്ങളിലെ നാനാ ജാതിമത വിഭാഗങ്ങളുടെയെല്ലാം ആദരവിന് പാത്രീഭൂതനായി.

ശുശ്രൂഷ ചെയ്ത ഇടവകകളിലെയും മിഷൻ കേന്ദ്രങ്ങളിലെയുമെല്ലാം ഭക്തസംഘടനകളെ സജീവമാക്കുകയും അവരെ കർമ്മനിരതമായ പ്രവർത്തനങ്ങൾക്ക് പ്രേരിപ്പിക്കുകയും ചെയ്തു. ഇടവകകളിലെ ഭക്തസംഘടനകൾക്ക് നൽകിയ പ്രോത്സാഹനത്തിന്റെയും അവർക്ക് നൽകിയ പരിശീലനത്തിന്റെയും ഫലമായി സൺഡേ സ്കൂൾ, എം.സി.വൈ.എം., എം.സി.എ. തുടങ്ങിയ പ്രസ്ഥാനങ്ങളുടെ ജില്ലാതല-അതിരൂപതാതല മത്സരങ്ങളിലെല്ലാം ധാരാളം സമ്മാനങ്ങൾ നേടിയെടുക്കുന്നതിന് സാധിച്ചു. അന്ന് സമ്മാനങ്ങൾ നേടിയ പലരും അതിനു കാരണമായി ഇന്നും പറയുന്നത് അവരുടെ വികാരിയായിരുന്ന ബഹുമാനപ്പെട്ട മാത്യു മനക്കരക്കാവിൽ അച്ചൻ (മാർ പോളിക്കാർപ്പസ് തിരുമേനി) നൽകിയ പ്രോത്സാഹനമാണെന്നാണ്. വിദ്യാഭ്യാസ രംഗത്തും, അജപാലനരംഗത്തും വളരെ സ്തുത്യർഹമായ സേവനം നിർവ്വഹിച്ച ഒരു വൈദികൻ മേജർ അതിരൂപതയുടെ സഹായമെത്രാനായി നിയമിക്കപ്പെടുമ്പോൾ, ആ രംഗത്തെല്ലാം വലിയ മുന്നേറ്റമുണ്ടാകുമെന്നതിൽ സംശയമില്ല.



# സഭാജീവിതത്തിന് സുവിശേഷ ജീവിതശൈലിയുടെ ശിലയും ചട്ടക്കൂടും രൂപപ്പെടുത്തിയ എപ്പിസ്കോപ്പാ



**മോൺ. ഡോ. ഐസക് പറപ്പള്ളിൽ**
മുഖ്യ വികാരിജനറാൾ, തിരുവല്ല അതിഭദ്രാസനം

മലങ്കര സുറിയാനി കത്തോലിക്കാസഭ വളർച്ചയുടെ പടവുകളിലൂടെ മുന്നേറുകയാണ്. 1930 ൽ നടന്ന പുനരൈക്യസംഭവത്തിനും, 1932 ലെ മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ഹയരാർക്കി സ്ഥാപനത്തിനും ശേഷം ഈ സഭ ദൈവപരിപാലനയാൽ ഇത്രയധികം വളർന്നത് ദൈവദാസൻ മാർ ഈവാനിയോസ് പിതാവു മുതൽ ഇന്നുവരെ ഈ സഭയെ നയിച്ച പുണ്യ പിതാക്കന്മാരുടെ ത്യാഗനിർഭരമായ നേതൃത്വവും, തീഷ്ണമതികളായ വൈദികരുടെയും, മിഷണറിമാരുടെയും, സന്യസ്തരുടെയും, ദൈവജനത്തിന്റെയും പ്രാർത്ഥനയും പരിശ്രമവും മൂലമാണ്. സഭയുടെ ഹയരാർക്കി സ്ഥാപനത്തിന്റെ നവതി ആഘോഷിക്കുന്ന ഈ വേളയിൽ നവതി സമ്മാനമായി രണ്ട് മെത്രാന്മാരെക്കൂടി – അഭിവന്ദ്യ ആന്റണി മാർ സിൽവാനോസ് (കൂരിയാ മെത്രാൻ), അഭിവന്ദ്യ മാത്യൂസ് മാർ പോളിക്കാർപ്പസ് (തിരുവനന്തപുരം മേജർ അതിഭദ്രാസന സഹായ മെത്രാൻ) – ഈ സഭയ്ക്ക് ലഭിച്ചത് ഒരു ദൈവനിയോഗം തന്നെയാണ്.

**കുടുംബം, വിദ്യാഭ്യാസം, പൗരോഹിത്യശുശ്രൂഷ**

1961 ജൂലൈ 18 ന് കല്ലൂപ്പാറ കടമാൻകുളം പകലോമറ്റം തറവാട്ടിൽ കുന്നുംപുറത്ത് കാക്കനാട്ടിൽ ശ്രീ. വർഗീസ് കെ. കെ.യുടെയും സാറാമ്മ വർഗീസിന്റെയും എട്ട് മക്കളിൽ ഏഴാമനായി അഭിവന്ദ്യ ആന്റണി മാർ സിൽവാനോസ് ജനിച്ചു. കെ. വി തോമസ്, ലിസിയമ്മ രാജൻ, തോമസ് കെ.വി., അന്നമ്മ രാജൻ, കുര്യൻ കെ. വി., റോസമ്മ വർഗീസ്, റെജി വർഗീസ് എന്നിവരാണ് മറ്റ് സഹോദരങ്ങൾ. ദൈവദാസൻ മാർ ഈവാനിയോസിനോടൊപ്പം ആദ്യകാലത്ത് പുനരൈക്യപ്പെട്ടവരിൽ അദ്ദേഹത്തിന്റെ വല്യപ്പച്ചനും ഉൾപ്പെടുന്നു.

തിരുവല്ല അതിഭദ്രാസനത്തിലെ കടമാൻകുളം തിരുഹൃദയ ദൈവാലയാംഗമായ അദ്ദേഹം 1976ൽ തിരുവല്ല മൈനർ സെമിനാരിയിൽ വൈദികപരിശീലനത്തിനായി ചേർന്നു. 1980 ൽ തത്വശാസ്ത്ര-ദൈവശാസ്ത്ര പഠനത്തിനായി കോട്ടയം സെന്റ് തോമസ് അപ്പസ്തോലിക് സെമിനാരിയിൽ ചേർന്ന അദ്ദേഹം വൈദികപരിശീലനത്തിനുശേഷം 1987 ഡിസംബർ 30-ാം തീയതി തിരുവല്ല സെന്റ് ജോൺസ് മെത്രാപ്പോലീത്തൻ കത്തീഡ്രലിൽ വച്ച് ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനിയാൽ വൈദികനായി അഭിഷേകം ചെയ്യപ്പെട്ടു. തുടർന്ന് വണ്ടന്മേട്, ചേറ്റുകുഴി, പഴയരിക്കണ്ടം, മുളകരമേട്, വളകോട്, കാപ്പിപ്പതാൽ എന്നീ ഇടവകകളിൽ വികാരിയായി ശുശ്രൂഷ ചെയ്തു. 1990 ൽ ഉപരിപഠനത്തിനായി റോമിലേക്ക് പോവുകയും, സലേഷ്യൻ യൂണിവേഴ്സിറ്റിയിൽനിന്ന് ദൈവശാസ്ത്രത്തിൽ ഡോക്റേറ്റ് നേടി 1996 ൽ തിരിച്ചുവരികയും ചെയ്തു.

തുടർന്ന് 2 വർഷക്കാലം തിരുവനന്തപുരം സെന്റ് മേരീസ് മലങ്കര മേജർ സെമിനാരി അദ്ധ്യാപകനായി സേവനം ചെയ്തു. 1998 മുതൽ 2005 വരെ അതിഭദ്രാസനത്തിന്റെ പാസ്റ്ററൽ സെന്റർ ഡയറക്ടറായും, വിശ്വാസപരിശീലന ഡയറക്ടറായും പ്രവർത്തിച്ചു. അതോടൊപ്പം 2001 മുതൽ 2004 വരെ അതിഭദ്രാസന ചാൻസിലറായും, കല്ലിശ്ശേരി, ഓതറ ഇടവകകളുടെ വികാരിയായും സേവനമനുഷ്ഠിച്ചു. 2005–2007 കാലയളവിൽ കോട്ടയം സീരിയുടെ (SEERI) അസി. ഡയറക്ടറായും, കോട്ടയം, കുമരകം ഇടവകകളുടെ വികാരിയായും പ്രവർത്തിച്ചു. 2007 ൽ തിരുവല്ല സമീക്ഷ ദൈവശാസ്ത്ര പരിശീലനകേന്ദ്രത്തിന്റെ ഡയറക്ടറായും, മഞ്ഞത്താനം ഇടവകയുടെ വികാരിയായും, അതിരൂപതാ ചാൻസിലറായും പ്രവർത്തിച്ച അദ്ദേഹം, 2008 മുതൽ 2012 വരെ വികാരിജനറാളായും സേവനമനുഷ്ഠിച്ചു. അക്കാലയളവിൽത്തന്നെ വിശ്വാസപരിശീലനത്തിനായുള്ള സിനഡൽ കമ്മീഷന്റെ സെക്രട്ടറിയായും, മതബോധന ഗ്രന്ഥങ്ങൾ തയ്യാറാക്കാനുള്ള ചുമതലക്കാരനായും പ്രവർത്തിച്ചു. 2012 മുതൽ തിരുവനന്തപുരം കാതോലിക്കേറ്റ് സെന്ററിൽ താമസിച്ച് സഭയുടെ സുവിശേഷസംഘം എക്സിക്യൂട്ടിവ് സെക്രട്ടറിയായി പ്രവർത്തിച്ചു.

**കടമാൻകുളം ഇടവക – ദൈവവിളിയുടെ പുഷ്പവാടി**

മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ പൗരോഹിത്യത്തിലേക്കും സന്യാസജീവിതത്തിലേക്കും ഏറ്റവും കൂടുതൽ ദൈവവിളിയുള്ള ഇടവകയാണ് തിരുവല്ല അതിഭദ്രാസനത്തിലെ കടമാൻകുളം തിരുഹൃദയ കത്തോലിക്കാപള്ളി. 115 കുടുംബങ്ങളെ ഉള്ളുവെങ്കിലും ഇതിനോടകം മൂന്ന് മെത്രാന്മാർ (ബനഡിക്റ്റ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത, ഏബ്രഹാം മാർ യൂലിയോസ് മെത്രാപ്പോലീത്ത, ആന്റണി മാർ സിൽവാനോസ്) 22 വൈദികർ (8 ബഥനി വൈദികർ, 14 രൂപതാ വൈദികർ), 17 സിസ്റ്റേഴ്സ് എന്നിവർക്ക് ജന്മം നല്കുവാൻ പുനരൈക്യ പ്രസ്ഥാനത്തിന്റെ ആദ്യ നാളുകളിൽത്തന്നെ രൂപംകൊണ്ട കടമാൻകുളം ഇടവകയ്ക്ക് ഭാഗ്യമുണ്ടായി. ഈ ഇടവകയിൽ നിന്നുള്ള ഒരു വൈദികൻ എന്ന നിലയിൽ ഏറെ അഭിമാനത്തോടെയാണ് ഞാനും എന്റെ ഇടവകയെക്കുറിച്ച് ഓർക്കുക. ഒരു ചെറിയ ഇടവകസമൂഹത്തിൽനിന്ന് ഇത്രയധികം ദൈവവിളികൾ ഉണ്ടാകുവാനുള്ള കാരണം പുനരൈക്യപ്രസ്ഥാനത്തോടുള്ള സ്നേഹം, പ്രേഷിതപ്രവർത്തനത്തിലെ തീക്ഷ്ണത, ഇടവകയുടെ പ്രാരംഭദശയിൽ സേവനമനുഷ്ഠിച്ച ബഥനി വൈദികരുടെ നിസ്വാർത്ഥ സേവനം, കാലാകാലങ്ങളിൽ സേവനമനുഷ്ഠിച്ച തീക്ഷ്ണമതികളായ വികാരിമാരുടെ നിസ്തുലമായ പ്രോത്സാഹനം, പൗരോഹിത്യ-സന്യാസ ജീവിതത്തിലേക്ക് പ്രചോദനം നല്കുന്ന വിശ്വാസപാരമ്പര്യവും ആത്മീകചൈതന്യവുമുള്ള കുടുംബങ്ങൾ.... എന്നിവയാണ്. ഒരു ചെറിയ ഇടവകസമൂഹത്തെ ദൈവം എത്രമാത്രം പരിപാലിച്ചു എന്നതിന്റെ നേർക്കാഴ്ചയാണ് കടമാൻകുളം ഇടവകയുടെ ആത്മീകവും ഭൗതികവുമായ വളർച്ച.

**ദൈവശാസ്ത്രജ്ഞനായ മെത്രാൻ**

സഭയോടൊത്ത് ജീവിക്കുകയും സഭയുടെ പ്രബോധനങ്ങൾ വിശ്വസ്തമായി കൈകാര്യം ചെയ്യുകയും ചെയ്യുന്ന വ്യക്തിയാണ് ഒരു യഥാർത്ഥ ദൈവശാസ്ത്രജ്ഞൻ. വിശ്വാസ സത്യങ്ങളേയും സഭയുടെ പ്രബോധനങ്ങളേയും ആഴമായി മനസ്സിലാക്കുകയും അത് കലർപ്പില്ലാതെയും തെറ്റുകൂടാതെയും വിശ്വാസ സമൂഹത്തെ പഠിപ്പിക്കുകയും ചെയ്യേണ്ട വ്യക്തിയാണ് അദ്ദേഹം. വേദോപദേശവും വിശ്വാസപരിശീലനവും മതബോധനവുമൊക്കെ വിശ്വാസത്തിന്റെ പ്രധാന ഘടകങ്ങളാണ്. വിശ്വാസം തെറ്റുകൂടാതെ പഠിപ്പിക്കുകയും ശരിയായി വ്യാഖ്യാനിക്കുകയും ചെയ്യുക എന്നതാണ് ഒരു ദൈവശാസ്ത്രജ്ഞന്റെ പ്രധാന ധർമ്മം. പല വിജ്ഞാന ശാഖകൾ ചേരുന്നതാണ് ദൈവശാസ്ത്രമെങ്കിലും, ആരാധനക്രമപരവും മതബോധനപരവും അജപാലനപരവുമായി ദൈവശാസ്ത്രത്തെ ബന്ധിപ്പിക്കുമ്പോഴാണ് അത് കൂടുതൽ സമ്പന്നമാകുന്നത്. നിരവധിയായ ലേഖനങ്ങളിലൂടെയും, എട്ടോളം പുസ്തകങ്ങളിലൂടെയും നിരവധി പ്രഭാഷണങ്ങളിലൂടെയും ക്ലാസ്സുകളിലൂടെയും സഭയുടെ ദൈവശാസ്ത്രം പഠിപ്പിക്കുന്ന മഹത്തായ ഉത്തരവാദിത്വമായിരുന്നു നിയുക്ത മെത്രാൻ കഴിഞ്ഞ നാളുകളിൽ ചെയ്തിരുന്നത്. ദൈവശാസ്ത്രവിഷയങ്ങൾ പഠിപ്പിക്കുമ്പോഴും അതേക്കുറിച്ച് സംസാരിക്കുമ്പോഴും അദ്ദേഹത്തിൽ നിറഞ്ഞുനിന്നിരുന്ന അഗ്നിയും (fire)/ തീഷ്ണതയും (zeal) പങ്കെടുക്കുന്ന ഏവർക്കും അനുഭവവേദ്യമായിരുന്നു.

ദൈവജനത്തെ പരിപാലിക്കുകയും, തങ്ങളുടെ പ്രബോധനധർമ്മ നിർവഹണത്തിലൂടെ ക്രിസ്തുവിന്റെ സുവിശേഷം മറ്റുള്ളവരെ അറിയിക്കുകയും ചെയ്യുക എന്നതാണ് ഒരു മെത്രാന്റെ മുഖ്യ കർത്തവ്യവും ഉത്കൃഷ്ടമായ ദൗത്യവും (രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ ഡിക്രി, മെത്രാന്മാർ, നമ്പർ 12). പ്രബോധനധർമ്മം, പവിത്രീകരണധർമ്മം, അജപാലനധർമ്മം എന്നീ ധർമ്മങ്ങൾ അതിന്റെ കൃത്യതയിലും വ്യക്തതയിലും നിർവ്വഹിക്കുവാൻ ചുമതലപ്പെട്ട വ്യക്തിയാണ് മെത്രാൻ. വി. ഗ്രന്ഥം, പാരമ്പര്യം, ആരാധനക്രമം, തിരുസഭയുടെ പ്രബോധനാധികാരം, സഭാജീവിതം എന്നിവയിൽ മതബോധനം അധിഷ്ഠിതമായിരിക്കുവാൻ മെത്രാന്മാർ ജാഗരൂകരായിരിക്കണം എന്ന് രണ്ടാം വത്തിക്കാൻ കൗൺസിൽ ഓർമ്മിപ്പിക്കുന്നു (മെത്രാന്മാർ, നമ്പർ 14). ഈ കാര്യങ്ങളെപ്പറ്റി വ്യക്തമായ ബോദ്ധ്യവും അറിവും അനുഭവവും ഉള്ള വ്യക്തിയാണ് നിയുക്ത മെത്രാൻ. ദൈവശാസ്ത്രം അറിയുക മാത്രമല്ല, ദൈവശാസ്ത്രത്തെ സഭയുടെ പ്രബോധനങ്ങൾക്കനുസരിച്ചും സാഹചര്യങ്ങൾക്കനുസരിച്ചും അവതരിപ്പിക്കുകയും വിശകലനം ചെയ്യുകയും ചെയ്യുവാൻ അദ്ദേഹത്തിന് സാധിക്കുന്നു എന്നത് ഏറെ അഭിമാനകരമാണ്.

**മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥങ്ങളുടെ ശില്പി**

ഓരോ വ്യക്തിസഭയും അതിന്റെ വിശ്വാസരഹസ്യങ്ങൾക്കും ദൈവശാസ്ത്രത്തിനും ആദ്ധ്യാത്മികതയ്ക്കും മുൻഗണന നല്കി അതിനെ വിശദീകരിക്കുന്ന വിശ്വാസപരിശീലന പദ്ധതി തയ്യാറാക്കേണ്ടതാണ് എന്ന് രണ്ടാം വത്തിക്കാൻ കൗൺസിൽ പഠിപ്പിക്കുന്നു. മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പൈതൃകത്തിലും പാരമ്പര്യങ്ങളിലും അടിസ്ഥാന ദർശനങ്ങളിലും ഉറച്ചുനിന്നുകൊണ്ട്

വിശ്വാസജീവിതത്തിൽ ആഴമായി വളരുവാൻ നമ്മുടെ വിശ്വാസപരിശീലനം ഉപകരിക്കണമെന്നും, അതിലൂടെ മാത്രമെ മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ വിശ്വാസരൂപീകരണ പ്രക്രിയ അർത്ഥവത്താകൂ എന്നുമുള്ള പൂർണ്ണ ബോദ്ധ്യത്തോടെയാണ് നമ്മുടെ സഭയുടെ വേദപാഠാവലി ഗ്രന്ഥങ്ങൾ തയ്യാറാക്കിയിരിക്കുന്നത്. വി.ഗ്രന്ഥം, സഭാപിതാക്കന്മാരുടെ പ്രബോധനങ്ങൾ, സാർവ്വത്രികസഭയുടെ ഔദ്യോഗിക പ്രബോധനങ്ങൾ, സഭാചരിത്രം, വിശുദ്ധരുടെയും രക്തസാക്ഷികളുടെയും ജീവിതസാക്ഷ്യം, ആരാധനക്രമം, ആദ്ധ്യാത്മികജീവിതം, ദൈവശാസ്ത്രം, ശിക്ഷണക്രമം..... എന്നിവയാണ് മതബോധനത്തിന്റെ ഉള്ളടക്കമായി സഭ സ്വീകരിച്ചിരിക്കുന്നത്. സഭയുടെ ദൈവശാസ്ത്ര ദർശനവും അടിസ്ഥാന സമീപനങ്ങളും ഈ വേദപാഠാവലിയിലൂടെ വ്യക്തമാക്കപ്പെടുന്നു. മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം (വേദപാഠം) എന്ന പേരിൽ 2001 ൽ പുറത്തിറക്കിയ വേദപാഠാവലി ഗ്രന്ഥങ്ങളുടെ ലക്ഷ്യം ഒരു വ്യക്തിയെ ക്രിസ്തീയ വിശ്വാസത്തിന്റെ പൂർണ്ണതയിലേക്ക് ആനയിക്കുകയും വളർത്തുകയും ഉറപ്പിക്കുകയും ചെയ്യുക എന്നതാണ്. അതിലൂടെ ആ വ്യക്തി യേശുക്രിസ്തുവുമായും, പരിശുദ്ധ ത്രിത്വവുമായുമുള്ള സംസർഗ്ഗത്തിൽ ചേരുകയും അങ്ങനെ നിത്യരക്ഷയുടെ വഴിയിലേക്ക് എത്തുകയും ചെയ്യുന്നു. ഈ അർത്ഥത്തിലും ബോദ്ധ്യത്തിലുമാണ് മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മതബോധന പാഠപുസ്തകങ്ങൾ (Catechism Texts) ഒരു തപസ്യയെന്നവണ്ണം തയ്യാറാക്കി പ്രാബല്യത്തിൽ വരുത്തുവാൻ വന്ദ്യ പിതാവ് അക്ഷീണം പരിശ്രമിച്ചത്. സഭയുടെ വിശ്വാസത്തേയും വിശ്വാസസത്യങ്ങളേയും പ്രതിധ്വനിപ്പിക്കുകയും പ്രകടിപ്പിക്കുകയും ചെയ്യുന്നതാണ് മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മതബോധനം (വിശ്വാസപരിശീലനം). അത്തരത്തിലാണ്, താഴെപ്പറയുന്ന പേരിൽ, ഓരോ ക്ലാസ്സിലേയും വേദപാഠാവലി പുസ്തകം തയ്യാറാക്കിയിരിക്കുന്നത്. ദൈവത്തിന് സ്തുതി (ക്ലാസ് 1), ത്രിത്വൈക ദൈവത്തിന് സ്തുതി (ക്ലാസ് 2), യേശുമിശിഹായ്ക്കു സ്തുതി (ക്ലാസ് 3), കാരുണ്യവാനായ ദൈവത്തിന് സ്തുതി (ക്ലാസ് 4), സൃഷ്ടാവായ ദൈവം (ക്ലാസ് 5), പരിപാലിക്കുന്ന ദൈവം (ക്ലാസ് 6), രക്ഷിക്കുന്ന ദൈവം (ക്ലാസ് 7), ആരാധിക്കുന്ന സമൂഹം (ക്ലാസ് 8), ജീവിക്കുന്ന സമൂഹം (ക്ലാസ് 9), പ്രഘോഷിക്കുന്ന സമൂഹം (ക്ലാസ് 10), ക്രിസ്തുസാദൃശ്യത്തിലേക്ക് (ക്ലാസ് 11), ക്രിസ്താധിഷ്ഠിത യുവത്വം (ക്ലാസ് 12).

1 മുതൽ 12 വരെ എല്ലാ ക്ലാസ്സുകളിലേക്കുമുള്ള പാഠങ്ങളും, ഓരോ പാഠത്തിലേക്കുള്ള ഗാനങ്ങളും ചിട്ടപ്പെടുത്തുവാൻ അദ്ദേഹം എടുത്ത ധീരമായ ശ്രമങ്ങൾ ഏറെ ശ്ലാഘനീയമാണ്. കൂടാതെ അധ്യാപകർക്കും മുതിർന്നവർക്കും സുവിശേഷസംഘാംഗങ്ങൾക്കും വിദ്യാർത്ഥികൾക്കുമായി നടത്തിയ നിരവധി ക്ലാസ്സുകളും സെമിനാറുകളും പ്രബോധനപരമ്പരകളും വിശ്വാസപരിശീലനത്തിന് ഏറെ പ്രയോജനപ്പെട്ടിട്ടുണ്ട്. മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മതബോധനത്തിനായി ഗ്രന്ഥങ്ങൾ പുറത്തിറക്കുക മാത്രമല്ല, ചിട്ടയായ മതബോധനപ്രക്രിയയിലൂടെയും കൃത്യമായ മതബോധനശാസ്ത്രത്തിന്റെ അവതരണത്തിലൂടെയും വിശ്വാസപരിശീലനരംഗത്ത് വിപ്ലവാത്മകമായ ചലനം സൃഷ്ടിക്കുവാൻ അദ്ദേഹത്തിന്റെ ചടുലമായ പ്രവർത്തനങ്ങളിലൂടെ ഇടയായിട്ടുണ്ട്. ക്രിസ്തീയ വിശ്വാസത്തിന്റെ ആഴമായ പഠനത്തിനും പരിശീലനത്തിനും ജീവിതത്തിനും, മതബോധനവും (Catechesis) വിശ്വാസപരിശീലനവും (Faith Formation) അത്യന്താപേക്ഷിതമാണെന്നും, ദൈവത്തിന്റെ വെളിപാടിന്റെ സമാഹരണമാണ് മതബോധനഗ്രന്ഥങ്ങളിൽ വെളിപ്പെടുന്നത് എന്നും ഈ ഗ്രന്ഥങ്ങൾ സാക്ഷ്യപ്പെടുത്തുന്നു. ആഗോള കത്തോലിക്കാസഭയ്ക്കായി 1992 ൽ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പാ പുറത്തിറക്കിയ കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം (Catechism of the Catholic Church) എന്ന പൊതുവായ മതബോധനഗ്രന്ഥത്തിന്റെ അടിസ്ഥാനത്തിലും ചൈതന്യത്തിലുമാണ് മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥങ്ങളും തയ്യാറാക്കിയിരിക്കുന്നത്. മലങ്കര കത്തോലിക്കാസഭയുടെ ഒരംഗത്തെ ഒരു നല്ല വ്യക്തിയാക്കുവാനും, നല്ല ക്രിസ്ത്യാനിയാക്കുവാനും, നല്ല കത്തോലിക്കനാക്കുവാനും, അതിനെക്കാളേറെ ഒരു ഉത്തമ മലങ്കര കത്തോലിക്കാ വ്യക്തിയായി രൂപപ്പെടുത്തുകയും രൂപാന്തരപ്പെടുത്തുകയും ചെയ്യുക എന്നതാണ് മലങ്കര കത്തോലിക്കാ മതബോധനഗ്രന്ഥങ്ങളുടെ ലക്ഷ്യം. ഇത്തരത്തിലുള്ള മഹത്തായ ലക്ഷ്യത്തോടെയാണ്, അനേക വർഷങ്ങൾക്കൊണ്ട് അദ്ദേഹം നേതൃത്വം നല്കി പൂർത്തിയാക്കിയ സഭയുടെ വേദപാഠാവലി ഗ്രന്ഥങ്ങൾ.

**Lectio Divina യുടെ പ്രചാരകൻ**

വിശുദ്ധ ഗ്രന്ഥം എപ്രകാരം വായിക്കണം, വിചിന്തനം ചെയ്യണം, എങ്ങനെ ദൈവവചനം ധ്യാനിക്കണം എന്നതിനെക്കുറിച്ച് ആദിമസഭയിൽ രൂപപ്പെട്ട വേദവായനാരീതിയാണ് **Lectio Divina.** വി. ഗ്രന്ഥത്തിന്റെ വിശുദ്ധ വായനയാണ് **Lectio Divina.** ഈ വേദവായനാരീതി രൂപപ്പെടുത്തിയത് മൂന്നാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ഒരിജൻ എന്ന സഭാപിതാവാണ്. വിശുദ്ധ ഗ്രന്ഥത്തിന്റെ വിശുദ്ധ വായന എപ്രകാരം നടത്തണമെന്ന് നമ്മെ ഓർമ്മപ്പെടുത്തുന്ന പ്രഭാഷണമായിരുന്നു **Lectio Divina** എന്ന പരമ്പരയിലൂടെ അദ്ദേഹം നടത്തിയിരുന്നത്. ദൈവവചനത്തെ എട്ട് രീതിയിൽ മനസ്സിലാക്കണമെന്നാണ് അദ്ദേഹത്തിന്റെ ക്ലാസ്സുകൾ നമ്മെ ഓർമ്മിപ്പിക്കുന്നത്. 1. അനാദിയിൽ പിതാവിൽനിന്ന് ജനിച്ച പിതാവിന്റെ വചനം 2. സൃഷ്ടിശക്തിയുള്ള ദൈവത്തിന്റെ വചനം 3. പൂർവ്വപിതാക്കന്മാരിലൂടെ പ്രഘോഷിക്കപ്പെട്ട ദൈവത്തിന്റെ വചനം 4. മനുഷ്യനായിത്തീർന്ന ദൈവത്തിന്റെ വചനം 5. അപ്പമായിത്തീർന്ന ദൈവത്തിന്റെ വചനം 6. വായ്മൊഴിയായി പ്രഘോഷിക്കപ്പെട്ട ദൈവത്തിന്റെ വചനം 7. എഴുതപ്പെട്ട ദൈവത്തിന്റെ വചനം 8. പ്രഘോഷിക്കപ്പെടുന്ന ദൈവത്തിന്റെ വചനം. ദൈവവചനത്തെ ബൈബിൾ എന്ന ഗ്രന്ഥം മാത്രമായി പരിമിതപ്പെടുത്തരുതെന്നും, മേൽപ്പറഞ്ഞ എട്ടു കാര്യങ്ങളും ചേർത്ത് ദൈവത്തിന്റെ വചനത്തെ സമഗ്രമായി മനസ്സിലാക്കണമെന്നും ക്ലാസുകളിലൂടെ അദ്ദേഹം ഓർമ്മിപ്പിക്കുന്നു. ഈ വേദവായനാരീതിയിലൂടെ അഭിഷേകം സ്വീകരിച്ച്, നമ്മുടെ വേദപുസ്തക വായനയും, വേദപുസ്തക വ്യാഖ്യാനവും വ്യത്യസ്തമായ രീതിയിൽ നിർവ്വഹിക്കുവാൻ സാധിക്കുമെന്നാണ് **Lectio Divina** എന്ന പരമ്പരയിലൂടെ അദ്ദേഹം സമർത്ഥിച്ചത്.

**മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്ക് പുതിയ ആദ്ധ്യാത്മിക ജീവിതശൈലി രൂപപ്പെടുത്തിയ സുവിശേഷസംഘത്തിന്റെ അമരക്കാരൻ**

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ നവോത്ഥാനത്തിനും ആത്മീയ വളർച്ചയ്ക്കും ഏറെ ശക്തി പകർന്ന നവീകരണപ്രസ്ഥാനമാണ് സുവിശേഷസംഘം. സുവിശേഷ പ്രചാരണത്തിനു കൂടുതൽ ശക്തി പകരുന്നതിനും, സുവിശേഷ ജീവിതശൈലി കെട്ടിപ്പടുക്കുന്നതിനുംവേണ്ടിയുള്ള പ്രസ്ഥാനമാണിത്. സഭാതലത്തിലും ഭദ്രാസനതലത്തിലും ഇടവകതലത്തിലും സംഘാംഗങ്ങൾക്ക് പരിശീലനം നല്കി സഭയുടെ ആത്മീയജീവിതത്തിന് ശക്തി പകരുവാനും, സുവിശേഷം ജീവിക്കുകയും പങ്കുവയ്ക്കുകയും ആഘോഷിക്കുകയും ചെയ്ത് വ്യക്തിപരമായ സാക്ഷ്യത്തിലൂടെ ഒരു ആദ്ധ്യാത്മിക ജീവിതശൈലി രൂപപ്പെടുത്തുവാനും ഈ പ്രസ്ഥാനം ഇടയാക്കുന്നു. 2011 സെപ്റ്റംബർ 21 മുതൽ 23 വരെ നടന്ന മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പ്രഥമ സഭാതല അസംബ്ലിയുടെ ചിന്താവിഷയമായ സുവിശേഷകയായ മലങ്കര കത്തോലിക്കാസഭ എന്നതിനെ അടിസ്ഥാനമാക്കി, സുന്നഹദോസിന്റെ നിശ്ചയപ്രകാരം 2012 ജനുവരിയിൽ രൂപീകൃതമായതാണ് സുവിശേഷസംഘം. ഇന്ന് സുവിശേഷസംഘം മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ നവീകരണ പ്രസ്ഥാനമായും, ആത്മീയ മുന്നേറ്റത്തിന് ഇടയാക്കുകയും ചെയ്യുന്ന പ്രസ്ഥാനമായി വളർന്നുവെങ്കിൽ അതിന്റെ മുഖ്യ കാരണക്കാരൻ അഭിവന്ദ്യ ആന്റണി മാർ സിൽവാനോസ് തിരുമേനിയാണ്. സഭയുടെ ആത്മീയ മുന്നേറ്റത്തിന് ഉതകുംവിധം യാമപ്രാർത്ഥനകൾ, ആരാധന, വിശുദ്ധ കുർബാനയിലുള്ള സജീവ പങ്കാളിത്തം, നോമ്പ്-ഉപവാസം എന്നിവയിലെ നിഷ്ഠയോടുകൂടിയുള്ള പങ്കുചേരൽ, സുവിശേഷാധിഷ്ഠിത ജീവിതശൈലി, സഭാശുശ്രൂഷകളിലെ സജീവ പങ്കാളിത്തം, വ്യക്തിപരമായ സാക്ഷ്യജീവിതം, മിഷൻ പ്രവർത്തനങ്ങൾ.... ഇവയെല്ലാം നിയുക്ത മെത്രാൻ സഭാതല എക്സിക്യൂട്ടീവ് ഡയറക്ടറായി പ്രവർത്തിക്കുന്ന സുവിശേഷസംഘത്തിന്റെ ലക്ഷ്യങ്ങളാണ്. ഒപ്പം, 2020 സെപ്റ്റംബർ 21 ന് ആരംഭിച്ച മലങ്കര കാത്തലിക് യൂട്യൂബ് ചാനലിലൂടെ ആരാധനാഗീതങ്ങൾ, വേദപാഠാവലി ഗാനങ്ങൾ, മലങ്കര സഭാവാർത്തകൾ, അഭി. പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാളിലെ അനുസ്മരണാപ്രഭാഷണങ്ങൾ, മതബോധന ക്ലാസ്സുകൾ, ധ്യാനചിന്തകൾ, വിശ്വാസവും യുക്തിയും പഠനപരമ്പര, പ്രഭാത കിരണങ്ങൾ, സഭയുടെ ഔദ്യോഗിക പരിപാടികളുടെ ടെലികാസ്റ്റിങ്, സുറിയാനി ഭാഷാപഠനം, ആരാധനാപഠന ക്ലാസ്സുകൾ, സന്തോഷത്തിന്റെ സദ്വാർത്ത, ആഴ്ചയിലെ പ്രധാന വിശുദ്ധർ, ഘലരശേ ഉശ്ശിമ പരമ്പര, ദൈവശാസ്ത്ര ചോദ്യോത്തരങ്ങൾ, തിരുന്നാൾ സന്ദേശങ്ങൾ, ഹൃദയപൂർവ്വം പരമ്പര..... എന്നിവയിലൂടെ ഈ ചാനൽ അനേകരുടെ ഹൃദയങ്ങളിൽ സ്ഥാനം പിടിക്കുകയും, മലങ്കര സുറിയാനി കത്തോലിക്കാസഭയെപ്പറ്റി കൂടുതൽ അറിയുവാനും പഠിക്കുവാനും, അതിലൂടെ സഭയെ കൂടുതൽ സ്നേഹിക്കുവാനും സഭയോടൊത്ത് ജീവിക്കുവാനും വളരുവാനും ഇടയാക്കുകയും ചെയ്യുന്നു. പുനരൈക്യവാർഷികത്തോടനുബന്ധിച്ച് എല്ലാ വർഷവും നടത്തുന്ന സുവിശേഷസന്ധ്യ, ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് നടത്തുന്ന സുവിശേഷസംഘാംഗങ്ങളുടെ കൈവയ്പ്പ് ശുശ്രൂഷ, റീഹോ ഏവൻഗേലിയോൻ പ്രസിദ്ധീകരണം, നിരവധി പുസ്തകങ്ങളുടെ പ്രസിദ്ധീകരണം എന്നിവയും സുവിശേഷസംഘത്തിന്റെ വിവിധ പദ്ധതികളാണ്. സഭയുടെ നവീകരണത്തിനും നവോത്ഥാനത്തിനും സുവിശേഷ പ്രഘോഷണത്തിനുമായി രൂപപ്പെട്ട സുവിശേഷസംഘത്തിന്റെ ഈ ചാനലിന്റെ ലക്ഷ്യം എല്ലാവരുടെയും വിശുദ്ധീകരണവും നവീകരണവുമാണ്. മലങ്കരയുടെ പ്രവാചകൻ ദൈവദാസൻ മാർ ഈവാനിയോസിനെക്കുറിച്ചുള്ള ഒരു ധ്യാന പരമ്പര (Ivanian way) യായിരുന്നു ഈ ചാനലിലൂടെയുള്ള ആദ്യത്തെ പ്രക്ഷേപണം. മിഷണറി വൈദികനായിരുന്ന ഫാ. സൈമൺ എലുവത്തിങ്കലിന്റെ 30 ലധികം എപ്പിസോഡുകളിലായുള്ള പ്രഭാഷണ പരമ്പരയിലൂടെ അനേകർക്ക് മാർ ഈവാനിയോസ് പിതാവിനെക്കുറിച്ച് കൂടുതൽ പഠിക്കുന്നതിനും അദ്ദേഹത്തിന്റെ ജീവിതവിശുദ്ധിയെപ്പറ്റി അറിയുന്നതിനും ഈ ധ്യാനപരമ്പര ഇടയാക്കി എന്നത് പ്രത്യേകം പ്രസ്താവ്യമാണ്.

സഭയുടെ നവീകരണ ശുശ്രൂഷകളിലൂടെ ഒരു പുതിയ പെന്തക്കോസ്താ അനുഭവത്തിലേക്ക് സഭ യാത്ര ചെയ്യണം എന്നാണ് ഫ്രാൻസിസ്സ് മാർപ്പാപ്പാ ആഹ്വാനം ചെയ്യുന്നത്. മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ സുവിശേഷസംഘത്തിന്റെ രൂപീകരണവും അതാണ് ലക്ഷ്യം വയ്ക്കുന്നത്. ലോകം മുഴുവൻ, സഭ മുഴുവൻ സാക്ഷികളായി ജീവിക്കുക. സാക്ഷികളായി ജീവിക്കുക എന്നത് ദൈവിക ദൗത്യമാണ് - അത് കർത്താവിന്റെ ആഹ്വാനവുമാണ്. എല്ലാ വ്യക്തികളിലും കുടുംബങ്ങളിലും ഇടവകകളിലും സന്യാസ ഭവനങ്ങളിലും സ്ഥാപനങ്ങളിലും ഭദ്രാസനങ്ങളിലും സഭാതലത്തിലും സംഭവിക്കേണ്ട നവീകരണമാണ് സുവിശേഷസംഘം ലക്ഷ്യം വയ്ക്കുന്നത്. 2022 പെന്തിക്കോസ്തിപ്പെരുന്നാൾ മുതൽ 2025 പെന്തിക്കോസ്തിപ്പെരുന്നാൾ വരെയുള്ള കാലം, സഭാനവീകരണ കാലമായി കെ. സി. ബി. സി ആഹ്വാനം ചെയ്തിരിക്കുകയാണ്. എന്നാൽ അതിന് ഏറെക്കാലം മുമ്പേ, മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ നവീകരണപ്രസ്ഥാനമായി രൂപംകൊണ്ട സുവിശേഷസംഘം നിർവ്വഹിക്കുന്നതും ഇപ്രകാരമുള്ള നവീകരണ ശുശ്രൂഷകളാണ്. സ്വയം നവീകരിച്ച് സഭയെ വിശുദ്ധീകരിക്കുക എന്നതാണ് ഇതിലൂടെ അർത്ഥമാക്കുന്നത്. സഭയുടെ വിശ്വാസത്തിലും പ്രബോധനങ്ങളിലും ആരാധനക്രമങ്ങളിലും പാരമ്പര്യങ്ങളിലും അനുഷ്ഠാനങ്ങളിലും ശ്രദ്ധ കേന്ദ്രീകരിച്ച് സഭയുടെ എല്ലാ തലങ്ങളിലും ഒരു നവീകരണത്തിന് തുടക്കം കുറിക്കുക എന്നതാണ് 2012 ൽ സുവിശേഷസംഘം രൂപീകരിച്ചപ്പോൾ ലക്ഷ്യം വച്ചിരുന്നത്. സഭയുടെ ആദ്ധ്യാത്മിക നവീകരണം, സുവിശേഷ പ്രഘോഷണം, പുനരൈക്യ ശുശ്രൂഷകൾ എന്നിവ കൂടുതൽ ഫലപ്രദമാക്കുവാനും ഊർജ്ജിതമാക്കുവാനും, വി. കൂദാശകൾ, യാമപ്രാർത്ഥനകൾ, വേദവായന, ധ്യാനം, നിഷ്ഠയോടെയുള്ള നോമ്പനുഷ്ഠാനം എന്നിവയിലൂടെ ഓരോ വ്യക്തിയും കൂടുതൽ നവീകരിക്കപ്പെടുവാനും സുവിശേഷസംഘത്തിലൂടെ ഇടയാകുന്നു. യേശുവിന് സാക്ഷിയായിരിക്കുക എന്നതാണ് ഒരോ സഭാംഗത്തിന്റെയും അടിസ്ഥാന ദൗത്യം. ആദിമസഭയിലെപ്പോലെ പുത്തൻ പെന്തക്കോസ്താ അനുഭവം വ്യക്തിപരമായും സഭയായും സ്വായത്തമാക്കി ഒരു പുതിയ ആദ്ധ്യാത്മിക ജീവിതശൈലി സ്വന്തമാക്കുവാൻ സുവിശേഷസംഘത്തിലൂടെ ഇട

യാകുന്നു. സ്വയം നവീകരിക്കാനുള്ള വിളി സ്വീകരിക്കുകയും, യേശുവിന് ഉത്തമ സാക്ഷിയായി ജീവിക്കുകയും, സുവിശേഷത്തിൽ ജ്വലിച്ച് സുവിശേഷ ചൈതന്യത്തിൽ ജീവിക്കുകയും ചെയ്യുവാൻ സുവിശേഷസംഘമെന്ന നവീകരണപ്രസ്ഥാനത്തിലൂടെ സാദ്ധ്യമാകുന്നു എന്നത് ഏറെ അഭിമാനകരമാണ്.

**സംഗീതജ്ഞൻ, ഫലിതപ്രിയൻ, സ്പോർട്സ് പ്രേമി**

ദൈവശാസ്ത്ര പാണ്ഡിത്യത്തോടൊപ്പം സംഗീതത്തിലും സ്പോർട്സിലും ഏറെ താല്പര്യമുള്ള വ്യക്തിയാണ് വന്ദ്യ സിൽവാനോസ് തിരുമേനി. ഫുട്ബോൾ, ക്രിക്കറ്റ്, ബാസ്ക്കറ്റ്ബോൾ എന്നിവ കളിക്കുന്നതിനും ആസ്വദിക്കുന്നതിനും മുൻപന്തിയിലാണ് അദ്ദേഹം. കളിക്കുവാൻ ഗ്രൗണ്ടിൽ ഇറങ്ങുമ്പോൾ അതിലുള്ള അദ്ദേഹത്തിന്റെ ആവേശവും ഉത്സാഹവും പ്രത്യേകം ശ്രദ്ധിക്കപ്പെടുന്നവയാണ്. വൈദികപരിശീലനകാലത്തും വൈദികനായതിനുശേഷവും ഇക്കാര്യത്തിൽ അദ്ദേഹം മുൻപന്തിയിലായിരുന്നു. കൂടെ കളിക്കുന്നവർക്ക് ആവേശവും പ്രോത്സാഹനവും നല്കുന്നതിനും അദ്ദേഹം ഏറെ ശ്രദ്ധിച്ചിരുന്നു. സംഗീതത്തിലും വലിയ അവഗാഹമുള്ള വ്യക്തിയാണ് അദ്ദേഹം. സംഗീതോപകരണങ്ങൾ പ്രത്യേകിച്ച് കീബോർഡ്, വയലിൻ എന്നിവ കൈകാര്യം ചെയ്യുന്നതിൽ ഏറെ താല്പര്യപ്പെട്ടിരുന്നു. മറ്റുള്ളവരെ ഗാനങ്ങൾ പഠിപ്പിക്കുന്നതിനും ക്രിസ്തീയ ഗാനങ്ങൾ രചിക്കുന്നതിനും ഗാനങ്ങൾക്ക് ഈണം പകരുന്നതിനും അദ്ദേഹം ശ്രദ്ധിച്ചിരുന്നു. ദൈവശാസ്ത്രപഠനകാലത്ത് കോട്ടയം സെമിനാരിയിലുള്ള അനേകം വൈദിക വിദ്യാർത്ഥികളെ വയലിൻ അഭ്യസിപ്പിക്കുന്നതിന് അദ്ദേഹത്തിന് സാധിച്ചിരുന്നു. ഈ മേഖലയിൽ കുറെയധികം ശിഷ്യന്മാർ അദ്ദേഹത്തിനുണ്ട് എന്നതും പ്രസ്താവ്യമാണ്. 1987 ൽ വൈദികനായ അദ്ദേഹത്തിന്റെ പ്രഥമ ദിവ്യബലിക്ക് ഗാനങ്ങൾ ആലപിക്കുവാൻ കീബോർഡിനു പുറമേ മൂന്ന് വയലിൻ, രണ്ട് ഗിറ്റാർ, തബല എന്നിവ ഉൾപ്പെട്ട 25 അംഗ ഗായകസംഘം ആയിരുന്നു എന്നത്, അന്നത്തെ ഗായകസംഘത്തിന് നേതൃത്വം കൊടുത്ത വ്യക്തി എന്നുള്ള നിലയിൽ ഞാൻ ഇപ്പോഴും ഓർക്കുന്നു. വൈദികനായതിനു ശേഷവും ആദ്യകാലത്ത് സഭയുടെ ഗായകസംഘങ്ങളിൽ സജീവ സാന്നിദ്ധ്യമായിരുന്നു നിയുക്ത മെത്രാൻ.

മറ്റുള്ളവരുമായി തമാശകളും ഫലിതങ്ങളും പങ്കുവച്ച് സൗഹൃദവും സന്തോഷവും കാത്തു സൂക്ഷിക്കുവാൻ അദ്ദേഹത്തിന് വലിയ വൈഭവമുണ്ട്. ഫലിതങ്ങൾ പറഞ്ഞ് സ്വയം ആസ്വദിക്കുവാനും മറ്റുള്ളവരെ പൊട്ടിച്ചിരിപ്പിക്കുവാനും അദ്ദേഹത്തിന് അനിതരസാധാരണ കഴിവുണ്ട് എന്നത് ഏവരുടെയും അനുഭവമാണ്. മുൻപ് കേട്ടിട്ടുള്ളതും ആസ്വദിച്ചിട്ടുള്ളതുമായ തമാശകൾപോലും വീണ്ടും പറഞ്ഞ് അവതരിപ്പിക്കുവാനും, ശ്രോതാക്കളെ ആസ്വദിപ്പിക്കുവാനുമുള്ള വൈദഗ്ധ്യവും അദ്ദേഹത്തിനുണ്ട്. മുൻപ് കേട്ടിട്ടുള്ള ഫലിതമായതിനാൽ, ചിരിക്കേണ്ട എന്നും വിചാരിച്ചാലും ഇക്കിളിയിട്ടുപോലും അവരെ ചിരിപ്പിച്ച് അതിൽ പങ്കുചേർക്കുവാൻ അദ്ദേഹം ശ്രമിക്കാറുണ്ട്. അപ്രകാരം മറ്റുള്ളവരോട് വലിയ സൗഹൃദവും വ്യക്തിപരമായ ബന്ധവും കാത്തുസൂക്ഷിക്കുവാൻ അദ്ദേഹത്തിന് കഴിയുന്നു എന്നതും യാഥാർത്ഥ്യമാണ്.

**ഉപസംഹാരം**

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ കൂരിയാമെത്രാനായി നിയമിക്കപ്പെട്ടിരിക്കുന്ന അഭിവന്ദ്യ മാർ സിൽവാനോസ് തിരുമേനിക്ക് സഭയുടെ ആ വലിയ ഉത്തരവാദിത്വം ഏറെ ശ്രേഷ്ഠമായി നിർവ്വഹിക്കുവാൻ കഴിയട്ടെയെന്ന് ആശംസിക്കുന്നു. സഭയുടെ ഭരണരംഗത്തും, സുവിശേഷസംഘത്തിന്റെ നേതൃനിരയിലും, ദൈവശാസ്ത്ര-മതബോധന മേഖലകളിലുമൊക്കെ സ്തുത്യർഹമായ ശുശ്രൂഷകൾ തുടർന്നും നിർവ്വഹിക്കുവാൻ കഴിയട്ടെ എന്ന് പ്രാർത്ഥിക്കുന്നു. കഴിഞ്ഞ 35 വർഷക്കാലത്തെ പൗരോഹിത്യശുശ്രൂഷയിലെ വ്യത്യസ്തമായ അനുഭവങ്ങളുമായി മെത്രാൻസ്ഥാനത്തേക്ക് ഉയർത്തപ്പെടുമ്പോൾ ദൈവശാസ്ത്ര-അജപാലന-പ്രേഷിത മേഖലകളിൽ അദ്ദേഹത്തിന്റെ നേതൃത്വവും സാന്നിധ്യവും സഭയ്ക്ക് ഏറെ ഗുണകരമാകുമെന്നതിൽ സംശയമില്ല. അദ്ദേഹത്തെപ്പറ്റി ഓർക്കുമ്പോൾ എന്റെ മനസ്സിലേക്ക് വരുന്ന ബൈബിളിലെ ഒരു വചനം ഇപ്രകാരമാണ്: നല്ലവനും വിശ്വസ്തനുമായ ഭൃത്യാ, അല്പ കാര്യങ്ങളിൽ വിശ്വസ്തനായിരുന്നതിനാൽ അനേക കാര്യങ്ങൾ നിന്നെ ഞാൻ ഭരമേൽപ്പിക്കും (മത്താ. 25: 21). കഴിഞ്ഞ 35 വർഷക്കാലത്തെ പൗരോഹിത്യശുശ്രൂഷയിൽ ഏല്പിക്കപ്പെട്ട എല്ലാ ഉത്തരവാദിത്വങ്ങളും ഏറെ ഗുണപരവും, ഫലപ്രദവും, അനേകർക്ക് നന്മയും അനുഗ്രഹവുമായിത്തീരുവാൻ അദ്ദേഹം അക്ഷീണം പരിശ്രമിച്ചു. ദൈവം ദാനമായി നല്കിയ താലന്തുകളും കഴിവുകളുമൊക്കെ ദൈവത്തിനും ദൈവജനത്തിനും സഭയ്ക്കും സമൂഹത്തിനുമായി നന്നായി വിനിയോഗിച്ചു. നല്കപ്പെട്ട താലന്തുകളെ വർദ്ധിപ്പിച്ചു. സഭയ്ക്കും സമൂഹത്തിനും എക്കാലവും നന്മയായി ഭവിച്ച ഒരു ജീവിതം - അതാണ് വന്ദ്യ തിരുമേനിയുടെ ജീവിതം.

## ഉപകാരസ്മരണ



ഒരു വിശ്വാസി




# പാത്രിയാർക്കൽ കൂരിയയും കൂരിയ മെത്രാന്മാരും

## ഒരു കാനോനിക അവലോകനം

**റവ. ഡോ. സണ്ണി മാത്യു**
റെക്ടർ, മലങ്കര മേജർ സെമിനാരി

സഭയുടെ ആരംഭകാലത്തു തന്നെ അപ്പസ്തോലന്മാർക്ക് മൂന്ന് തരത്തിലുള്ള സഹപ്രവർത്തകർ ഉണ്ടായിരുന്നതായി വിശുദ്ധ ഗ്രന്ഥത്തിൽ നിന്ന് മനസ്സിലാക്കാം. ചിലർ സഭയുടെ ദൈനംദിന ഭരണകാര്യങ്ങളിൽ അപ്പസ്തോലന്മാരെ സഹായിച്ചപ്പോൾ, മറ്റുചിലർ ലേഖനങ്ങളും പ്രബോധനങ്ങളും എഴുതുന്നതിലും അവ വിവിധ സഭകളിൽ എത്തിച്ചു കൊടുക്കുന്നതിലും സഹായിച്ചിരുന്നു. സഭയുടെ വസ്തുവകകൾ സംരക്ഷിക്കുന്നതിലും അവ പൊതുതാല്പര്യാർത്ഥം വിനിയോഗം ചെയ്യുന്നതിലും സഹായിച്ചിരുന്ന മൂന്നാമതൊരു വിഭാഗം സഹായികളും അപ്പസ്തോലന്മാർക്കുണ്ടായിരുന്നു. ശ്ലൈഹിക പിൻതുടർച്ചയോടെ സഭയിൽ അപ്പസ്തോല ശുശ്രൂഷ നിർവ്വഹിക്കുന്ന മെത്രാന്മാർക്ക് ഏറ്റവും അടുത്ത സഹായികളായി പ്രവർത്തിക്കുന്ന കൂരിയാ അംഗങ്ങളുടെ ഏറ്റവും ആദ്യത്തെ പതിപ്പായി ഇതിനെ കണക്കാക്കാവുന്നതാണ്.

സഹകരിച്ചു പ്രവർത്തിക്കുന്നവർ എന്നർത്ഥം വരുന്ന co+ vir എന്ന രണ്ടു ലത്തീൻ പദങ്ങൾ ചേർന്നുണ്ടായതാണ് ക്യൂരിയ (curia) എന്നാണ് പൊതുവെ കരുതപ്പെടുന്നത്. ഹൃദയം എന്നർത്ഥമുള്ള cor എന്ന ലത്തീൻ പദത്തിൽ നിന്നാണ് ക്യൂരിയ എന്ന പദം ഉത്ഭവിച്ചത് എന്നും കരുതുന്നവരുണ്ട്. അങ്ങനെയെങ്കിൽ, ഒരേ മനസ്സോടുകൂടി ഹൃദയ ഐക്യത്തിൽ പ്രവർത്തിക്കുന്നവർ എന്ന് ഈ വാക്കിന് അർത്ഥം കൽപിക്കാം.

സഭക്കുള്ളിൽ മാത്രമല്ല, പുറത്തും ഈ പ്രയോഗം നിലനിന്നിരുന്നു. റോമൻ റിപ്പബ്ലിക്ക് കാലഘട്ടത്തിലും അതിനു ശേഷം രാജഭരണകാലത്തുമെല്ലാം ഭരണാധികാരികളെ അവരുടെ കർത്തവ്യനിർവ്വഹണത്തിൽ സഹായിച്ചിരുന്ന പ്രമുഖരായ വ്യക്തികളുടെ സംഘത്തെ കൂരിയ എന്നാണ് വിളിച്ചിരുന്നത്. നോർമൻ ഭരണകാലത്ത് ഇംഗ്ലണ്ടിലെ രാജസദസ്സ് Curia Regis (King's Curia) എന്നാണ് അറിയപ്പെട്ടിരുന്നത്. ബൈസന്റയിൻ ചക്രവർത്തിമാരുടെ കാലത്ത് കോൺസ്റ്റാന്റിനോപ്പിൾ പാത്രിയാർക്കീസിന്റെ ക്യൂരിയായിൽ അഞ്ഞൂറിലധികം അംഗങ്ങളുണ്ടായിരുന്നു. റോമിൽ, പതിനൊന്നാം നൂറ്റാണ്ടുവരെ, വൈദികർ ഉൾപ്പെട്ട സിനഡാണ് മാർപ്പാപ്പമാരെ ഭരണകാര്യങ്ങളിൽ സഹായിച്ചിരുന്നത്. അതിനു ശേഷം ഈ ദൗത്യം തെരഞ്ഞെടുക്കപ്പെട്ട ഒരു സംഘം കർദ്ദിനാളന്മാരിൽ നിക്ഷിപ്തമായി. ഈ കർദ്ദിനാൾ സംഘത്തെ റോമൻ കൂരിയ എന്നു വിളിക്കാനും തുടങ്ങി. ഇന്ന്, സാർവ്വത്രിക സഭയിലെ റീശ് പാത്രിയാർക്കീസ് ആയ റോമായിലെ പരിശുദ്ധ മാർപ്പാപ്പയെ സഭാഭരണത്തിൽ സഹായിക്കുന്നതിന് കർദ്ദിനാളന്മാരും മെത്രാപ്പോലീത്താമാരും മെത്രാന്മാരും വൈദികരും സന്യസ്തരും അല്മായരുമടങ്ങുന്ന വളരെ ബൃഹത്തായ ഒരു സംവിധാനമുണ്ട്. ഇതാണ് റോമൻ കൂരിയ. അടുത്ത കാലം വരെ Pastor Bonus (നല്ല ഇടയൻ) എന്ന നിയമസംഹിതയുടെ അടിസ്ഥാനത്തിലാണ് റോമൻ കൂരിയായുടെ പ്രവർത്തനങ്ങൾ ഏകോപിപ്പിച്ചിരുന്നത്. എന്നാൽ 2022 മാർച്ച് 19-ാം തീയതി ഫ്രാൻസിസ് മാർപ്പാപ്പ പുറത്തിറക്കിയ Predicate Evangelium (സുവിശേഷം പ്രസംഗിക്കുവിൻ) എന്ന അപ്പസ്തോലിക കോൺസ്റ്റിറ്റ്യൂഷൻ ആണ് ഇക്കാര്യത്തിൽ ഇപ്പോഴുള്ള നിയമസംഹിത.

പൗരസ്ത്യ സഭകളുടെ കാനൻ നിയമത്തിൽ രണ്ടു ക്യൂരിയാകളെക്കുറിച്ചു പരാമർശിക്കുന്നുണ്ട്. രൂപതാഭരണത്തിൽ രൂപതാമെത്രാനെ സഹായിക്കുന്ന രൂപതാ കൂരിയ അഥവാ രൂപതാകച്ചേരിയാണ് ഒന്ന്. പ്രോട്ടോ സിഞ്ചെല്ലൂസ് (മുഖ്യ വികാരി ജനറൽ), സിഞ്ചെല്ലൂസ്മാർ, ചാൻസിലർ, ജുഡീഷ്യൽ വികാരി, രൂപതാ ധനകാര്യസ്ഥൻ, രൂപതാ ജഡ്ജിമാർ, നീതി സംരക്ഷകൻ, നോട്ടറിമാർ എന്നിവരുൾപ്പെടുന്നതാണ് രൂപതാ കൂരിയ (കാനൻ 243).

അതുപോലെ, പാത്രിയാർക്കൽ സഭകളിൽ, പാത്രിയാർക്കീസിനെ ഭരണപരമായ കാര്യങ്ങളിൽ സഹായിക്കുന്നതിന് ഒരു പാത്രിയാർക്കൽ കൂരിയ ഉണ്ടായിരിക്കേണ്ടതാണ് (കാനൻ 114). പൗരസ്ത്യ കാനൻ നിയമമനുസരിച്ച്, പാത്രിയാർക്കീസിനും പാത്രിയാർക്കീസ് സഭകൾക്കുമുള്ള അധികാരാവകാശങ്ങളെല്ലാം മേജർ ആർച്ചുബിഷപ്പിനും മേജർ ആർക്കി എപ്പിസ്ക്കോപ്പൽ സഭകൾക്കുമുണ്ട്. അതിനാൽ തന്നെ താഴെ പറയുന്ന അധികാരവകാശങ്ങളെല്ലാം മലങ്കര കത്തോലിക്കാ സഭയ്ക്കും മറ്റ് മേജർ ആർക്കി എപ്പിസ്ക്കോപ്പൽ സഭകൾക്കും അവയുടെ തലവന്മാർക്കും ഉണ്ട്. പാത്രിയാർക്കീസിന്റെ സ്വന്തം രൂപതയിലെ കൂരിയായിൽ നിന്ന് വ്യത്യസ്ഥമായിരിക്കണം പാത്രിയാർക്കൽ സഭയുടെ കൂരിയ. എന്നു മാത്രമല്ല, രണ്ടു കൂരിയാകളിലേയും ഔദ്യോഗിക സ്ഥാനങ്ങൾ കഴിയുന്നിടത്തോളം ഒരേ വ്യക്തികൾക്ക് നൽകരുത് എന്നും സഭാനിയമം നിഷ്കർഷിക്കുന്നു. സ്ഥിരം സിനഡിലെ മെത്രാന്മാർ, പാത്രിയാർക്കൽ കൂരിയായിലെ മെത്രാന്മാർ, പാത്രിയാർക്കൽ സഭയിലെ സാധാരണ കോടതി, ധനകാര്യസ്ഥൻ, മറ്റു കമ്മിഷനുകൾ എന്നിവർ ഉൾപ്പെടുന്നതാണ് പാത്രിയാർക്കൽ കൂരിയ.

സുവിശേഷവത്ക്കരണക്കമ്മിഷൻ, മതബോധനക്കമ്മിഷൻ, ഗ്രന്ഥപരിശോധനക്കായുള്ള കമ്മിഷൻ, സഭൈക്യത്തിനായുള്ള കമ്മിഷൻ എന്നിവയെപ്പറ്റി കാനൻനിയമസംഹിത എടുത്തു പറയുന്നുണ്ടെങ്കിലും, ഓരോ സഭയുടെയും അജപാലനാവശ്യങ്ങൾ വ്യത്യസ്തമായതു കൊണ്ട്, ആവശ്യാനുസരണം കമ്മിഷനുകളെ സ്ഥാപിക്കുന്നതിനും അവയ്ക്കുവേണ്ടുന്ന അംഗങ്ങളെ നിയമിക്കുന്നതിനും പാത്രിയാർക്കീസിന് അധികാരമുണ്ട്. പാത്രിയാർക്കൽ കൂരിയയുടെ പ്രവർത്തനങ്ങൾക്കും അതുപോലെ സഭയുടെ മറ്റു പ്രവർത്തനങ്ങൾക്കും ആവശ്യമായി വരുന്ന പുരോഹിത ശുശ്രൂഷികളെ അതതു സഭകളുടെ ഏതു രൂപതയിൽ നിന്നും സന്യാസ സമൂഹത്തിൽ നിന്നും പാത്രിയാർക്കീസിനു നിയമിക്കാവുന്നതാണ്.

പാത്രിയാർക്കൽ കൂരിയായുടെ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുക എന്ന ലക്ഷ്യത്തോടു കൂടി മൂന്ന് പേരിൽ കൂടാത്ത കൂരിയ മെത്രാന്മാരെ നിയോഗിക്കാം എന്ന് കാനൻ 87– ൽ പറയുന്നു. മലങ്കര സഭയുടെ പ്രത്യേക നിയമാവലിയും ഇത് തന്നെ എടുത്ത് പറയുന്നു (കാനൻ– 48). ഇതുമായി ബന്ധപ്പെട്ട് ഏതാനം ചില നിബന്ധനകൾ കാനൻ നിയമത്തിൽ കാണാം. ഒന്നാമതായി, കൂരിയായിലേക്ക് നിയോഗിക്കപ്പെടുന്ന മെത്രാന്മാരുടെ ജീവസന്ധാരണത്തിനും ഔദ്യോഗിക കർത്തവ്യനിർവ്വഹണത്തിനും ആവശ്യമായ സംവിധാനങ്ങൾ ഉണ്ടായിരിക്കുക എന്നതാണ്. ഒരു ഉദ്യോഗം (office) സ്ഥാപിക്കുന്ന ആൾ തന്നെ ആ ഉദ്യോഗം നിർവ്വഹിക്കുന്നതിനുള്ള വിഭവങ്ങൾ ലഭ്യമാണെന്ന് ഉറപ്പുവരുത്തണം എന്ന് കാനൻ 937 നിഷ്കർഷിക്കുന്നു.

കൂരിയ മെത്രാന്മാർക്ക് കൂരിയായിലുള്ള ഉത്തരവാദിത്തം എന്തെന്ന് നിഷ്കർഷിക്കേണ്ടതും അവർക്കുള്ള താമസസ്ഥലം നൽകേണ്ടതും പാത്രിയാർക്കീസിന്റെ ഉത്തരവാദിത്തങ്ങളാണ്. മലങ്കര സഭയുടെ പ്രത്യേക നിയമാവലിയിൽ പറയുന്നത്, ഒന്നിലധികം കൂരിയ മെത്രാന്മാർ ഉള്ള പക്ഷം, അവരിലൊരാളെ ക്യൂരിയായുടെ അഡ്മിനിസ്ട്രേറ്ററായി മേജർ-ആർച്ചുബിഷപ്പ് നിയമിക്കും എന്നാണ്. അപ്രകാരം നിയമിച്ചു കൊണ്ടുള്ള കൽപനയിൽത്തന്നെ അഡ്മിനിസ്ട്രേറ്ററുടെ ഉത്തരവാദിത്തങ്ങളെപ്പറ്റി പ്രതിപാദിച്ചിരിക്കും (കാനൻ 49).

കൂരിയ മെത്രാന്മാരെ തെരഞ്ഞെടുക്കാനുള്ള അധികാരം എപ്പിസ്ക്കോപ്പൽ സുന്നഹദോസിനാണ്. കാരണം, 181–ാം കാനൻ അനുസരിച്ച്, പാത്രിയാർക്കൽ സഭയുടെ അധികാര സീമക്കുള്ളിൽ, മെത്രാൻ സ്ഥാനം ഒഴിവായിക്കിടക്കുന്ന രൂപതകളിലേക്കും മറ്റു ചുമതലകൾക്കുമുള്ള മെത്രാന്മാരെ തെരഞ്ഞെടുക്കുന്നതിന് അധികാരവും അവകാശവും പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിലാണ് നിക്ഷിപ്തമായിരിക്കുന്നത്. ഒരു തെരഞ്ഞെടുപ്പ് നടത്തുന്നതിനുള്ള കാനോനികമായ നിബന്ധനകൾ കർക്കശമായി പാലിച്ചുകൊണ്ടാണ് ഇപ്രകാരമുള്ള തെരഞ്ഞെടുപ്പുകളും മറ്റു നടപടിക്രമങ്ങളും പൂർത്തിയാക്കുന്നത്. എന്നാൽ, കൂരിയായിലേക്ക് മെത്രാന്മാരെ ആവശ്യമുണ്ടോ എന്നു തീരുമാനിക്കാനുള്ള അധികാരം പാത്രിയാർക്കീസിനു തന്നെയാണ്. സാധാരണയായി, എപ്പിസ്ക്കോപ്പൽ സുന്നഹദോസിനെയും സ്ഥിരം സിനഡിനെയും വിശ്വാസത്തിൽ എടുത്തുകൊണ്ടു മാത്രമേ പ്രധാനപ്പെട്ട കാര്യങ്ങളിൽ പാത്രിയാർക്കീസുമാർ തീരുമാനമെടുക്കാറുള്ളു (കാനൻ 82). തെരഞ്ഞെടുക്കപ്പെടുന്ന മെത്രാന്മാരുടെ പേരുകൾ പ്രസിദ്ധം ചെയ്യുന്നതിനും അവരെ മെത്രാന്മാരായി അഭിഷേകം ചെയ്യുന്നതിനുമുള്ള അധികാരവും പാത്രിയാർക്കീസിൽ തന്നെ നിക്ഷിപ്തമായിരിക്കുന്നു.

പാത്രിയാർക്കൽ കൂരിയായുടെ നടത്തിപ്പിനു വേണ്ടി നിയോഗിക്കപ്പെടുന്ന മെത്രാന്മാർ, അക്കാരണത്താൽ തന്നെ പാത്രിയാർക്കൽ ക്യൂരിയായിൽ അംഗങ്ങളായിരിക്കും. എന്നാൽ പാത്രിയാർക്കീസിന്റെ അധികാരങ്ങളും അവകാശങ്ങളും മുഴുവനായി മറ്റൊരു മെത്രാനെ ഏൽപ്പിക്കുന്നതിനോ, ഒരു പാത്രിയാർക്കൽ വികാരിയെ നിയമിക്കുന്നതിനോ നിയമം അനുശാസിക്കുന്നില്ല. അതുകൊണ്ട് കൂരിയായുടെ നടത്തിപ്പുമായി ബന്ധപ്പെട്ട ഉത്തരവാദിത്തങ്ങളാണ് കൂരിയാ മെത്രാന്മാർ വഹിക്കുന്നത്. ഭരണപരമായ ഉത്തരവാദിത്തങ്ങൾ ഭാഗികമായി കൂരിയെ മെത്രാന്മാരെ ഏൽപ്പിക്കുന്നതിനും പാത്രിയാർക്കീസിന് അധികാരമുണ്ട്. എന്നാൽ ഇപ്രകാരമുള്ള ഭരണപരമായ പങ്കാളിത്തം അതനുവദിച്ചു നൽകുന്ന പാത്രിയാർക്കീസ് അധികാരത്തിലിരിക്കുന്ന കാലത്തേക്കു മാത്രമേ സാധ്യമാകു. പാത്രിയാർക്കൽ സിംഹാസനം ഒഴിയുമ്പോൾ കൂരിയ മെത്രാന്മാർക്ക് നൽകിയിട്ടുള്ള പ്രത്യേക അധികാരങ്ങളും നിലക്കുന്നതാണ്.

അതേസമയം, നിയമത്താൽ തന്നെ ചില അധികാര അവകാശങ്ങൾ കൂരിയ മെത്രാന്മാർക്കുണ്ട്. പൊതുനിയമ പ്രകാരം, കൂരിയാ മെത്രാന്മാരിൽ മെത്രാഭിഷേകം വഴി ഏറ്റവും മുതിർന്ന മെത്രാനായിരിക്കും പാത്രിയാർക്കീസ് സിംഹാസനം ഒഴിയുമ്പോൾ (Sede Vacante) പാത്രിയാർക്കൽ സഭയുടെ അഡ്മിനിസ്ട്രേറ്റർ ആകുന്നത്. എന്നാൽ ഇക്കാര്യത്തിൽ ഓരോ സഭയുടെയും തനത് നിയമത്തിൽ മറ്റ് ക്രമീകരണങ്ങൾ ഉണ്ടാക്കാൻ

പൊതുനിയമം അനുവദിക്കുന്നുണ്ട്. അതിൻപ്രകാരം മലങ്കര കത്തോലിക്കാ സഭയുടെ പ്രത്യേക നിയമത്തിൽ മറ്റൊരു ക്രമീകരണമാണ് കാണുന്നത്. അതായത് മലങ്കര കത്തോലിക്കാ മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസിന്റെ സിംഹാസനം ഒഴിവുവരുമ്പോൾ, സ്ഥിരം സിനഡിലെ മെത്രാന്മാരിൽ, മെത്രാഭിഷേകം വഴി ഏറ്റവും മുതിർന്ന മെത്രാനായിരിക്കും മലങ്കര കത്തോലിക്കാ സഭയുടെ അഡ്മിനിസ്ട്രേറ്റർ ആകുന്നത്. അദ്ദേഹം തന്നെയായിരിക്കും തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ അഡ്മിനിസ്ട്രേറ്ററും.

പല രൂപതകളെ സംബന്ധിക്കുന്ന കാര്യങ്ങളിലും അതുപോലെ സർക്കാർ സംവിധാനങ്ങളുമായി ബന്ധപ്പെട്ട സുപ്രധാനമായ കാര്യങ്ങളിലും തീരുമാനമെടുക്കുമ്പോൾ സംബന്ധപ്പെട്ട മെത്രാന്മാരോടും സ്ഥിരം സിനഡിനോടും ആലോചിച്ചു വേണം പാത്രിയാർക്കീസ് തീരുമാനം എടുക്കാൻ. എന്നാൽ അപ്രകാരം ഒരാലോചനക്കു വേണ്ടുന്ന സമയവും സാവാകാശവും ഇല്ലാത്ത പക്ഷം, അല്ലെങ്കിൽ മറ്റെന്തെങ്കിലും കാരണത്താൽ അപ്രകാരമൊരു ആലോചന സാധ്യമാകാത്ത പക്ഷം, പാത്രിയാർക്കൽ കൂരിയായിലെ മെത്രാന്മാരോടെങ്കിലും ആലോചന നടത്തിയിരിക്കണം എന്ന് കാനൻ 100 അനുശാസിക്കുന്നു.

ഒരു രൂപതയിലെ മെത്രാൻ സ്ഥാനം ഒഴിവായിരിക്കുമ്പോൾ (SEDE VACANTE) രൂപതാ ധനകാര്യസ്ഥൻ രൂപതാ അഡ്മിനിസ്ട്രേറ്ററുടെ അധികാരത്തിന് കീഴിലാണ് പ്രവർത്തിക്കേണ്ടത്. രൂപത അഡ്മിനിസ്ട്രേറ്റർ ഭരണത്തിലായിരിക്കുമ്പോൾ ഏതെങ്കിലും കാരണവശാൽ രൂപതാധനകാര്യസ്ഥന്റെ സ്ഥാനം ഒഴിവു വന്നാൽ, പുതിയ ധനകാര്യസ്ഥനെ നിയമിക്കുന്നതിനുള്ള ഉത്തരവാദിത്തം പാത്രിയാർക്കീസിനാണുള്ളത്. എന്നാൽ ഇത്തരം സാഹചര്യങ്ങളിൽ, പാത്രിയാർക്കൽ കൂരിയായിലെ മെത്രാന്മാരോട് ആലോചിച്ചാണ് പാത്രിയാർക്കീസ് തീരുമാനമെടുക്കേണ്ടത് (കാനൻ 232/3).

പാത്രിയാർക്കൽ സഭയുടെ അതിർത്തിക്കുള്ളിൽ ഒരു രൂപതാമെത്രാന്റെ സ്ഥാനം ഒഴിവാകുന്ന പക്ഷം, ആ രൂപതയുടെ നടത്തിപ്പിനായി ഒരു മാസത്തിനകം ഒരു അഡ്മിനിസ്ട്രേറ്ററെ നിയമിക്കാനുള്ള അധികാരവും പാത്രിയാർക്കീസിനാണ്. എന്നാൽ ഇപ്രകാരമൊരു നിയമനം നടത്തുന്നതിനു മുമ്പും പാത്രിയാർക്കീസ് കൂരിയായിലെ മെത്രാന്മാരുമായി ആലോചന നടത്തിയിരിക്കണം (കാനൻ 220).

പാത്രിയാർക്കൽ സഭകളുടെ ഭരണനിർവ്വഹണത്തിന്, പാത്രിയാർക്കീസുമാരെ സഹായിക്കുന്ന കൂരിയായെക്കുറിച്ചും കൂരിയായുടെ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുന്ന കൂരിയാ മെത്രാന്മാരെക്കുറിച്ചുമാണ് ഇവിടെ പ്രതിപാദിച്ചത്. സാധാരണയായി, നിയമനിർമ്മാണം നീതിന്യായം എന്നിവ എപ്പിസ്ക്കോപ്പൽ സിനഡും ഭരണനിർവ്വഹണം പാത്രിയാർക്കീസുമാണ് നിർവ്വഹിക്കുന്നത്. ഇപ്രകാരം ഭരണനിർവ്വഹണത്തിൽ പാത്രിയാർക്കീസിന്റെ മനസ്സിനിണങ്ങിയ രീതിയിൽ അദ്ദേഹത്തെ സഹായിക്കുക എന്നുള്ളതാണ് പാത്രിയാർക്കൽ കൂരിയായുടെ ഉത്തരവാദിത്തം. ആ പ്രവർത്തനങ്ങളെ ശരിയായവിധം ഏകോപിപ്പിക്കുക എന്നതാണ് കൂരിയാ മെത്രാന്മാരുടെ ചുമതല.



# സഹായമെത്രാന്റെ അവകാശങ്ങളും കടമകളും

**റവ. ഡോ. ജോൺ കുറ്റിയിൽ**
ചാൻസിലർ, തിരുവനന്തപുരം മേജർ അതിഭദ്രാസനം



ക്രിസ്തുവിന്റെ രണ്ടാം വരവുവരെ രക്ഷയുടെ അനുഭവത്തിലേക്ക് കടന്നു വരുന്ന ദൈവജനത്തെ പരിശുദ്ധാത്മ നിയന്ത്രണത്തിലും അപ്പസ്തോലിക വിശ്വാസത്തിലും ഉറപ്പിക്കുവാൻ ദൈവത്താൽ തെരഞ്ഞെടുക്കപ്പെടുന്ന ഇടയന്മാരാണ് മെത്രാന്മാർ. അപ്പസ്തോലന്മാരുടെ കൈവയ്പുവഴി ആദിമകാലം മുതൽ സഭാകൂട്ടായ്മകൾക്ക് നേതൃത്വം നൽകാൻ ദൈവം ശ്രേഷ്ഠരായവരെ തെരഞ്ഞെടുത്തു. അവരുടെ ശുശ്രൂഷയിൻ കീഴിൽ സഭ അതിവേഗം വളർന്നു. പുരോഹിതന്മാരുടെയും ശെമ്മാശന്മാരുടെയും സഹായത്തോടെ അവർ പ്രാദേശിക സഭയുടെ ഭരണകാര്യങ്ങൾ നിർവ്വഹിക്കുവാൻതുടങ്ങി. വിശ്വാസ സമൂഹത്തിനാവശ്യമായ കൗദാശികമായ എല്ലാ ശുശ്രൂഷകളും നിർവ്വഹിക്കുവാൻ പൗരോഹിത്യ പൂർണ്ണതയുള്ള മെത്രാന്മാർക്ക് മാത്രമെ അധികാരം ഉണ്ടായിരുന്നുള്ളൂ. സഭാശുശ്രൂഷയിൽ അവരുടെ സഹകാരികളായിട്ടാണ് പുരോഹിതന്മാർ നിയമിക്കപ്പെട്ടത്. അതുകൊണ്ട് തന്നെ അജപാലനശുശ്രൂഷയുടെ മുഖ്യ ചുമതലക്കാർ മെത്രാന്മാരാണ്. ഓരോ മെത്രാനും അഭിഷേകം ചെയ്യപ്പെടുന്നത് ഓരോ ഭദ്രാസനത്തിനു വേണ്ടിയാണ്. ഭദ്രാസനങ്ങളുടെ അദ്ധ്യക്ഷന്മാർ എന്ന നിലയിലല്ലാതെ മെത്രാഭിഷേകം സ്വീകരിക്കുന്നവർ സ്ഥാനിക രൂപതകളിലേക്കാണ് നിയമിക്കപ്പെടുക. മുമ്പ് ഉണ്ടായിരുന്നതും വ്യത്യസ്ത കാരണങ്ങൾകൊണ്ട് ചരിത്രത്തിൽനിന്ന് അപ്രത്യക്ഷമായ രൂപതകളെയാണ് സ്ഥാനിക രൂപതകളെന്ന് വിളിക്കുക.

### സഹായ മെത്രാന്മാരുടെ തെരഞ്ഞെടുപ്പ്

ഭദ്രാസനാദ്ധ്യക്ഷന്റെ ഉത്തരവാദിത്വങ്ങൾ വർദ്ധിച്ചു വരുന്ന സാഹചര്യത്തിൽ അദ്ദേഹത്തിന്റെ ആവശ്യപ്രകാരമാണ് സാധാരണഗതിയിൽ സഹായ മെത്രാന്മാരെ നിയമിക്കുക. രൂപതയിലെ അജപാലന ആവശ്യമനുസരിച്ച് ഒന്നോ അതിലധികമോ സഹായമെത്രാന്മാരെ നിയമിക്കാവുന്നതാണ്. ഭദ്രാസനാദ്ധ്യക്ഷൻ സഹായ മെത്രാനെ ആവശ്യപ്പെട്ടുകൊണ്ടുള്ള അപേക്ഷ സമർപ്പിച്ചതിനുശേഷമാണ് സാധാരണ ഗതിയിൽ നിയമന നടപടികൾ ആരംഭിക്കുക. പാത്രിയാർക്കൽ, മേജർ ആർക്കി എപ്പിസ്കോപ്പൽ സഭകളിൽ, തങ്ങളുടെ നിയമാനുസൃത ഭരണാതിർത്തിക്കുള്ളിൽ മെത്രാന്മാരെ തെരഞ്ഞെടുക്കുവാനുള്ള അധികാരം മെത്രാന്മാരുടെ സിനഡിനാണ്. പൗരസ്ത്യ സഭാനിയമത്തിന്റെ 180-ാം കാനോനയനുസരിച്ചുള്ള യോഗ്യതയുള്ളവരെയാണ് മെത്രാൻ പദവിയിലേക്ക് തെരഞ്ഞെടുക്കേണ്ടത്.

1. ഉറച്ച വിശ്വാസത്തിലും, സൽസ്വഭാവത്തിലും, ഭക്തിയിലും ആത്മാക്കൾക്കു വേണ്ടിയുള്ള തീക്ഷണതയിലും വിവേകത്തിലും മുൻപന്തിയിൽ നിൽക്കുന്നവർ
2. ആദരണീയൻ
3. വിവാഹബന്ധത്തിൽ നിന്ന് സ്വതന്ത്രൻ
4. 35 വയസെങ്കിലും പ്രായമുള്ളവൻ
5. പൗരോഹിത്യ ശുശ്രൂഷയിൽ 5 വർഷമെങ്കിലും പൂർത്തിയാക്കിയവൻ

6. ഏതെങ്കിലും വിശുദ്ധ ശാസ്ത്രത്തിൽ ഡോക്ടറേറ്റോ, മാസ്റ്റർ ബിരുദമോ കുറഞ്ഞ പക്ഷം ആഴമേറിയ അറിവെങ്കിലുമോ ഉള്ളവനുമായിരിക്കണം.

ഇപ്രകാരം യോഗ്യതയുള്ളവരുടെ പേര് നിർദ്ദേശിക്കുന്നത് സിനഡിൽ അംഗത്വമുള്ള മെത്രാന്മാരാണ്. ഇപ്രകാരം നിർദ്ദേശിക്കപ്പെടുന്ന വ്യക്തികളെപ്പറ്റി മെത്രാന്മാർക്ക് രഹസ്യമായി പുരോഹിതരോടോ, സന്യസ്തരോടോ, അത്മായരോടോ അഭിപ്രായം തേടാവുന്നതാണ്. മെത്രാന്മാർ ഈ പേരുകൾ, തങ്ങൾ ശേഖരിച്ച വിവരങ്ങളോടൊപ്പം മേജർ ആർച്ച് ബിഷപ്പിന് സമർപ്പിക്കുന്നു. മേജർ ആർച്ച് ബിഷപ്പ് സ്വന്തം നിലയിൽ കൂടുതൽ പേരുകൾ ചേർക്കുകയോ ഓരോരുത്തരെയുംപറ്റി കൂടുതൽ വിവരങ്ങൾ ശേഖരിക്കുകയോ ചെയ്യാം. ഈ പേരുകളും വിവരങ്ങളും കൂട്ടിച്ചേർത്ത് മേജർ ആർച്ച് ബിഷപ്പ് വിവരം സിനഡിലെ എല്ലാ അംഗങ്ങളെയും അറിയിക്കുന്നു. അതിനുശേഷം നിയമാനുസൃതം വിളിച്ചുകൂട്ടുന്ന സിനഡിൽ രഹസ്യ വോട്ടിലൂടെ മെത്രാന്മാർ ഒരു ലിസ്റ്റ് തയ്യാറാക്കുന്നു. ആ ലിസ്റ്റ് മേജർ ആർച്ച് ബിഷപ്പ് ശ്ലൈഹിക സിംഹാസനത്തിന്റെ അംഗീകാരത്തിനായി സമർപ്പിക്കുന്നു. ഒരിക്കൽ ആ ലിസ്റ്റ് അംഗീകരിക്കപ്പെട്ടു കഴിഞ്ഞാൽ സിനഡ് വിളിച്ചുകൂട്ടി സന്നിഹിതരായിരിക്കുന്ന അംഗങ്ങളുടെ കേവല ഭൂരിപക്ഷം ആർക്കുലഭിക്കുന്നവോ അവരുടെ സമ്മതം ചോദിക്കുന്നു. സമ്മതമെങ്കിൽ തെരഞ്ഞെടുക്കപ്പെട്ടതായി പരിശുദ്ധ സിംഹാസനത്തെ അറിയിക്കുന്നു. തെരഞ്ഞെടുപ്പ് വിവരം പ്രഖ്യാപിക്കേണ്ടൺ തീയതി നിശ്ചയിക്കുന്നു. മാർപാപ്പായുടെ മുൻ അംഗീകാരം ലഭിച്ചതല്ലാത്ത വ്യക്തി തെരഞ്ഞടുക്കപ്പെടുകയാണെങ്കിൽ രഹസ്യമായി വിവരം പരിശുദ്ധ സിംഹാസനത്തെ അറിയിക്കുകയും അംഗീകാരം ലഭിച്ചതിനുശേഷം അദ്ദേഹത്തിന്റെ സമ്മതം ചോദിക്കുന്നു. തെരഞ്ഞെടുക്കപ്പെടുന്ന വ്യക്തിയെ ഔദ്യോഗികമായി നിയമിക്കുന്നത് കാതോലിക്കാ ബാവായാണ്. അദ്ദേഹത്തിന്റെ അധികാര പരിധിക്കു പുറത്താണ് നിയമനം നടക്കുന്നതെങ്കിൽ ഔദ്യോഗികമായി നിയമിക്കുന്നത് മാർപാപ്പായായിരിക്കും. സാധാരണ ഗതിയിൽ പ്രഖ്യാപനത്തിനുശേഷം മൂന്നു മാസത്തിനകം മെത്രാൻ പട്ടം നൽകേണ്ടൺതാണ്.

**സഹായമെത്രാന്റെ കടമകളും അവകാശങ്ങളും**

സഹായമെത്രാന്മാരുടെ ഗണത്തിൽ രണ്ട് തരത്തിലുള്ള അവകാശാധികാരങ്ങളുള്ളവരുണ്ട്. 1) പിൻതുടർച്ചാവകാശമുള്ള സഹായ മെത്രാന്മാരും. (Co-adjutor Bishop) 2) പിൻതുടർച്ചാവകാശമില്ലാത്ത സഹായ മെത്രാന്മാരും മെത്രാൻ നിയമനത്തിൽ രാഷ്ട്രീയമായ ബാഹ്യ ഇടപെടലുകൾ ഉണ്ടായിരുന്ന ഒരു സാഹചര്യത്തിലാണ് പിൻതുടർച്ചാവകാശമുള്ള മെത്രാനെ വാഴിക്കുന്ന രീതി സഭയിൽ വന്നത്. എന്നാൽ പിന്നീട് ഈ രീതിയിൽ മെത്രാന്മാരെ വാഴിക്കുന്നത് വ്യത്യസ്ത കാരണങ്ങൾകൊണ്ട് തുടർന്നു പോന്നു. ഇവിടെ നമ്മൾ പ്രതിപാദിക്കുന്നത് പിൻതുടർച്ചാവകാശമില്ലാത്ത മെത്രാന്മാരെപ്പറ്റിയാണ്.

സഹായമെത്രാനെ രൂപതാ മെത്രാൻ പ്രോട്ടോസിഞ്ചെല്ലൂസായി നിയമിക്കുന്നു. ഒന്നിലധികം സഹായ മെത്രാന്മാരുണ്ടെങ്കിൽ അവരിലൊരാളെ പ്രോട്ടോസിഞ്ചെല്ലൂസായി നിയമിക്കണം. ബാക്കിയുള്ളവരെ സിഞ്ചെല്ലൂസുമാരായി നിയമിക്കണം. വലിയ പ്രാധാന്യമുള്ള - വിശിഷ്യാ അജപാലന സ്വഭാവമുള്ള കാര്യങ്ങളിൽ തീരുമാനമെടുക്കുമ്പോൾ രൂപതാമെത്രാൻ മറ്റുള്ളവരേക്കാൾ മുമ്പായി സഹായ മെത്രാന്മാരോട് ആലോചിക്കണം.

സഹായമെത്രാന്മാരെല്ലാവരും രൂപതാ മെത്രാനുമായി ഐക്യത്തോടെയും അഭിപ്രായ സമന്വയത്തോടെയും പ്രവർത്തിക്കേണ്ടതാണ്.

ന്യായമായ തടസ്സങ്ങളില്ലാത്ത പക്ഷം സഹായമെത്രാൻ രൂപതാമെത്രാൻ തന്നെ ചെയ്യേണ്ട കർമ്മങ്ങൾ അദ്ദേഹം ആവശ്യപ്പെടുമ്പോഴെല്ലാം നിർവ്വഹിക്കേണ്ടതാണ്. അതുപോലെതന്നെ പട്ടംകൊടുക്കുക, ദൈവാലയ കൂദാശ നടത്തുക തുടങ്ങിയ മെത്രാന് മാത്രം ചെയ്യാവുന്ന ശുശ്രൂഷകൾ രൂപതാമെത്രാന്റെ അനുവാദത്തോടെ ചെയ്യാൻ കടമയുണ്ട്.

അതുപോലെതന്നെ മെത്രാനടുത്ത അവകാശങ്ങളും കർത്തവ്യങ്ങളും, സഹായ മെത്രാനുള്ളപ്പോൾ, രൂപതാ മെത്രാൻ സ്ഥിരമായി മറ്റുള്ളവരെ ഏല്പിക്കാൻ പാടില്ലാത്തതാകുന്നു.

സഹായ മെത്രാൻ രൂപതയ്ക്കുള്ളിൽ താമസിക്കുവാൻ കടപ്പെട്ടിരിക്കുന്നു.

ഭരണാധികാരത്തെ നിയമനിർമ്മാണപരമെന്നും (Legislature), ഭരണനിർവ്വഹണ പരമെന്നും (Executive), നീതിന്യായപരമെന്നും (Judicial) തിരിച്ചിരിക്കുന്നു. ഇതിൽ ഭദ്രാസനാദ്ധ്യക്ഷന്റേതുപോലുള്ള ഭരണനിർവ്വഹണാധികാരം സഹായ മെത്രാന് പ്രൊട്ടോസിഞ്ചെല്ലൂസ് എന്ന നിലയിൽ ഭദ്രാസനം മുഴുവനിലും ലഭ്യമാകുന്നു. എന്നാൽ, ഭദ്രാസനാദ്ധ്യക്ഷൻ തനിക്ക് മാത്രമായി മാറ്റി വച്ചിരിക്കുന്ന അധികാരങ്ങൾ സഹായമെത്രാന്, അദ്ദേഹത്തിന്റെ അനുവാദം കൂടാതെ ചെയ്യാൻ സാധിക്കില്ല (കാനോന 248). നിയമത്തിൽ ഭദ്രാസനാദ്ധ്യക്ഷന് മാത്രമായി മാറ്റിവച്ചിരിക്കുന്ന അധകാരങ്ങൾ അദ്ദേഹത്തിന് മാത്രമെ ഉപയോഗിക്കാനാവൂ. ഭദ്രാസനാദ്ധ്യക്ഷന്റെ അനുവാദമില്ലാതെ ഇത്തരം അധികാരങ്ങൾ സഹായ മെത്രാൻ വിനിയോഗിക്കാൻ പാടുള്ളതല്ല (കാനോന 987). ഇവിടെ സഹായ മെത്രാൻ വിനിയോഗിക്കുന്ന അധികാരം പ്രാതിനിധ്യാധികാരമാണ്. അതായത്, ഭദ്രാസനാദ്ധ്യക്ഷന്റെ പേരിലാണ് സഹായമെത്രാൻ അധികാരം വിനിയോഗിക്കുന്നത്. ആയതുകൊണ്ട് തന്നെ ഭദ്രാസനാദ്ധ്യക്ഷൻ നിരസിച്ച ഒരു കാര്യവും അനുവദിക്കാൻ സഹായമെത്രാന് അധികാരം ഇല്ല (കാനോന 1530).

അഞ്ചു വർഷത്തിലൊരിക്കലെങ്കിലും രൂപത മുഴുവൻ കാനോനികമായി സന്ദർശിക്കുവാനുള്ള, ഭദ്രാസനാദ്ധ്യക്ഷന്റെ കടമ നിയമാനുസൃതം തടയപ്പെടുമ്പോൾ സഹായ മെത്രാൻ വഴി രൂപതയിൽ ഈ സന്ദർശനം നടത്താവുന്നതാണ്. (C.205§1)

കാനൻ നിയമത്തിൽ സ്ഥല മേലദ്ധ്യക്ഷൻ (Local Hierarch) എന്ന സംജ്ഞ സഹായമെത്രാന് അവകാശപ്പെട്ടതാണ് (C.984§2). 'എപ്പിസ്കോപ്പാ' അല്ലെങ്കിൽ 'മെത്രാൻ' എന്നാണ് ഇദ്ദേഹത്തെ അഭിസംബോധന ചെയ്യേണ്ടത്. ഏതു ഭദ്രാസനത്തിൽ അദ്ദേഹം സഹായമെത്രാനായി ശുശ്രൂഷ ചെയ്യുന്നുവോ ആ ഭദ്രാസനത്തിൽ വി. കുർബ്ബാനകളിലും

പ്രാർത്ഥനകളിലും അദ്ദേഹത്തിന്റെ പേരുകൂടി അനുസ്മരിക്കേണ്ടതാണ്.

എക്യുമനിക്കൽ സുന്നഹദോസുകളിൽ പങ്കെടുക്കുവാനും വോട്ടു ചെയ്യുവാനുമുള്ള അധികാരം സഹായമെത്രാനുണ്ട്.

മലങ്കര കത്തോലിക്കാ സഭാ സുന്നഹദോസിൽ സഹായമെത്രാന്മാരും വോട്ടവകാശമുള്ള അംഗങ്ങളാണ്. അതുപോലെതന്നെ പ്രാദേശികവും ദേശീയവുമായ എപ്പിസ്കോപ്പൽ കോൺഫറൻസുകളിൽ ഇവർക്ക് അംഗത്വമുണ്ട്.

ഭദ്രാസനാദ്ധ്യക്ഷന്റെ മരണമോ, രാജിയോ, സ്ഥലമാറ്റമോ, ഔദ്യോഗിക സ്ഥാനം എടുത്തുമാറ്റലോ വഴിയായി ഭദ്രാസനസിംഹാസനം ഒഴിവാകുന്ന സാഹചര്യത്തിലും, സഹായമെത്രാൻ പ്രൊട്ടോസിഞ്ചെല്ലൂസ് എന്ന സ്ഥാനം നിലനിർത്തുന്നു (കാനോന 224). രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ മെത്രാന്മാരുടെ അജപാലന ധർമ്മത്തെ സംബന്ധിക്കുന്ന ഡിക്രി (26)ൽ ഇപ്രകാരമുള്ള സന്ദർഭത്തിൽ സഹായമെത്രാനെ ഭദ്രാസനത്തിന്റെ അഡ്മിനിസ്ട്രേറ്ററായി നിയമിക്കാവുന്നതാണ് എന്ന് രേഖപ്പെടുത്തുന്നു. എന്നാൽ, മേജർ ആർച്ചുബിഷപ്പിന്റെ ഭദ്രാസനത്തിൽ അഡ്മിനിസ്ട്രേറ്ററാകുന്നത് സ്ഥിര സിനഡിലെ അംഗങ്ങളായ മെത്രാന്മാരുടെയിടയിലെ മെത്രാൻപട്ടത്തിൽ സീനിയറായ മെത്രാൻ ആയിരിക്കും.

**സഹായമെത്രാന്റെ ഉദ്യോഗം നഷ്ടപ്പെടൽ**

എഴുപത്തിയഞ്ചു വയസ്സ് പൂർത്തിയാകുന്നതു മൂലമോ, അല്ലെങ്കിൽ അനാരോഗ്യം മൂലമോ, മറ്റെന്തെങ്കിലും ഗൗരവകരമായ കാരണത്താലോ, സഹായമെത്രന് രാജി സിനഡിന് സമർപ്പിക്കാവുന്നതാണ്. പ്രൊട്ടോസിഞ്ചെല്ലൂസ് എന്ന ഉദ്യോഗം രാജി വയ്ക്കുന്നതിന് ആ ഉദ്യോഗം ഏല്പിച്ചു നൽകിയ ഭദ്രാസനാദ്ധ്യക്ഷന്റെ മുമ്പിൽ രേഖാമൂലമോ, രണ്ട് സാക്ഷികളുടെ സാന്നിദ്ധ്യത്തിൽ വാചികമായോ രാജി സമർപ്പിക്കണം (കാനോന 969).

സഹായമെത്രാനെ പ്രൊട്ടോസിഞ്ചെല്ലൂസായി നിയമിക്കുന്നത് അനിശ്ചിത കാലത്തേക്കാണ്. അതുകൊണ്ടു തന്നെ അതീവ ഗൗരവമുള്ള കാരണമില്ലാതെ അദ്ദേഹത്തെ ആ ഉദ്യോഗത്തിൽ നിന്ന് നീക്കം ചെയ്യാനാവില്ല (കാനോന 975). (ഉദാ: ശാരരീകമോ, മാനസികമോ ആയ അസുഖം മൂലം ഉദ്യോഗം വഹിക്കാനുള്ള പ്രാപ്തിയില്ലാതാവുക).

**ഉപസംഹാരം**

രൂപതാ മെത്രാനോട് ചേർന്നുനിന്ന് ഐക്യത്തോടും അഭിപ്രായ സമന്വയത്തോടും പ്രവർത്തിക്കുവാൻ സഹായമെത്രാന് കടമയുണ്ട്. രൂപതാമെത്രാന്റെ ശുശ്രൂഷകൾ അദ്ദേഹത്തിനുവേണ്ടി, ചിലപ്പോൾ അദ്ദേഹത്തിന് പകരക്കാരനായി നിർവ്വഹിക്കുവാൻ സഹായമെത്രാൻ നിയോഗിക്കപ്പെടുന്നു. മെത്രാൻ പദവിയിലാണെങ്കിലും അദ്ദേഹത്തിന് നൽകപ്പെടുന്ന ഭരണാധികാരം രൂപതാ മെത്രാൻ നിശ്ചയിക്കുന്നത് മാത്രമായിരിക്കും. രൂപതാ മെത്രാന്റെ അപ്പസ്തോലിക ശുശ്രൂഷയിലാണ് സഹായ മെത്രാൻ തന്റെ ശുശ്രൂഷാകാലയളവിൽ പങ്കുചേരുക. പേര് സൂചിപ്പിക്കുന്നതു പോലെ രൂപതാദ്ധ്യക്ഷന്റെ അപ്പസ്തോലനടുത്ത ശുശ്രൂഷകളിൽ പൂർണ്ണമായ ഐക്യത്തിൽ അദ്ദേഹത്തെ സഹായിക്കുക എന്നുള്ളതാണ്. ഒരു ഭദ്രാസനത്തിൽ സഹായമെത്രാന്റെ ദൗത്യം.



# സ്നേഹത്തിലും വിശ്വസ്തതയിലും അത്യുദാരൻ



ജോമി തോമസ്, കലയപുരം

കൊല്ലം ജില്ലയിലെ പ്രശാന്തസുന്ദരമായ ഗ്രാമപ്രദേശമാണ് പുത്തൂർ. നെടുവത്തൂർ, പവിത്രേശ്വരം, കുളക്കട എന്നീ മൂന്ന് പഞ്ചായത്തുകളിലായി ഉൾപ്പെടുന്ന ഈ കാർഷിക ഗ്രാമം ഏറെ സമ്പന്നമാണ്. കശുവണ്ടി വ്യവസായത്തിലും ഇഷ്ടിക വ്യവസായത്തിലും അധിഷ്ഠിതമായി നിരവധി പേർക്ക് തൊഴിൽ ചെയ്യാനുള്ള അവസരം ഈ പ്രദേശത്തുണ്ട്. അതുകൊണ്ട് പുത്തൂർ, വ്യാപാരമേഖലയിൽ മറ്റ് പ്രദേശങ്ങളെക്കാൾ ഒരു ചുവട് മുന്നിലാണെപ്പോഴും. നാനാജാതി മതസ്ഥർ ഈ പ്രദേശത്തു താമസിക്കുന്നുണ്ടെങ്കിലും പുത്തൂർ ഠൗണിൽ കൂടുതലും ക്രൈസ്തവരാണ്. ഇടതിങ്ങി താമസിക്കുന്നത്. പഴയകാലത്ത് നിലയ്ക്കൽ പ്രദേശത്തുനിന്നും വക്രപ്പുലിയുടെ (ഫക്രുദ്ദീൻ അലി) ആക്രമണത്തെ ഭയന്ന് വിവിധ പ്രദേശങ്ങളിലേക്ക് ചിതറിപ്പാർത്ത മാർത്തോമ്മാ ക്രിസ്ത്യാനികളിൽ ഒരു വിഭാഗം കടമ്പനാട്ടേക്ക് കുടിയേറി. കൊട്ടാരക്കര ഉളയിടത്തു രാജാവിന്റെ ആവശ്യപ്രകാരം കടമ്പനാട്ടുനിന്നും ഏതാനും ക്രൈസ്തവ കുടുംബങ്ങൾ കൃഷിയ്ക്കും വാണിജ്യത്തിനുമായി കല്ലടയിലേക്കും പുത്തൂരിലേക്കും വാസമുറപ്പിച്ചു. കടമ്പനാട്ടുനിന്നും കുടിയേറിയവർ വളർത്തിയെടുത്ത പുതിയ ഗ്രാമമാണ് പുത്തൂർ എന്ന പേരിൽ പ്രസിദ്ധമായത്. പുത്തൂർ എന്നപേര് പുതിയ ഊര് (പുതിയ സ്ഥലം) എന്നത് ലോപിച്ചുണ്ടായതാണ്. ആദ്യകാലങ്ങളിൽ പുത്തൂരിലെ ക്രൈസ്തവർ കടമ്പനാട് വലിയ പള്ളിയിലാണ് ആരാധനയ്ക്കും കൂദാശകൾക്കുമായി കടന്നുചെന്നിരുന്നത്. പിന്നീട് അസൗകര്യങ്ങൾ വർദ്ധിച്ചപ്പോൾ പുത്തൂരിൽ ആരാധനാലയം സ്ഥാപിച്ചു. ഇതാണ് പുത്തൂർ വലിയപള്ളിക്കൂട്ടായ്മ.

കേരളത്തിലെ മുൻ മുഖ്യമന്ത്രിയായിരുന്ന ശ്രീ. ആർ. ശങ്കർ പുത്തൂർ ഗ്രാമത്തിന്റെ അഭിമാന സന്തതിയാണ്. ഓർത്തഡോക്സ് സഭാ മാവേലിക്കര ഭദ്രാസനാദ്ധ്യക്ഷൻ അഭിവന്ദ്യ അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ പുത്തൂർ ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമാണ് എന്നതും അഭിമാനകരമാണ്.

നിലയ്ക്കലിൽ നിന്നും കടമ്പനാട്ടേയ്ക്കും പിന്നീട് കല്ലടയിലേക്കും അതിനുശേഷം പുത്തൂരിലേക്കും കുടിയേറിയ ഒരു ക്രൈസ്തവ കുടുംബമായിരുന്നു വയലിച്ചുള്ളിൽ കുടുംബം. ഇതിലൊരു ശാഖ ഉളയിടത്തു രാജാവിന്റെ നിർദ്ദേശപ്രകാരം വെണ്ടാറിലേക്ക് താമസം മാറി.

ഐതിഹ്യമനുസരിച്ച് ശിവപാർവ്വതിമാർ ലോകതീർത്ഥാടനത്തിനിറങ്ങി. ദേശാടനത്തിനിടയിൽ ഇപ്പോഴത്തെ വെണ്ടാർ എന്ന പ്രദേശത്തുമെത്തി. ശ്രീപാർവ്വതി ദേവിയും പുത്രന്മാരും യാത്രക്കിടയിൽ ഒരു തവണ തിരിഞ്ഞുനോക്കിയപ്പോൾ ഇപ്പോൾ ശിവക്ഷേത്രം സ്ഥിതിചെയ്യുന്ന സ്ഥലത്ത് ശിവൻ ധ്യാനനിരതനായിരിക്കുന്നത് കണ്ടു. പിന്നീട് അവരും യാത്ര തുടരാതെ ഈ പ്രദേശത്തുതന്നെ താമസമുറപ്പിച്ചു. മഹാദേവനെത്തിരക്കി ഭൂതഗണങ്ങൾ പലസ്ഥലങ്ങളിലും ചുറ്റിത്തിരഞ്ഞു. ഒടുവിലവർ ശിവനെ കണ്ടെത്തി. ദേവന് നീരാടാൻ ആറ് (പുഴ) കൂടി നിർമ്മിക്കട്ടേയെന്ന് ഭൂതഗണങ്ങൾ ചോദിച്ചു. അതിന് മറുപടിയായി മഹാദേവൻ മറുപടി പറഞ്ഞതിപ്രകാരമാണ്. 'വേണ്ട ആറ്' ഇത് കാലക്രമത്തിൽ ലോപിച്ച് വെണ്ടാർ എന്ന് സ്ഥലത്തിന് പേര് സിദ്ധിച്ചു എന്നാണ് ദേശപ്പെരുമ. അയിത്തവും തൊട്ടുകൂടായ്മയും നിലനിന്നിരുന്ന കാലത്ത് ക്ഷേത്രങ്ങളിലെ എണ്ണയും പൂജാസാധനങ്ങളും ശുദ്ധീകരിക്കുവാൻ ''തൈലാദി വസ്തുക്കൾ നസ്രാണി തൊട്ടാൽ ശുദ്ധമാകും'' എന്ന വിശ്വാസമനനുസരിച്ച് വെണ്ടാർ മനക്കരക്കാവിൽ ഇണ്ടിളയപ്പൻ ക്ഷേത്രത്തിനടുത്തുള്ള സ്ഥലത്ത് രാജാവ്

വിളിച്ചുവരുത്തി താമസിപ്പിച്ച കുടുംബക്കാരാണ് മനക്കരക്കാവിൽ എന്ന ക്രൈസ്തവ കുടുംബം. ഇണ്ടൽ ഇളയ്ക്കുന്ന അഥവാ ദുഃഖം അകറ്റുന്ന ദേവനാണ് ഇണ്ടിളയപ്പൻ.

കടമ്പനാട്ടും പുത്തൂരിലും ഓർത്തഡോക്സ് പള്ളിയിലായിരുന്നു ഇവർ കൂടിവന്നിരുന്നത്. മനക്കരക്കാവിൽ കുടുംബത്തിൽ വർഷങ്ങളിലായി ഒരു പുരുഷപ്രജ മാത്രമേ ജനിക്കുമായിരുന്നുള്ളു എന്ന വിശ്വാസം തലമുറകളായി നിലനിന്നിരുന്നു. എന്നാൽ കുഞ്ഞുകുഞ്ഞ് എന്ന പിതാവ് കുടുംബഭാരം ഏറ്റെടുത്തതോടെ ഈ നിലമാറി. അദ്ദേഹത്തിന്റെ തീക്ഷ്ണമായ ദൈവഭക്തിയും പരിശുദ്ധ മാതാവിനോടുള്ള മദ്ധ്യസ്ഥതയും മൂലം പിന്നീട് കുടുംബത്തിൽ ആൺപ്രജകളുടെ എണ്ണത്തിന് വർദ്ധനവുണ്ടായി. ശ്രീമാൻ മനക്കരക്കാവിൽ കുഞ്ഞുകുഞ്ഞിന് ആറ് മക്കളാണുണ്ടായിരുന്നത്. ശ്രീമാൻ എം. കെ. ഉണ്ണൂണ്ണി, ശ്രീമതി. എം. കെ. ആച്ചിയമ്മ, ശ്രീമതി. എം. കെ. ചേച്ചമ്മ, ശ്രീമതി എം. കെ. മറിയാമ്മ, ശ്രീമതി എം. കെ.ഇളയമ്മ, ശ്രീ. എം. കെ. ഗീവർഗ്ഗീസ് എന്നിവരാണവർ.

ഇവരിൽ പുരുഷകേസരികളായ ശ്രീമാൻ എം. കെ. ഉണ്ണൂണ്ണിയും ശ്രീമാൻ എം. കെ. ഗീവർഗ്ഗീസും ശക്തരായ രണ്ട് ക്രൈസ്തവ പ്രമാണിമാരായിരുന്നു. ആദ്യകാലങ്ങളിൽ ഓർത്തഡോക്സ് സഭയ്ക്കുവേണ്ടിയുള്ള പ്രവർത്തനങ്ങളിൽ ഭാഗഭാക്കായിരുന്ന ഇവർ പിന്നീട് വന്ദ്യ മത്തായി വിളയിലച്ചനൊപ്പം പുത്തൂർ കാവിൽ ഓർത്തഡോക്സ് പള്ളിയുടെ രൂപീകരണത്തിലും പങ്കാളിയായി.

1930ൽ ദൈവദാസൻ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ നേതൃത്തിൽ ആരംഭിച്ച പുനരൈക്യപ്രസ്ഥാനത്തിന്റെ അലയൊലികൾ കേരളമെമ്പാടും ആഞ്ഞടിച്ചു. മലങ്കരസഭയുടെ അദ്ധ്യാത്മിക നവീകരണം ലക്ഷ്യമാക്കി പുനരൈക്യ പ്രസ്ഥാനത്തിൽ നിരവധിപേർ ആകൃഷ്ടരായി. പുത്തൂർ പ്രദേശത്തും ഇതിന്റെ കാറ്റ് വീശി. കത്തോലിക്കാ സഭയുടെ ശ്രേഷ്ഠത ഉൾക്കൊണ്ട് സാർവ്വത്രികസഭയിലേക്ക് വന്ദ്യ മത്തായി വിളയിലച്ചനും പുത്തൂരിലെ പ്രശസ്തരായ ഏതാനും കുടുംബക്കാരും 1932 ആഗസ്റ്റ് 14 ന് പുനരൈക്യപ്പെട്ടു. ഇതോടെ പുത്തൂരിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭാ കൂട്ടായ്മയ്ക്ക് തുടക്കമായി. 1933 മേയ് 7-ാം തീയതി പുത്തൂർ കല്ലുംപുറത്ത് വന്ദ്യ മത്തായി വിളയിലച്ചൻ നൽകിയ പുരയിടത്തിൽ ആദ്യ ദൈവാലയം സ്ഥാപിതമായി. അതിനുശേഷം ലിറ്റിൽ ഫ്ളവർ സ്കൂളും സ്ഥാപിതമായി. ഇന്ന് ദൈവവിളികളുടെ കാനാൻ പ്രദേശമാണ് പുത്തൂർ. 14 വൈദികരും 16 സിസ്റ്റേഴ്സും ഇടവകയിൽ നിന്നുള്ളവരാണ്. ഇവരിൽ റവ. ജോബിൻ പുന്തലവിള, റവ. സി. സെബിൻ മരിയ ഡി.എം എന്നിവർ മനക്കരകാവിൽ കുടുംബാംഗങ്ങളാണ്. പുനരൈക്യ പ്രസ്ഥാനത്തിന്റെ ആദ്യകാലങ്ങളിൽ അതിന്റെ വളർച്ചയ്ക്കും പുരോഗതിക്കും വേണ്ടി അഹോരാത്രം യജ്ഞിച്ച രണ്ട് വീരഭടന്മാരാണ് മനക്കരക്കാവിൽ ശ്രീമാൻ എം.കെ. ഉണ്ണൂണ്ണിയും ശ്രീമാൻ എം. കെ. വർഗ്ഗീസും. പ്രതിബന്ധങ്ങളും പ്രശ്നങ്ങളും നെഞ്ചിലേറ്റി ജീവിച്ച ഈ ആത്മായ സഹോദരന്മാർ പുത്തൂരിലെ പുനരൈക്യ പ്രസ്ഥാനത്തിന്റെ പ്രകാശഗോപുരങ്ങളാണ്.

ഇവരിൽ ഇളയ സഹോദരനായ ശ്രീമാൻ എം.കെ. വർഗ്ഗീസ് കുടുംബ വസ്തുവിൽ തന്നെ താമസിച്ചുവന്നു. സ്കൂളിൽ അധ്യാപക ജോലി കിട്ടിയിരുന്നെങ്കിലും അതിന് പോയില്ല. പിന്നീട് കോടതി ഗുമസ്ഥനായി ജോലി നോക്കി. കാർഷികവൃത്തിയായിരുന്നു ഉപജീവനമെങ്കിലും സഭാകാര്യങ്ങളിൽ വളരെയധികം ഉത്സാഹിയായിരുന്നു. പുത്തൂരിലെ തന്നെ പ്രശസ്ത വൈദിക പാരമ്പര്യമുള്ള നീലത്തഴികത്ത് കുടുംബാംഗമായ ശ്രീമതി കുഞ്ഞാമ്മയെയാണ് അദ്ദേഹം വിവാഹം കഴിച്ചത്. ശ്രീ. എം. ജി. ജോൺ , ശ്രീ. എം.ജി. കോശി, ശ്രീമതി എം.ജി. മേരിക്കുട്ടി, ശ്രീ. എം. ജി. ജോപ്പൻ, ശ്രീമതി. എം. ജി. അമ്മിണിക്കുട്ടി, ശ്രീ. എം.ജി. മോഹൻ എന്നിവർ മക്കളാണ്.

ശ്രീ. എം.കെ. വർഗ്ഗീസ് - ശ്രീമതി കുഞ്ഞാമ്മ വർഗ്ഗീസ് ദമ്പതികളുടെ ഏറ്റവും ഇളയ സന്താനമായി 1955 ഒക്ടോബർ 11 നാണ് നിയുക്ത മെത്രാനായ വന്ദ്യ മാത്യു മനക്കരക്കാവിൽ കോർ എപ്പിസ്കോപ്പ ഭൂജാതനായി. തിരുവനന്തപുരം അതിഭദ്രാസനത്തിലെ പ്രശസ്ത വൈദികനായ വന്ദ്യ ജേക്കബ് ഞായല്ലൂരച്ചനാണ് ജ്ഞാനസ്നാനവും വി. മൂറോനഭിഷേകവും നൽകിയത്. മാത്യു എന്നായിരുന്നു മാമ്മോദീസ പേര്. എങ്കിലും മോഹൻ എന്നായിരുന്നു വീട്ടിലും സ്കൂളിലും ഔദ്യോഗിക നാമം. കുട്ടിക്കാലത്ത് തൊട്ടടുത്തുള്ള കുടിപ്പള്ളിക്കുടത്തിൽ എഴുത്തിനിരുത്തി. ഓലയിലെ അക്ഷരങ്ങൾ പെട്ടെന്നുതന്നെ പഠിച്ചു തീർക്കുന്ന ശീലം അദ്ദേഹത്തിനുണ്ടായിരുന്നു. അക്കാരണത്താൽ ആശാന്റെ വാത്സല്യത്തിന് പ്രത്യേകം പാത്രീഭൂതനായി. പ്രൈമറി പഠനം വെണ്ടാർ എൻ.എസ്.എസ്. എൽ.പി. സ്കൂളിലും, യു.പി പഠനം പുത്തൂർ ലിറ്റിൽ ഫ്ളവർ സ്കൂളിലും ഹൈസ്കൂൾ പഠനം പുത്തൂർ ഗവ. എച്ച്. എസിലും നിർവ്വഹിച്ചു. ചിട്ടയായ പ്രാർത്ഥനയും ദൈവാലയ പ്രവർത്തനങ്ങളും അദ്ദേഹത്തിന്റെ അദ്ധ്യാത്മികതയെ അനുസ്യൂതം വളർത്തി. അക്കാലത്ത് വന്ദ്യ ജോർജ്ജ് ജേക്കബ്ബ് അച്ചനായിരുന്നു (ദിവംഗതനായ വന്ദ്യ കിഴക്കേ വീട്ടിൽ ജോർജ്ജ് ജേക്കബ് കോർ എപ്പിസ്കോപ്പ) പുത്തൂരിലെ വികാരി. പുത്തൂരിലെ ഇടവകയ്ക്കും സണ്ടേസ്കൂൾ, യുവജനങ്ങൾ എന്നിവയ്ക്കും പുത്തൻ ഉണർവ്വ് നൽകുന്ന പ്രവർത്തനങ്ങളാണ് ബഹു. അച്ചൻ നടത്തിയിരുന്നത്. അച്ചന്റെ പ്രാർത്ഥനയും മാതൃകപരമായ ജീവിതവും വന്ദ്യ തിരുമേനിയെ ആകർഷിപ്പിച്ചു. ദൈവവിളിയുടെ ആഗ്രഹം മനസ്സിൽ അങ്കരിച്ചു. പത്താംക്ലാസ് റിസൾട്ട് വന്ന ശേഷം ആഗ്രഹം വന്ദ്യ വികാരിയച്ചനെ അറിയിച്ചു. ഈ വാർത്ത വന്ദ്യ ജോർജ്ജ് ജേക്കബ് അച്ചനിൽ വലിയ സന്തോഷം ജനിപ്പിച്ചു. തിരുവനന്തപുരം പട്ടം സെന്റ് അലോഷ്യസ് മൈനർ സെമിനാരി ദൈവവിളി ക്യാമ്പിൽ പങ്കെടുത്തു. തുടർന്ന് ജോർജ്ജ് ജേക്കബ്ബച്ചനും സഹോദരൻ എം. ജി. ജോൺസാറും കൂടി മാത്യൂവിനെ സെമിനാരിയിൽ കൊണ്ടുപോയി. അന്ന് വന്ദ്യ ജോസഫ് ഞായല്ലൂരച്ചനായിരുന്നു റെക്ടർ. മൂന്ന് വർഷത്തെ മൈനർ സെമിനാരി പഠനത്തിനിടയിൽ മാർ ഈവാനിയോസ് കോളേജിൽ നിന്ന് പ്രീഡിഗ്രിയും പാസ്സായി. തുടർന്ന് കോട്ടയം വടവാതൂർ സെമിനാരിയിൽ ചേർന്ന് ഫിലോസഫി പഠനം നിർവ്വഹിച്ചു. തുടർന്ന് പട്ടം അരമനയിലും മൈനർ സെമിനാരിയിലുമായി

ഒരു വർഷത്തെ റീജൻസിയും സ്തുത്യർഹമാം വിധം നടത്തി. വീണ്ടും വടവാതൂർ സെമിനാരിയിൽ ദൈവ ശാസ്ത്രപഠനത്തിനായി ചേർന്നു. ബഹു. തോമസ് വർഗ്ഗീസ് വട്ടപ്പറമ്പിലച്ചനും ദീപിക പത്രത്തിന്റെ ചുമതല വഹിക്കുന്ന ഫാ. മാത്യു ചന്ദ്രൻകുന്നേലും സഹപാഠികളായിരുന്നു. ഇന്നത്തെ പാലാ രൂപതാ മെത്രാൻ അഭിവന്ദ്യ ജോസഫ് കല്ല റങ്ങാട്ട് പിതാവ് നിയുക്ത മെത്രാന്റെ സീനിയറായി പഠിക്കുന്നു ണ്ടായിരുന്നു. സ്പോർട്ടിൽ അത്‌ലറ്റിക്സ് വിഭാഗത്തിലെ മികച്ച കായിക താരം കൂടിയായിരുന്നു. ബ്രദർ മാത്യു. ബാസ്ക്കറ്റ് ബോൾ കളിയിലും ആഗ്രഗണ്യനായിരുന്നു. മികച്ച ഗായകൻ കൂടിയായി രുന്നു ബ്രദർ മാത്യു. കുട്ടിക്കാലം മുതലേ അമ്മയുടെ ഇമ്പകരമായ പാട്ടും പ്രാർത്ഥനയും കേട്ടാണ് അദ്ദേഹം വളർന്നത്. 1979 ൽ ഭാഗ്യസ്മരണാർ ഹനായ ബനഡിക്ട് മാർ ഗ്രീഗോറിയോസ് പിതാവിന്റെ വി. കുർബ്ബാന പട്ടം കത്തീഡ്രലി ൽ വച്ച് വീഡിയോ റെക്കാർഡിംഗ് ചെയ്തപ്പോൾ അതിൽ മനക്കരക്കാവിൽ മാത്യു ശെമ്മാശ്ശന്റെ മനോഹരമായ വി. ശുശ്രൂഷാവായനയും ഗാനങ്ങളും ഉൾപ്പെടുത്തിയിട്ടുണ്ട്.

ദൈവശാസ്ത്ര പഠനത്തിന് ശേഷം 1983 ഡിസംബർ 18 ന് മാത്യു ശെമ്മാശ്ശന് പുത്തൂർ സെന്റ് മേരീസ് മലങ്കര കാത്തോലിക്കാപ്പള്ളിയിൽ വച്ച് തിരുവനന്തപുരം അതി ഭദ്രാസന ആർച്ച് ബിഷപ്പ് ഭാഗ്യസ്മരണാർഹനായ ബനഡിക് മാർ ഗ്രീഗോറിയോസ് പിതാവ് വൈദീക പട്ടം നൽകി. പിറ്റേദിവസം 1983 ഡിസംബർ 19 ന് നവവൈദികൻ ഇതേ ദേവാലയത്തിൽ പ്രഥമ ബലിയർപ്പിച്ചു. തുടർന്ന് ആയൂർ ഇടവകയിൽ റവ. ഫാ. ഏബ്രഹാം വാലുപറമ്പിലച്ചന്റെ അസിസ്റ്റന്റായി റവ. ഫാ, മാത്യു മനക്കരക്കാവിൽ നിയമിതനായി. പിന്നീട് മദ്രാസിലേക്കായിരുന്നു നിയമനം. അവിടെ അസിസ്റ്റന്റ് വികാരി ഇക്കാലത്ത് പ്രശസ്തമായ മദ്രാസ് ലയോള കോളേജിൽ ചേർന്ന് ചരിത്രത്തിൽ ബിരുദം കരസ്ഥമാക്കി. ലയോള കോളേജിൽ നിന്ന് ബി.എ. യ്ക്ക് മികച്ച പഠനത്തിനുള്ള രണ്ട് ഗോൾഡ് മെഡലും ലഭിച്ചു. തുടർന്ന് മദ്രാസ് പാഡി സേക്രഡ് ഹാർട്ട് സ്കൂളിൽ അധ്യാപന ശുശ്രൂഷയും നിർവ്വഹിച്ചു. ഇക്കാലത്ത് മദ്രാസ് സേക്രട്ട് ഹാർട്ട് സ്കൂൾ പ്രശസ്തമാംവിധം നയിച്ചിരുന്നത് ഇപ്പോഴത്തെ ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവാ യിരുന്നു. 1987-ൽ അദ്ദേഹത്തിന്റെ മാതാവ് ദിവംഗ തയായി. 1988 – 90 കാലയളവിൽ മധുര കാമരാജ് യൂണി വേഴ്സിറ്റിയിൽ നിന്ന് ഫ്രഞ്ച് സാഹിത്യത്തിൽ ബിരുദാനന്തര ബിരുദം നേടി. മധുര ക്ലാരിസ്റ്റ് ഭവനത്തിൽ താമസിച്ചാണ് പഠനം നടത്തിയത്. തുടർന്ന് അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രീഗോറിയോസ് പിതാവിന്റെ നിർദ്ദേശാനുസരണം റവ. ഫാ, മാത്യു മനക്കരക്കാവിൽ മാർ ഈവാനിയോസ് കോളേജിൽ അധ്യാപകനായി ജോലിയിൽ പ്രവേശിച്ചു. ഇക്കാലത്ത് കോളേജ് ഹോസ്റ്റൽ വാർഡൻ, ബർസാർ എന്നീ നിലകളി ലുള്ള ജോലികളും ഭംഗിയായി നിർവ്വഹിച്ചു, കൂടാതെ ചെമ്പൂർ കേന്ദ്രമാക്കി പതിനൊന്ന് പള്ളികളിലും ശുശ്രൂഷ ചെയ്തു. ആ പ്രദേശങ്ങളിൽ നിന്ന് നിരവധി വിദ്യാർത്ഥികൾക്ക് മാർ ഈവാനിയോസ് കോളേജിൽ പഠനസൗകര്യം ഒരുക്കുകയും ചെയ്തു. ഇക്കാലങ്ങളിൽ ഒരു ഇരുചക്രവാഹനത്തിലാണ് അവിടേക്ക് പോകുകയും വരികയും ചെയ്തിരുന്നത്. 1997 ൽ മധുര കാമരാജ് യൂണിവേഴ്സിറ്റിയിൽ ചേർന്ന് എം.എഫിൽ പരീക്ഷയും പാസ്സായി. തുടർന്ന് ഉപരിപഠനാർത്ഥം ഫ്രാൻസി ലേക്കുപോയി. അവിടെ പാരീസ് കാത്തലിക് യുണിവേഴ് സിറ്റിയിൽ ഉപരിപഠനം നടത്തി. "MS യൂണിവേഴ്സിറ്റിയിൽ നിന്ന് Feminism a Compatative Study of Simone De Beauvoir & Kamala Das' എന്ന് വിഷയത്തിലായിരുന്നു പി.എച്ച്.ഡി. 2009 ൽ പി.എച്ച്.ഡി. കരസ്ഥമാക്കി. മാർ ഈവാനിയോസ് കോളേജിൽ തിരിച്ചെത്തി മോറാൻ മാർ സിറിൽ ബസേലിയോസ് പിതാവിന്റെ നിർദ്ദേശപ്രകാരം അധ്യാപനത്തോടൊപ്പം കോളേജിന്റെ ബർസാർ പദവിയും വഹിച്ചു. 2007 മുതൽ മാർ ഈവാനിയോസ് കോളേജിന്റെ പ്രിൻസിപ്പലായി റവ. ഡോ. മാത്യു മനക്കരക്കാവിൽ നിയമിതനായി. ഇക്കാലത്ത് കോളേജിനെ മികച്ച കലാലയമാക്കുന്നതിനും ഹരിത ക്യാമ്പസാക്കുന്നതിനും മുഖ്യപങ്കുവഹിച്ചു. കലാകായിക രംഗത്ത് മികച്ച കോളേജ് ആക്കി മാറ്റി. അച്ചടക്കം കോളേജിന്റെ മുഖമുദ്രയാക്കി. Ignou കോഴ്സുകൾ മാർ ഈവാനിയോസ് ക്യാമ്പസിൽ തുടങ്ങി. ഇന്ന് കേരളത്തിലെ ഏറ്റവും വലിയ Ignou ക്യാമ്പസായി അത് മാറി. ഡിപ്പാർട്ടുമെന്റുകൾ ആധുനിവൽക്കരിച്ചു. സുവോളജി ഡിപ്പാർട്ടുമെന്റ് മ്യൂസിയത്തിൽ നീലത്തിമിംഗലത്തിന്റെ Skelton സ്ഥാപിച്ചു. എല്ലാവർഷവും ദേശീയവും അന്തർദേശീ യവുമായ പ്രോഗ്രാമുകൾ കോളേജിൽ നടത്തി. വിമൻസ് സെൽ യൂണിറ്റിന് എല്ലാ സൗകര്യങ്ങളോടും കൂടിയ കെട്ടിടം നിർമ്മിച്ചു. ഓഫീസ് സംവിധാം ആധുനികവൽക്കരിച്ചു. ഗണിത ശാസ്ത്രവകുപ്പിനെ കേരളാ യൂണിവേഴ് സിറ്റിയുടെ അംഗീകൃത റിസേർച്ച് സെന്ററാക്കി. ക്രിക്കറ്റ് ടീം രൂപീകരിച്ചു. വുമൺസ് ബാസ്ക്കറ്റ് ബോൾ ടീം രൂപീകരിച്ച് പരിശീലനം നല്കി. വുമൺസ് അത്‌ലറ്റിക് ടീം കോളേജിൽ ഉണ്ടാക്കി. NAAC A Grade കോളേജിന് ലഭിക്കുന്നതിനും ബഹു. അച്ചൻ യജ്ഞിച്ചു. 2011 ൽ തൽ സ്ഥാനത്തുനിന്നും വിരമിച്ചു.

2008-ൽ വന്ദ്യ പിതാവിന്റെ പൗരോഹിത്യ രജത ജൂബിലിയുടെ സ്മരണാർത്ഥം കല്ലടിച്ചവിള ഇടവക യ്ക്ക് സ്വന്തം കയ്യിൽനിന്ന് അമ്പതുലക്ഷം രൂപ ചിലവഴിച്ച് പുതിയ പള്ളി നിർമ്മിച്ചുനൽകി. ഇതിനുള്ള മുഴുവൻ തുകയും ബഹു. അച്ചനാണ് നൽകിയത്. തിരുവനന്തപുരം മേജർ അതിഭദ്രാസന ചരിത്രത്തിൽ ഇദംപ്രഥമമായിരുന്നു ഇത്തരമൊരു ജൂബിലി ആചരണം. ഇതര മതസ്ഥർ ധാരാളമുള്ള ഈ പ്രദേശത്ത് ഇരുപതോളം ഭവനങ്ങളും നിർമ്മിച്ചുനൽകി എന്നത് എടുത്തുപറയേണ്ട കാര്യമാണ്. കല്ലടിച്ചവിള പ്രദേശവാസികളുടെ കണ്ണിലുണ്ണിയായിരുന്നു അദ്ദേഹം. അവർ അച്ചനേയും അച്ചൻ അവരേയും ആഴത്തിൽ സ്നേഹിച്ചു. 2000 മുതൽ 2014 വരെ 15 വർഷക്കാലം കല്ലടിച്ചവിളയിൽ അദ്ദേഹം സേവനം ചെയ്തു. 1999 മുതൽ 2011 വരെ ശാസ്തവട്ടം ഇടവകയുടെ വികാരിസ്ഥാനവും വഹിച്ചിരുന്നു. ഇവിടെ ഒരു കെട്ടിടം നിർമ്മിച്ച് സ്കൂൾ ആരംഭിച്ചുവെങ്കിലും ഏഴെട്ടുവർഷം മാത്രമേ പ്രവർത്തി ക്കാനായുള്ളു. അദ്ദേഹം ഇവിടെ നിർമ്മിച്ച കുരിശ്ശടിയിൽ നാനാജാതി മതസ്ഥർ തിരികൊളുത്തിനേർച്ചകാഴ്ചകളർപ്പിച്ച് പ്രാർത്ഥിക്കുന്നതും പതിവ് കാഴ്ചയാണ്. പിന്നീട് 2 വർഷക്കാലം കാര്യവട്ടം ഇടവകയിലും ശുശ്രൂഷ നിർവ്വഹിച്ചു. 2013 മാർച്ച് 25 ന് വന്ദ്യ മനക്കരക്കാവിലച്ചനെ തിരുവനന്തപുരം



മേജർ അതിഭദ്രാസന വികാർ ജനറാൾ സ്ഥാനം നൽകി നിയമിച്ചു. 2014 നവംബർ 11 ന് മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമ്മിസ് കാതോലിക്കാബാവ മോൺസിഞ്ഞോർ മാത്യു മനക്കരക്കാവിലച്ചന് കോർ-എപ്പിസ്കോപ്പാ പദവി നൽകി. തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിലെ സഭാശുശ്രൂഷകളിൽ സദാ ജാഗരൂഗനായിരുന്നുകൊണ്ട് പരിശുദ്ധകാതോലിക്കാബാവയെ സഹായിക്കുവാനും നയതന്ത്രപരമായി സഭാ കാര്യങ്ങളിൽ ഇടപെട്ട് ശുശ്രൂഷ ചെയ്യുവാനും മോൺ മാത്യു മനക്കരക്കാവിൽ കോർ-എപ്പിസ്കോപ്പാ ഉത്സാഹം കാട്ടി. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവായുടെ കർമ്മപഥങ്ങൾ മോൺ മാത്യു മനക്കരക്കാവിലച്ചന് എപ്പോഴും ഉത്സാഹവും ഉണർവ്വും ഉളവാക്കിയിട്ടുണ്ട്.

തന്നെ സമീപിക്കുന്ന ഏതൊരാളോടും വലിപ്പ ചെറുപ്പമില്ലാതെ, അസഹിഷ്ണത പ്രകടിപ്പിക്കാതെ ഇടപെടാനും ആശ്വാസം നൽകാനും പരിഹാരം കല്പിക്കാനുമുള്ള അദ്ദേഹത്തിന്റെ അസാധാരണ കഴിവ് എടുത്തുപറയേണ്ടതാണ്. ഏൽപ്പിക്കുന്ന ഉത്തരവാദിത്തം നൂറുമേനി വിശ്വസ്തതയോടെ നിറവേറ്റാനും രഹസ്യം രഹസ്യമായി സൂക്ഷിക്കാനുമുള്ള അദ്ദേഹത്തിന്റെ പാടവം ശ്ലാഘനീയം തന്നെ. പൗരോഹിത്യത്തിന്റെ പൂർണ്ണതയിലേക്കുള്ള ഈ അസാധാരണ വിളിയെ ദൈവിക നിയോഗമായി തന്നെയാണ് അദ്ദേഹം കാണുന്നത്.

സ്നേഹത്തിലും വിശ്വസ്തതയിലും (In Love and fidility) എന്ന പുറപ്പാട് പുസ്തകത്തിലെ വാക്യമാണ് നിയുക്ത മെത്രാൻ ആപ്തവാക്യമായി സ്വീകരിച്ചിരിക്കുന്നത്. പ്രാർത്ഥിക്കുക എന്നു പറഞ്ഞാൻ സ്നേഹിക്കുക എന്നാണർത്ഥമാക്കുന്നത്. അതുകൊണ്ട് സ്നേഹത്തിൽ വളരാൻ പ്രാർത്ഥന ആവശ്യമാണ്. സുഭാഷിതങ്ങൾ 20: 28 ൽ ഇപ്രകാരം പറയുന്നു. “ദയയും വിശ്വസ്തതയും രാജാവിനെ സംരക്ഷിക്കുന്നു” തന്റെ ശുശ്രൂഷാമേഖലകളിൽ തികച്ചും അന്വർത്ഥമാക്കിയ വാക്കാണ് വിശ്വസ്തത. നിസ്സാര കാര്യങ്ങളിൽ പോലും വിശ്വസ്തത കൈവിടാതെ., ആദർശം വെടിയാതെ എല്ലാവരിലും ദൈവത്തെ ദർശിച്ച് ഏറ്റവും ആദരവോടെ പ്രവർത്തിക്കുന്ന സ്വഭാവം നിയുക്ത പിതാവിന്റെ മുഖമുദ്രയാണ്.

പരിശുദ്ധാത്മാവിന്റെ പ്രതീകമായ പ്രാവും മലങ്കര മെത്രാന്മാരുടെ പാരമ്പര്യമായ മുടിത്തൊപ്പിയും ശ്ലൈഹിക പാരമ്പര്യത്തെ സൂചിപ്പിക്കുന്ന പന്ത്രണ്ട് വിളക്കുകളും വിശുദ്ധ വേദപുസ്തകവും കതിരുകളും മലങ്കരകുരിശും, സ്ലീബാ അംശവടി എന്നിവ ഉൾക്കൊള്ളി ച്ചുള്ള നിയുക്ത മെത്രാന്റെ സ്ഥാനമുദ്രയും ഏറെ സവിശേഷതകൾ നിറഞ്ഞതാണ്.

നവതി പിന്നിട്ട് ശതാബ്ദിയിലേക്ക് കുതിക്കുന്ന പുനരൈക്യ പ്രസ്ഥാനത്തിനും നവതി ആഘോഷത്തിലേക്ക് കടക്കുന്ന തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിനും പുതിയ സഹായമെത്രാന്റെ നിയമനം സന്തോഷം പകരുന്നു. ആഗോള സഭയിൽ സമാധാനത്തിന്റെ കൂടാരത്തിൽ വസിക്കുന്ന മലങ്കര കത്തോലിക്കാ മക്കൾക്ക് പരിശുദ്ധാത്മാവിന്റെ വരദാനങ്ങൾക്ക് നന്ദി പറയാനുള്ള സമയം കൂടിയാണിത്. ദൈവദാസൻ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ ധന്യമായ ഓർമ്മകൾ സജീവമാകുന്ന കാലം സൂര്യോദയത്തിന്റെ നാട്ടിൽ നിന്നും പാശ്ചാത്യലോകത്തേക്ക് അദ്ധ്യാത്മികതയുടെ തേരോട്ടം നടത്തിയ ദൈവദാസന്റെ നിത്യനഗര (റോം) യാത്രയുടെ നവതി (1932-2022) വേളയിൽ ദൈവത്തോട് ചേർന്നുനിന്ന് നമുക്ക് നന്ദിപറയാം. ദൈവ സ്നേഹത്തിൽ ജ്വലിച്ച് പുതിയ ദൗത്യം ഏറ്റവും ഭംഗിയായി നിറവേറ്റാനുള്ള കൃപാവരം വന്ദ്യ പിതാവിന് ലഭിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു, എല്ലാ ആശംസകളും നേരുന്നു.



# ക്രിസ്തുവിന്റെ പരിമളമാകാൻ



**റവ. ഫാ. മാത്യു ചിറയിൽ**
ഡയറക്ടർ, സുവിശേഷ സംഘം
തിരുവല്ല അതിഭദ്രാസനം

### നവതി സമ്മാനം

സീറോ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ നവതി ആഘോഷിക്കുന്ന വേളയിൽ നമുക്ക് ലഭിച്ച വിലപ്പെട്ട സമ്മാനമാണ് അഭിവന്ദ്യ ആന്റണി മാർ സിൽവാനോസ് എപ്പിസ്കോപ്പായുടെ സ്ഥാനം. മലങ്കര കത്തോലിക്കാ സഭയുടെ ഹയരാർക്കി സ്ഥാപനത്തിന്റെ 90 വർഷങ്ങൾ പിന്നിടുന്നു. തിരുവല്ല അതിരൂപതയും നവതി വർഷത്തിലാണെന്നുള്ളതും സന്തോഷകരമായ വസ്തുതയാണ്.

### കുടുംബ ചരിത്രവും ജീവിതവും

അഭിവന്ദ്യ ആന്റണി മാർ സിൽവാനോസ് എപ്പിസ്കോപ്പാ 1961 ജൂലൈ 18-ന് കല്ലൂപ്പാറ കടമാൻകുളം പകലോമറ്റം കുന്നുംപുറത്ത് കാക്കനാട്ടിൽ വീട്ടിൽ ശ്രീ. വർഗീസ് കെ. കെ. - സാറാമ്മ വർഗീസ് ദമ്പതികളുടെ എട്ടുമക്കളിൽ ഏഴാമനായി ജനിച്ചു. കെ. വി. തോമസ്, ലിസിയമ്മ രാജൻ, തോമസ് കെ. വി. റോസമ്മ വർഗീസ്, റെജി വർഗീസ് എന്നിവരാണ് അച്ചന്റെ സഹോദരങ്ങൾ. തിരുവല്ല അതിരൂപതയിലെ മല്ലപ്പള്ളി വൈദിക ജില്ലയിലെ കടമാൻകുളം തിരുഹൃദയ ദൈവാലയമാണ് അച്ചന്റെ ഇടവക. 1976-ൽ ആന്റണി കാക്കനാട്ടച്ചൻ തിരുവല്ല ഇൻഫന്റ് മേരീസ് മൈനർ സെമിനാരിയിൽ ചേർന്നു. കോട്ടയം, വടവാതൂർ സെന്റ് തോമസ് അപ്പസ്തോലിക് സെമിനാരിയിൽ 1980 മുതൽ തത്വശാസ്ത്രവും, ദൈവശാസ്ത്രവും പഠിച്ചു. 1987 ഡിസംബർ 30-ാം തീയതി അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്ന് തിരുവല്ല സെന്റ് തോമസ് കത്തീഡ്രലിൽ വെച്ച് വൈദികപട്ടം സ്വീകരിച്ചു. ഹൈറേഞ്ചിലെ വണ്ടൻമേട്, മുളകരമേട്, പഴയരിക്കണ്ടം, ചേറ്റുകുഴി, വളകോട്, കാപ്പിപ്പതാൽ എന്നീ ദൈവാലയങ്ങളിൽ വികാരിയായി സേവനം അനുഷ്ഠിച്ചു. തിരുവല്ല അതിരൂപത പാസ്റ്ററൽ സെന്ററായ ശാന്തിനിലയത്തിന്റെ ഡയറക്ടറായി 1998 മുതൽ 2005 വരെ പ്രവർത്തിച്ചു. ഈ കാലയളവിലാണ് അച്ചൻ ശാന്തി കമ്മ്യൂണിക്കേഷൻസ് ആരംഭിച്ച് ഇടവകകൾ തോറും ധ്യാനം, വിവാഹ ഗായക സംഘം എന്നിവയ്ക്ക് നേതൃത്വം നൽകിയത്. 1996-ൽ റോമിലെ സലേഷ്യൻ യൂണിവേഴ്സിറ്റിയിൽ നിന്ന് ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റ് സമ്പാദിച്ചു. 1996 മുതൽ 1998 വരെ തിരുവനന്തപുരം, നാലാഞ്ചിറ സെന്റ് മേരീസ് മലങ്കര മേജർ സെമിനാരിയിൽ അദ്ധ്യാപകനായി പ്രവർത്തിച്ചു. 2001 മുതൽ 2004 വരെ കാലയളവിൽ കല്ലിശ്ശേരി, ഓതറ ഇടവകകളുടെ വികാരിയായും, അതിരൂപതയുടെ ചാൻസിലറായും സേവനം ചെയ്തു. അദ്ദേഹമാണ് കല്ലിശ്ശേരി ദൈവാലയം നിർമ്മിക്കുവാൻ നേതൃത്വം നൽകിയത്.

2007-ൽ ആത്മബോധനം എന്ന പേരിൽ ദൈവശാസ്ത്ര പഠന ക്ലാസ്സുകൾ വന്ദ്യ ആന്റണി അച്ചൻ സമീക്ഷയിൽ ആരംഭിച്ചു. അതിനോടൊപ്പം മഞ്ഞത്താനം ഇടവക വികാരിയായും സേവനം അനുഷ്ഠിച്ചു. അന്ന് പ്രസിദ്ധീകരിച്ച ആത്മബോധനം എന്ന ഗ്രന്ഥം ഇന്നും വിലപ്പെട്ട ഗ്രന്ഥമായി അനേകർക്ക് പ്രയോജനപ്പെടുന്നുവെന്നതിൽ നമുക്കഭിമാനിക്കാം. 2005-2007 വർഷങ്ങളിൽ കുമരകം, കോട്ടയം ഇടവക വികാരിയായും, കോട്ടയം, ബേക്കർ ഹിൽ സീരിയുടെ അസി. ഡയറക്ടറായും പ്രവർത്തിച്ചു. അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് മാർ ക്ലീമീസ് കാതോലിക്കാ ബാവ തിരുവല്ല അതിരൂപത ആർച്ച് ബിഷപ്പായിരുന്നപ്പോൾ ബഹു. ആന്റണി അച്ചനായിരുന്നു വികാരി ജനറാൾ. 2012 ലെ സിനഡിലെ തീരുമാന പ്രകാരം ബഹു. അച്ചനെ സഭയുടെ സുവിശേഷ സംഘത്തിന്റെ പ്രഥമ എക്സിക്യൂട്ടീവ് സെക്രട്ടറിയായി നിയമിച്ചു. സുവിശേഷ സംഘത്തിന്റെ പ്രവർത്തനം എല്ലാ രൂപതയിലും നടപ്പിലാക്കുവാനും, താൻ പഠിച്ച കാര്യങ്ങൾ, പഠിപ്പിക്കുവാനും പ്രാവർത്തികമാക്കുവാനും ബഹു. അച്ചൻ എപ്പോഴും പരിശ്രമിച്ചിട്ടുണ്ട്. അൽമായ സഹോദരങ്ങളെ സഭയുടെ ആത്മീയ തലത്തിലേക്ക് ഉയർത്തിക്കൊണ്ട് വരുവാൻ കഴിഞ്ഞ 12 വർഷക്കാലമായി അച്ചൻ പ്രയത്നിക്കുന്നു. വിശുദ്ധ ഗ്രന്ഥത്തിന്റെ വിശുദ്ധ വായന ബഹു. അച്ചന്റെ പ്രബോധനത്തിലെ വേറിട്ട കാഴ്ചയാണ്. സ്തുതികളും, ഗീതങ്ങളും വഴി ദൈവത്തെ ആരാധിക്കുവാൻ അച്ചൻ ദൈവജനത്തെ ഒരുക്കി. മറ്റുള്ളവർക്കു വേണ്ടി മദ്ധ്യസ്ഥ പ്രാർത്ഥന നടത്തുവാനും, രോഗികളെ സന്ദർശിക്കുവാനും, സ്വയം വിശുദ്ധീകരണം പ്രാപിക്കുവാനും അച്ചന്റെ ക്ലാസുകൾ ഏറെ പ്രയോജനപ്രദമായി.

**പഠിച്ച കാര്യങ്ങൾ പ്രാവർത്തികമാക്കിയ ദൈവശാസ്ത്രജ്ഞൻ**

ബഹു. ആന്റണി അച്ചൻ ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടിയ ശേഷം തിരുവനന്തപുരം, നാലാഞ്ചിറ മേജർ സെമിനാരിയിൽ അദ്ധ്യാപകനായി, വളരെ കൃത്യമായും, വ്യക്തമായും ലളിതമായ ഭാഷയിൽ അച്ചൻ വൈദിക വിദ്യാർത്ഥികളെ പഠിപ്പിച്ചു. അതോടൊപ്പം ആരാധനക്രമ കാര്യങ്ങളിലും അച്ചൻ വളരെ ശ്രദ്ധ പുലർത്തിയിരുന്നു. അച്ചൻ മേജർ സെമിനാരിയിൽ ഉണ്ടായിരുന്ന രണ്ട് വർഷം വൈദിക വിദ്യാർത്ഥികൾക്ക് വളരെ സൗഹൃദപരമായ ബന്ധമുണ്ടായിരുന്നു. അച്ചൻ സഭയിൽ നിന്ന് പഠിച്ച കാര്യങ്ങൾ പ്രവർത്തി മേഖലയിലേക്ക് കൊണ്ടുവന്നതിന്റെ ഉത്തമ ഉദാഹരണങ്ങളാണ് മതബോധനഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണവും, സുവിശേഷ സംഘത്തിന്റെ ആരംഭകനും. അച്ചൻ നൽകുന്ന പ്രബോധനങ്ങൾ ഏവർക്കും മനസിലാകുന്ന രീതിയിലുള്ളതായിരുന്നു. അച്ചൻ പഠനം വഴി നേടിയെടുത്ത അറിവുകൾ തന്റെ ക്ലാസ്സുകൾ വഴിയും പ്രവർത്തികൾ വഴിയും അച്ചൻ നടപ്പിലാക്കി.

**സുവിശേഷ സംഘത്തിന്റെ പ്രഥമ സാരഥി**

2012-ൽ പരിശുദ്ധ സുന്നഹദോസിന്റെ പ്രത്യേക നിയോഗ പ്രകാരം ബഹുമാനപ്പെട്ട അച്ചൻ സഭയുടെ സുവിശേഷ സംഘ സഭാതല ഡയറക്ടറായി ചുമതലയേറ്റു. തികച്ചും വ്യത്യസ്തമായ ഒരു പ്രവർത്തന മേഖലയിലേക്കാണ് ദൈവത്തിൽ ആശ്രയിച്ചുകൊണ്ട് അച്ചൻ കാൽ എടുത്തുവെച്ചത്. സഭയിലെ എല്ലാ രൂപതകളിലും. മിഷൻ പ്രദേശങ്ങളിലും, വിദേശത്തും സഭയുടെ ദൈവശാസ്ത്രവും, ആത്മീയതയും പകർന്നു നൽകുവാൻ അച്ചന് സാധിച്ചു. സഭയിലെ അൽമായർ ആത്മീയ മേഖലയിലേക്ക് കടന്നുവന്നതും, വി. ബൈബിൾ വായനയുടെ വിചിന്തനത്തിനും പ്രാപ്തരായതും അച്ചന്റെ പ്രവർത്തനത്തിന്റെ ഫലമാണെന്നതിൽ ഒരു സംശയവുമില്ല. സുവിശേഷ സംഘത്തിനുവേണ്ടി സാമ്പത്തികമായ ക്രമീകരണങ്ങൾ അച്ചൻ തന്നെ കണ്ടെത്തിയിരുന്നു.

**മതബോധന ഗ്രന്ഥ രചയിതാവ്**

മലങ്കര കത്തോലിക്കാ സഭയുടെ ദൈവശാസ്ത്രവും, ദർശനങ്ങളും, ആത്മീയതയും തനതായ രീതിയിൽ നമ്മുടെ കുട്ടികൾക്ക് ലഭിക്കുവാൻ അച്ചൻ പ്രയത്നിച്ചതിന്റെ ഏറ്റവും വലിയ ഫലമാണ് മലങ്കര കത്തോലിക്കാ സഭക്ക് ലഭിച്ച 1 മുതൽ 12 വരെ ക്ലാസ്സുകളിലെ മതബോധന ഗ്രന്ഥങ്ങൾ. ഓരോ പാഠവും കൃത്യമായി എഴുതി. അദ്ധ്യാപകർക്ക് പ്രത്യേകമായ നിർദ്ദേശങ്ങൾ നൽകി ക്ലാസ്സുകൾ നയിച്ചു. കുട്ടികൾക്ക് മാർഗ്ഗനിർദ്ദേശങ്ങളും, പ്രബോധനങ്ങളും നൽകി അവരെ മുന്നോട്ടു നയിച്ചു. മലങ്കര സഭയുടെ വിശ്വാസം, കാഴ്ചപ്പാടുകൾ എന്നിവ കൃത്യമായി അവതരിപ്പിക്കുവാൻ അച്ചൻ മതബോധന ഗ്രന്ഥങ്ങൾ വഴി പരിശ്രമിച്ചു. അത് വിജയപാതയിൽ എത്തിച്ചേർന്നുവെന്നതിൽ നമുക്ക് അഭിമാനിക്കാം.

**തിരുവല്ലയിലെ ശാന്തി കമ്മ്യൂണിക്കേഷൻസ്**

ബഹു. അച്ചൻ ശാന്തിനിലയം ഡയറക്ടർ ആയിരിക്കുമ്പോൾ സ്വന്തമായി ഒരു ഗായകസംഘം രൂപീകരിച്ച് ഇടവകകൾതോറും നവീകരണ ധ്യാനവും, വീഡിയോ പ്രദർശനവും നടത്തി. വിവാഹ ഗായക സംഘം രൂപീകരിച്ച് വിവാഹ കൂദാശ ആഘോഷമായി നടത്തുവാൻ അച്ചന് സാധിച്ചു. അച്ചന് ദൈവാലയ സംഗീതത്തോട് പ്രത്യേക താല്പര്യമുണ്ടായിരുന്നു. ആരാധന ഗീതങ്ങൾ വ്യക്തമായി പാടുവാനും, സഭാ പാരമ്പര്യത്തിൽ ഊന്നി നിന്നുകൊണ്ട് ആരാധനക്രമം പാലിക്കുവാനും പഠിപ്പിക്കുവാനും അച്ചൻ മുൻകൈ എടുത്തു.

**ഗ്രന്ഥകർത്താവ്**

ബഹുമാനപ്പെട്ട ആന്റണി അച്ചൻ 7 ഗ്രന്ഥങ്ങളുടെ രചയിതാവാണ്. അവ മലങ്കര കത്തോലിക്ക സഭയുടെ വേദപഠനം ദർശനങ്ങളും സമീപനങ്ങളും, 2007, പ്രൊട്ടസ്റ്റന്റ് പെന്തിക്കോസ്ത് പാഷണ്ഡതകളും സത്യവിശ്വാസവും, 2020. മലങ്കര സുറിയാനി കത്തോലിക്കാ സുവിശേഷ സംഘം ആധ്യാത്മികതയും ജീവിതശൈലിയും, 2019, ഞാൻ വിശ്വസിക്കുന്നു നിഖ്യാ വിശ്വാസപ്രമാണത്തിന് ഒരു വ്യാഖ്യാനം, 2013, ആത്മബോധനം-മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ദൈവശാസ്ത്ര പഠനങ്ങൾ, 2000 (എഡിറ്റർ), ലെക്സിയോ ദിവീനോ-വിശുദ്ധ ലിഖിതത്തിന്റെ വിശുദ്ധ വായന-2019 (എഡിറ്റർ), മലങ്കര കത്തോലിക്കാ വേദപാഠം എന്നീ ഗ്രന്ഥങ്ങളാണ്. അച്ചൻ സഭയുടെ പഠനങ്ങൾ അൽമായ സഹോദരങ്ങൾക്ക് നൽകിയത് ആത്മബോധനം എന്ന ഗ്രന്ഥം വഴിയാണ്. തപാൽ വഴിയും, നേരിട്ടും സഭയുടെ ദർശനങ്ങൾ അച്ചൻ പഠിപ്പിച്ചത് സഭയുടെ വളർച്ചയിലെ ഒരു പുതിയ നാഴികക്കല്ലായിരുന്നു. ആത്മബോധനം ഗ്രന്ഥം ക്രമപ്പെടുത്തി ഒരു വലിയ ഗ്രന്ഥമായി 2021-ൽ പ്രസിദ്ധീകരിച്ചു. സുവിശേഷ



സംഘത്തിന്റെ ആവശ്യത്തിനായും അച്ചൻ ഗ്രന്ഥങ്ങൾ എഴുതി. ഇതിനാവശ്യമായ സാമ്പത്തിക സഹായം അച്ചൻ തന്നെ കണ്ടെത്തിയിരുന്നു. സഭയുടെ വളർച്ചക്കായി അച്ചൻ എഴുതി. അത് പുസ്തക രൂപത്തിൽ ദൈവജനത്തിന് ലഭ്യമായി.

**മെത്രാൻ സ്ഥാനം ഉത്കൃഷ്ടമായ ജോലി**

“മെത്രാൻ സ്ഥാനം ആഗ്രഹിക്കുന്നവൻ ഉത്കൃഷ്ടമായ ഒരു ജോലിയാണ് ആഗ്രഹിക്കുന്നത് എന്നത് സത്യമാണ്” (1 തിമോത്തിയോസ് 3:11).

ഇസ്രായേലിന്റെ ചരിത്രത്തിൽ നേതാക്കന്മാർ ജനതയുടെ ഇടയൻമാരായിരുന്നു. ജോഷ്വായെ ഇടയനെന്ന് വിളിച്ചു. സങ്കീർത്തകൻ കർത്താവിന്റെ ഇടയനായി അവതരിപ്പിച്ചു. (സങ്കീർത്തനം. 23). യേശു പാപിയെ തേടിയിറങ്ങുന്ന, പേര് ചൊല്ലി വിളിക്കുന്ന നല്ല ഇടയനാണ്. സഭ ആട്ടിൻ തൊഴുത്താണ്. ആളുകളുടെ ഇടയന് മാത്രമേ ആട്ടിൻ തൊഴുത്തിൽ പ്രവേശനമുള്ളൂ. ആർക്കും സ്വയം ഇടയനാകാനാവില്ല. നിയമാനുസൃതമായി ആരെങ്കിലും ഇടയനായി നിയമിക്കണം. യേശുവിനെ പിതാവാണ് അയച്ചത്. നിയമാനിസൃതമായ നിയമനം വഴിയാണ് സഭാശുശ്രൂഷയ്ക്ക് നേതൃത്വം വഹിക്കുന്നവർക്ക് ആധികാരികത ലഭിക്കുന്നത്. ദൈവം ഓരോ വ്യക്തിയെയും, അറിയുന്നു, പേര് ചൊല്ലി വിളിക്കുന്നു.

ഇടയൻ എല്ലാവരെയും അറിയുന്നവനായിരിക്കണം അറിയുക എന്നാൽ ഒരു വ്യക്തിയെ സ്നേഹിക്കുക, ഐക്യത്തിലാകുക എന്നാണർത്ഥം. ഇടയനും, ആടുകളും തമ്മിൽ വ്യക്തിപരമായ സ്നേഹബന്ധം സ്ഥാപിക്കണം. ഇത് ദൈവികമായ സ്നേഹബന്ധമാണ്. വെറും മാനുഷിക ബന്ധമല്ല. ഇടയൻ ആടുകൾക്ക് മുമ്പേ വഴികാട്ടിയായി നടക്കണം. ഇടയൻ ആടുകൾക്കുവേണ്ടി ജീവൻ ബലിയർപ്പിക്കുന്നു. ഇടയൻ ആടുകളെ സ്വന്തമായി കരുതുന്നു. ഇടയൻ തന്റെ തൊഴുത്തിൽപ്പെടാത്ത ആടുകളുടെയും ഇടയനാണ്. ആടുകൾ ഇടയന്റെ സ്വരമാണ് കേൾക്കുന്നത്. അപ്പോൾ മെത്രാൻ സ്ഥാനം എന്നത് ഉൽകൃഷ്ടമായ ഒരു ജോലിയാണ്.

മെത്രാന്റെ മാതൃകാപുരുഷൻ യേശുവാണ്. മെത്രാൻ യേശുവിന്റെ സഹനത്തിലെ സഹകാരിയാണ്. യേശുവിന് സാക്ഷ്യം നൽകുന്ന വ്യക്തിയാണ് മെത്രാൻ. സാക്ഷിയാകുക എന്നാൽ രക്തസാക്ഷിയാകുക. മെത്രാൻ ഭരമേറ്റിരിക്കുന്ന ആടുകൾ ദൈവത്തിന്റേതാണ്. മെത്രാൻ തന്റെ കർത്തവ്യങ്ങൾ ഭാരമായി കരുതാതെ സന്തോഷത്തോടെ നിർവഹിക്കുന്നു. ആധിപത്യ മനോഭാവം മെത്രാൻ വെടിഞ്ഞ് എളിമയോടെ കൂട്ടായ്മയിൽ ശുശ്രൂഷ ചെയ്യണം. ഇതിനെല്ലാം മെത്രാന് മാതൃക യേശു മാത്രമായിരിക്കണം. മലങ്കര കത്തോലിക്കാ സഭയുടെ കൂരിയ ബിഷപ്പായി നിയമിതനായിരിക്കുന്ന വന്ദ്യ ആന്റണി കാക്കനാട്ടച്ചന് എല്ലാ സുവിശേഷ സംഘാംഗങ്ങളുടെ നാമത്തിലുള്ള പ്രാർത്ഥനാശംസകൾ ഹൃദയപൂർവ്വം നേരുന്നു. ദൈവം അച്ചനെ സമൃദ്ധമായി അനുഗ്രഹിക്കട്ടെയെന്ന് പ്രാർത്ഥിക്കുകയും ചെയ്യുന്നു.

യുദ്ധത്തിൽ വിജയിച്ച രാജാവിന്റെ പ്രൗഢി കാണിക്കുവാനായി നടത്തുന്ന വിജയാഘോഷ യാത്രയോട് വി. പൗലോസ് ശ്ലീഹ തന്റെ സുവിശേഷ പ്രഘോഷണ യാത്രയെ തുലനപ്പെടുത്തുന്നു. ക്രിസ്തുവിന്റെ സഹനത്തിൽ പങ്കുചേർന്നുകൊണ്ട് വി. പൗലോസ് ശ്ലീഹ ദൈവത്തെ മഹത്വപ്പെടുത്തുന്നു. സുഗന്ധ ദ്രവ്യങ്ങൾ പുകച്ച് ദൈവാരാധന നടത്തുന്നു. ഇതിന്റെ പരിമളം വിജയികൾക്ക് ആഹ്ലാദത്തിന്റെയും, ശത്രുക്കൾക്ക് മരണത്തിന്റെയും അടയാളമായിരുന്നു. മറ്റുള്ളവർക്കുവേണ്ടി യേശു ബലിയർപ്പിക്കപ്പെട്ടതുപോലെ തന്റെ ജീവിതവും സുവിശേഷത്തിനു വേണ്ടിയുള്ള ഒരു ബലിയാണെന്ന സൂചന ശ്ലീഹ നൽകുന്നു. സുവിശേഷ സന്ദേശമാകുന്ന പരിമളം ശ്ലീഹാ വഴി എല്ലായിടത്തും വിജയം കൈവരിക്കുന്നു, അതിൽ അഭിമാനിക്കുകയും ചെയ്യുന്നു. അഭിവന്ദ്യ ആന്റണി മാർ സിൽവാനോസ് തിരുമേനി ഈ ലോകത്തിൽ, സഭയിൽ, പ്രേഷിത മേഖലകളിൽ യേശുവിന്റെ പരിമളമായിതീരട്ടെയെന്ന് ആശംസിക്കുന്നു, പ്രാർത്ഥിക്കുന്നു.

കവർ സ്റ്റോറി



# മലങ്കരയുടെ മനസ്സറിഞ്ഞ നവമേൽപ്പട്ടക്കാർ



**മദർ ഡോ. ആർദ്ര SIC**
സുപ്പീരിയർ ജനറൽ,
ബഥനി സന്യാസിനീ സമൂഹം

"സമൃദ്ധമായ അനുഗ്രഹങ്ങളുമായി അവിടുന്ന് അവനെ സന്ദർശിച്ചു. അവന്റെ ശിരസ്സിൽ തങ്കക്കിരീടം അണിയിച്ചു. അങ്ങയുടെ സഹായത്താൽ അവന്റെ മഹത്വം വർദ്ധിപ്പിച്ചു" (സങ്കീ. 21. 3-5).

മലങ്കര കത്തോലിക്കാ സഭയ്ക്ക് ഇത് അനുഗ്രഹീത നിമിഷങ്ങളാണ്. നമ്മുടെ രണ്ടു പുരോഹിതശ്രേഷ്ഠർ മഹത്വത്തിന്റെ മേലങ്കി അണിഞ്ഞും, പുതിയ നിയോഗത്തിന്റെ അംശവടി ഏന്തിയും മേല്പട്ട സ്ഥാനത്തേക്ക് ഉയർത്തപ്പെടുകയാണ്. തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ സഹായമെത്രാനായി വന്ദ്യ മോൺ. ഡോ. മാത്യു മനക്കരക്കാവിലും, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മേജർ ആർക്കി-എപ്പിസ്ക്കോപ്പൽ കൂരിയായുടെ മെത്രാനായി വന്ദ്യ ഡോ. ആന്റണി കാക്കനാട്ടും അഭിഷിക്തരാകുകയാണ്.

ഈ വന്ദ്യപിതാക്കൻമാർ രണ്ടു പേർക്കും ബഥനി മിശിഹാനുകരണ സന്യാസിനീസമൂഹത്തിലെ എല്ലാ അംഗങ്ങളുടെയും സ്നേഹപൂർവ്വമായ ആശംസകളും, പ്രാർത്ഥനാമംഗളങ്ങളും അറിയിക്കുന്നതിൽ ഏറെ ചാരിതാർത്ഥ്യം ഉണ്ട്.

**നവാഭിഷിക്തൻ അഭിവന്ദ്യ മാത്യൂസ് മാർ പോളിക്കാർപ്പസ് എപ്പിസ്കോപ്പ**

ദൈവം പ്രത്യേകമായി കയ്യൊപ്പ് ചാർത്തി അനുഗ്രഹിച്ചുയർത്തിയ ഒരു ശ്രേഷ്ഠാചാര്യനേയാണ് വന്ദ്യ പിതാവിൽ ഞങ്ങൾ കാണുന്നത്. കരുണയുടെ ആൾരൂപം എന്ന് വിശേഷിപ്പിക്കാവുന്ന ഒരു ആചാര്യശ്രേഷ്ഠൻ. പാവങ്ങളോട് പക്ഷം ചേർന്ന് അവരിലേക്ക് ഇറങ്ങിച്ചെല്ലുന്ന ആടുകളുടെ ചൂരുള്ള ഇടയൻ. ഞാൻ എന്ന ഭാവം ഒരിക്കലുമില്ലാതെ മറ്റുള്ളവരെ തങ്ങളേക്കാൾ ശ്രേഷ്ഠരായി കരുതുകയും മറ്റുള്ളവരുടെ വേദന സ്വന്തം വേദനയായി കാണുകയും ചെയ്യുന്ന ഒരു വലിയ മനുഷ്യസ്നേഹി. ആത്മബന്ധം കാത്തു സൂക്ഷിക്കുന്ന ഒരു ഉത്തമ സ്നേഹിതൻ. സഭയെക്കുറിച്ച് ആധികാരികമായി പഠിപ്പിക്കുകയും ജനങ്ങളെ പ്രബുദ്ധരാക്കുകയും ചെയ്യുന്ന ഒരു ഗുരുശ്രേഷ്ഠൻ, തനിക്കുള്ളതിൽ നിന്ന് ആരുമറിയാതെ മറ്റുള്ളവർക്കായി പങ്കു വയ്ക്കുന്ന ഒരു നല്ല സമറായൻ. ഒരു നിയോഗം ഒരിക്കൽ പ്രാർത്ഥിക്കാനായി പറഞ്ഞ് ഏല്പിച്ചാൽ വിശ്വസ്തതയോടെ ആ നിയോഗം ഏറ്റെടുത്ത്

പ്രാർത്ഥിക്കുകയും അതേക്കുറിച്ച് സ്നേഹപൂർവ്വം അന്വേഷിക്കുകയും ചെയ്യുന്ന സ്നേഹമുള്ള ഒരു പിതാവ്!..... അദ്ദേഹം ഇതെല്ലാമാണ്..... ഇതിലുപരിയാണ്.

തിരുവനന്തപുരം മാർ ഈവാനിയോസ് കോളേജിന്റെ പ്രിൻസിപ്പൽ, കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ ഇന്റർവ്യൂ ബോർഡ് അംഗം, കേരള യൂണിവേഴ്സിറ്റിയിലെ ലത്തീൻ, ഫ്രഞ്ച് ഭാഷാപഠനത്തിന്റെ ബോർഡ് ഓഫ് സ്റ്റഡീസ് അംഗം എന്നീ നിലകളിൽ സേവനം അനുഷ്ഠിച്ചിട്ടുള്ള വന്ദ്യ റമ്പാച്ചൻ 35 ഓളം ഇടവകകളിൽ വികാരിയായി ശുശ്രൂഷ നിർവഹിച്ചിട്ടുണ്ട്. തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ മുഖ്യ വികാരി ജനറലായും അൺ എയ്ഡഡ് സ്ക്കൂളുകളുടെ ഡയറക്ടർ ആയും എം.എസ്സ്.സി. കോളേജുകളുടെ കറസ്പോണ്ടന്റ് ആയും ശുശ്രൂഷ നിർവഹിച്ച അദ്ദേഹത്തിന് ഇനിയും കൂടുതൽ വിശാലമായ കർമ്മമേഖലകൾ പുതിയ നിയോഗത്തിലൂടെ കരഗതമാകട്ടെയെന്ന് പ്രാർത്ഥിക്കുന്നു. ഈ ശ്രേഷ്ഠ നിയോഗത്തിന് ബഥനി സന്യാസിനീ സമൂഹത്തിന്റെ എല്ലാവിധമായ പ്രാർത്ഥനാശംസകളും ഏറെ സ്നേഹത്തോടെ നേരുന്നു.

**അഭിവന്ദ്യ ആന്റണി മാർ സിൽവാനോസ്**

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മേജർ ആർക്കി എപ്പിസ്ക്കോപ്പൽ കൂരിയായുടെ മെത്രാനായി നിയമിതനായിരിക്കുന്ന വന്ദ്യ പിതാവിന് ഏറെ സ്നേഹത്തോടെ ബഥനി സന്യാസിനീ സമൂഹത്തിന്റെ പ്രാർത്ഥനാശംസകൾ ഹൃദയപൂർവ്വം നേരുന്നു.

തിരുവല്ല അതിരൂപതാവൈദീകൻ, ചാൻസിലർ, വികാരി ജനറാൾ, മതബോധനഡയറക്ടർ, വിശ്വാസപരിശീലനരംഗത്ത് പാഠപുസ്തകങ്ങളും അനുബന്ധ പഠന സഹായികളും തയ്യാറാക്കുന്ന കമ്മീഷന്റെ മുഖ്യചുമതലക്കാരൻ, സഭാതലത്തിൽ മതബോധന രംഗത്ത് ഏകീകരണം വരുത്തിയ ക്രാന്തദർശി, സെന്റ് മേരീസ് മലങ്കര മേജർ സെമിനാരി പ്രൊഫസർ, വിവിധ ഇടവകകളിലെ കർമ്മധീരനായ വികാരി എന്നിങ്ങനെ സദാ പ്രവർത്തനനിരതനായിരുന്നു അദ്ദേഹം എന്നത് ഏറെ സന്തോഷത്തോടെ ഓർത്ത് ദൈവത്തിന് നന്ദി അർപ്പിക്കുന്നു.

സഭാതല സുവിശേഷസംഘം ഡയറക്ടർ ആയി നിയമിതനായ ശേഷം സഭാതലത്തിലും, രൂപത-അതിരൂപതാതലങ്ങളിലും ബാഹ്യകേരള മിഷൻ രംഗത്തും ആഗോളതലത്തിലുമായി സുവിശേഷസംഘാംഗങ്ങൾക്ക് പരിശീലനം നൽകി അവരെ സുവിശേഷത്തിന്റെ സന്ദേശവാഹകരാകുവാൻ പര്യാപ്തരാക്കി. സുവിശേഷത്തിന്റെ പരിമളമായി മാറിക്കൊണ്ട് സുവിശേഷം ജീവിക്കുന്ന ഒരു ഇടയശ്രേഷ്ഠനായി അദ്ദേഹം വിരാജിക്കുന്നു എന്നത് വളരെയധികം അഭിനന്ദനം അർഹിക്കുന്ന യാഥാർത്ഥ്യമാണ്.

കോവിഡ് മഹാമാരിയുടെ മൂർദ്ധന്യാവസ്ഥയിലും തനിക്ക് നേരിടേണ്ടി വന്ന രോഗത്തേയും ശാരീരിക ക്ലേശങ്ങളേയുമെല്ലാം തൃണവൽഗണിച്ചുകൊണ്ട് തളരാത്ത മനസ്സോടും ഇടറാത്ത പാദത്തോടും കൂടി സുവിശേഷത്തിന്റെ ചൈതന്യത്തിൽ ജീവിക്കുകയും അനേകരെ ആ പാതയിലേക്ക് നയിക്കുകയും നിരന്തരം പ്രാർത്ഥനാനിരതരാക്കി മാറ്റുകയും ചെയ്ത വലിയ ഒരു ആദ്ധ്യാത്മീകാചാര്യനെയാണ് ഞങ്ങൾ അദ്ദേഹത്തിൽ കാണുന്നത്.

മലങ്കര കാതലിക് ടി.വി. യിലൂടെയുള്ള അനേകം പ്രക്ഷേപണങ്ങൾ അച്ചന്റെ ചടുലമായ നേതൃത്വത്തിന്റെയും സഭാസ്നേഹത്തിന്റെയും നേർകാഴ്ചകളാണ്. 'റീഹോാദ് ഏവൻഗേലിയോൻ' എന്ന മലങ്കര കത്തോലിക്കാ സുവിശേഷ സംഘ പ്രസിദ്ധീകരണത്തിലൂടെ സുവിശേഷ സംഘത്തിന്റെ ചൈതന്യം ഉൾക്കൊണ്ട് അനേകരുടെ ജീവിതത്തിൽ പ്രത്യാശയുടെ തിരിനാളം തെളിയിച്ച് യേശുവിനെ പങ്കു വയ്ക്കുവാനുള്ള വേദി ഒരുക്കുകയും ചെയ്തു എന്നത് പ്രത്യേകം എടുത്തു പറയുവാൻ ആഗ്രഹിക്കുന്നു.

എല്ലാമുണ്ടായിട്ടും ഒന്നുമില്ലാത്തവനെപ്പോലെ ജീവിക്കുന്ന ജീവിതലാളിത്യത്തിന്റെ ആൾരൂപം, വ്യക്തിബന്ധങ്ങൾ കാത്തു സൂക്ഷിക്കുന്ന ഒരു നല്ല സ്നേഹിതൻ, നലംതികഞ്ഞ ഒരു സഭാസ്നേഹി, നർമ്മത്തിൽ ചാലിച്ച സരസഭാഷണത്തിന്റെ ഉടമ, ഒരു നല്ല കലാകാരൻ, വയലിനിസ്റ്റ് ഇവയൊക്കെ അദ്ദേഹത്തെ അടുത്തറിഞ്ഞിട്ടുള്ളവർ മനസ്സിലാക്കിയിട്ടുള്ള ചില സത്യങ്ങളാണ്.

സുവിശേഷകയായ മലങ്കര കത്തോലിക്കാ സഭാ തനയർക്ക് തന്റെ ആചാര്യശുശ്രൂഷയിലൂടെ കൂടുതൽ കൃപയുടെ സമൃദ്ധി പകർന്നു നൽകുവാൻ ശ്രേഷ്ഠാചാര്യ ശുശ്രൂഷയിലേക്ക് ഉയർത്തപ്പെടുന്ന വന്ദ്യ പിതാക്കന്മാർക്ക് സാധിക്കട്ടെയെന്ന് പ്രാർത്ഥിച്ചുകൊണ്ട് ബഥനി സന്യാസിനീ സമൂഹത്തിന്റെ സ്നേഹനിർഭരമായ പ്രാർത്ഥനാശംസകൾ ഹൃദയപൂർവ്വം നേരുന്നു.

## ഉപകാരസ്മരണ



ഒരു വിശ്വാസി

കവർ സ്റ്റോറി



# ക്രിസ്തുവിന്റെ ദൗത്യവാഹകരായ ഇടയൻമാർ



**മദർ ഡോ. ലിഡിയ ഡി.എം.**
സുപ്പീരിയർ ജനറൽ
മേരീമക്കൾ സന്യാസിനി സമൂഹം

'എനിക്കിഷ്ടപ്പെട്ട ഇടയൻമാരെ ഞാൻ നിങ്ങൾക്ക് നൽകും. അവൻ ജ്ഞാനത്തോടും വിവേകത്തോടും കൂടെ നിങ്ങളെ പാലിക്കും' *(ജെറ 3:15).*

തന്റെ ആടുകളെയും കുഞ്ഞാടുകളെയും മേയിക്കാൻ ക്രിസ്തുനാഥൻ നിയോഗിച്ച പത്രോസിന്റെ പിൻഗാമികളാണ് മാർപാപ്പമാർ. അവരോട് ചേർന്നുനിന്ന് സുവിശേഷ ദൗത്യം ഭൂമിയിൽ തുടർന്നുകൊണ്ടുപോകുവാൻ പരിശുദ്ധാത്മാവിൽ നിയോഗിതരായ ശ്ലീഹൻമാരുടെ പിൻഗാമികളാണല്ലോ മെത്രാൻമാർ. പൗരോഹിത്യത്തിന്റെ പൂർണ്ണതയിലേക്കുള്ള ഈ തിരഞ്ഞെടുപ്പ്, ദൈവത്തിന്റെ ദാനമാണ്. ഒരു നല്ല മെത്രാൻ ക്രിസ്തുവിന്റെ പ്രതിരൂപമാണെന്ന് പോൾ ആറാമൻ മാർപ്പാപ്പ ഒരിക്കൽ പറയുകയുണ്ടായി. 'എല്ലാ ജനപദങ്ങളെയും പഠിപ്പിക്കാനും സത്യത്തിൽ പവിത്രീകരിക്കാനും നയിക്കുവാനും വേണ്ടി ക്രിസ്തു അവിടുത്തെ ശ്ലീഹൻമാർക്കും അവരുടെ പിൻഗാമികൾക്കും കല്പനയും അധികാരവും നൽകി. തന്മൂലം മെത്രാൻമാർ അവർക്കു നൽകപ്പെട്ട പരിശുദ്ധാത്മാവാൽ വിശ്വാസത്തിന്റെ ആധികാരിക പ്രബോധകരും, പ്രധാനാചാര്യരും അജപാലകരുമായിത്തീർന്നിരിക്കുന്നു' (CD.2).

ദൈവപരിപാലനയുടെ പ്രോജ്ജ്വലസാക്ഷ്യമാണ് മലങ്കരകത്തോലിക്കാ സഭ. പുണ്യചരിതനായ മാർ ഈവാനിയോസ് പിതാവുമുതൽ വിശുദ്ധരും ശക്തരുമായ ഇടയൻമാരെ നൽകി ദൈവം ഈ സഭയെ അനുഗ്രഹിച്ചു എന്നതാണ് മലങ്കരകത്തോലിക്കാസഭയുടെ ഭാഗ്യം. കാറ്റും കോളും നിറഞ്ഞ ദിനങ്ങളിൽ സത്യവിശ്വാസത്തിൽ ഇടറാതെ സഭയെ നയിച്ച വന്ദ്യപിതാക്കൻമാർ ഇതരക്രൈസ്തവ സമൂഹങ്ങൾക്ക് മാതൃകയാകത്തക്കവിധം ഈ ചെറുസമൂഹത്തെ രൂപപ്പെടുത്തിയെടുക്കുന്നതിൽ നിർണ്ണായക പങ്കുവഹിച്ചു. ഭാരതത്തിന് അകത്തും പുറത്തുമായി അനേകർക്ക് സദ്വാർത്തയുടെ ദൂതറിയിക്കുന്ന സുവിശേഷകയായ മലങ്കര കത്തോലിക്കാസഭയിൽ ക്രിസ്തുഗാഥയുടെ നേർസാക്ഷ്യമാകാൻ, അവിടുത്തെ സഭയെ പരിപാലിക്കുവാൻ നിയുക്തരായ വന്ദ്യ പിതാക്കൻമാർ -അഭിവന്ദ്യ മാത്യൂസ് മാർ പോളിക്കാർപ്പസ്, അഭിവന്ദ്യ ആന്റണി മാർ സിൽവാനോസ് എന്നിവരെ ദൈവതിരുമുമ്പിൽ സമർപ്പിച്ച് കൃതജ്ഞതയർപ്പിക്കുന്നു.

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ പാദസ്പർശമേറ്റ ദൈവവിളികളാൽ സമ്പന്നമായ പുത്തൂർ ഇടവകാംഗമാണ് മാത്യൂസ് മാർ പോളിക്കാർപ്പസ്. പ്രാഥമിക വിദ്യാഭ്യാസത്തിനുശേഷം പൗരോഹിത്യത്തിലേയ്ക്കുള്ള തന്റെ വിളി തിരിച്ചറിഞ്ഞ് സെമിനാരിയിൽ ചേർന്നു. 1953 ഡിസംബർ 18 ന് പുരോഹിതനായി അഭിഷിക്തനായി 'സ്നേഹത്തിലും വിശ്വസ്തതയിലും' (In love and Fidelity) എന്ന ആപ്തവാക്യം സ്വീകരിച്ചുകൊണ്ട് അഗാധമായ സ്നേഹവും അചഞ്ചലമായ വിശ്വസ്തതയും ജീവിതത്തിൽ സമന്വയിപ്പിക്കുന്ന മഹത് വ്യക്തിയാണ് വന്ദ്യ പിതാവ്.

ദൈവജനത്തെ ആത്മീയ പുരോഗതിയിലേയ്ക്ക് നയിക്കുന്നതിനൊപ്പം പൊതുസമൂഹത്തിന്റെ സമഗ്രമായ വികസനത്തിലും ശാക്തീകരണത്തിലും വന്ദ്യപിതാവ് നിസ്തുലമായ പങ്കുവഹിച്ചു. അദ്ദേഹത്തിന്റെ ദൈവോന്മുഖവും മനുഷ്യോന്മുഖവുമായ ശുശ്രൂഷകൾ ആയിരുന്ന ഇടങ്ങളിലെല്ലാം

സാമൂഹിക വികസനത്തിന്റെ സ്പന്ദനങ്ങൾ സൃഷ്ടിക്കുന്നതിന് കാരണമായി എന്നുള്ളത് ഏറെ അഭിമാനകരമാണ്. നീർച്ചാലിനരികെ നടപ്പെട്ട വൃക്ഷം പോലെ വിശ്വസ്തനായ പുരോഹിതൻ, ദൈവരാജ്യം തന്നിലൂടെ സർഗാത്മകമായി പടർത്തുന്ന തീക്ഷ്ണതയുള്ള മിഷനറി, പഠിപ്പിക്കുന്ന രീതിയും പകർന്ന് നൽകിയ സ്നേഹവും പ്രതീക്ഷ നൽകിയുള്ള കരുതലും കൊണ്ട് വിദ്യാർത്ഥിമനസുകളിൽ ചിരപ്രതിഷ്ഠ നേടിയ മാതൃകാ യോഗ്യനായ അധ്യാപകൻ, പ്രശസ്തമായ മാർ ഈവാനിയോസ് കോളെജ് പ്രിൻസിപ്പാൾ, ഉത്തമബോദ്ധ്യങ്ങളിൽ നിന്നുരുത്തിരിയുന്ന വാക്കുകൾ അനുവാചകനിൽ അഗ്നിയാക്കാൻ കഴിവുള്ള പ്രഗൽഭനായ വാഗ്മി, ബഹുഭാഷാ പണ്ഡിതൻ, ഗ്രന്ഥകർത്താവ് എന്നീ നിലകളിൽ പ്രശസ്തമായ ശുശ്രൂഷ കാഴ്ചവയ്ക്കുവാൻ ഇതിനോടകം വന്ദ്യ പിതാവിന് കഴിഞ്ഞിട്ടുണ്ട്. അനന്തപുരിക്ക് ഏറെ പരിചിതമാണ് ഈ വ്യക്തിത്വം. ബലിപീഠത്തിൽ ദൈവജനത്തിനുവേണ്ടി ത്യാഗപൂർവ്വം ബലിയർപ്പിക്കുന്ന സഹജരുടെ ഹൃദയമിടുപ്പുകൾക്ക് കാതോർക്കുന്ന ലളിതവും ദീപ്തവുമായ ജീവിതം, പാണ്ഡിത്യത്തിലും വിജ്ഞാനത്തിലും ഉന്നതനാണെങ്കിലും തന്നെ സമീപിക്കുന്നവരോട് സൗഹൃദഭാവത്തോടെ, കരുണയോടെ പെരുമാറുന്ന മനുഷ്യസ്നേഹി എന്നിങ്ങനെ ഏത് പ്രായത്തിൽപ്പെട്ടവരോടും തരത്തിൽപ്പെട്ടവരോടും അവരിലൊരാളായി മാറി ഇടപെടാനും ശ്രവിക്കുവാനുമുള്ള പിതാവിന്റെ കഴിവ് ഏറെ അനുകരണീയമാണ്. വിശുദ്ധിയും ജ്ഞാനവും, അനുഭവസമ്പത്തും, ഫലിതവും, സൗഹൃദവുമൊക്കെ കൈമുതലായ റമ്പാച്ചൻ കൃപാപൂരിതമായ മേൽപട്ടശുശ്രൂഷയിലേയ്ക്ക് പ്രവേശിക്കുമ്പോൾ കർമവീഥികൾ എന്നും ദൈവകൃപയുടെ രാജവീഥികളാകാൻ ദൈവം ധാരാളമായി അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

**അഭിവന്ദ്യ ആന്റണി മാർ സിൽവാനോസ് എപ്പിസ്കോപ്പാ**

ക്രൈസ്തവവിശ്വാത്തിന്റെ വളക്കൂറുള്ള തിരുവല്ലാ രൂപതയിൽ കടമാൻകുളം ഇടവകയിൽ വർഗ്ഗീസ് അന്നമ്മ ദമ്പതികളുടെ മകനായി 1961 ജൂലൈ 18 ന് ജനിച്ച് 1976 ൽ തിരുവല്ല മൈനർ സെമിനാരിയിൽ ചേർന്ന് വൈദിക പരിശീലനം ആരംഭിച്ചു. തുടർന്ന് കോട്ടയം സെന്റ്. തോമസ് അപ്പസ്തോലിക് സെമിനാരിയിൽനിന്നും ദൈവശാസ്ത്ര പഠനം പൂർത്തിയാക്കി 1987 ഡിസംബർ 30 ന് വൈദികനായി അഭിഷേകം ചെയ്യപ്പെട്ട വന്ദ്യ സിൽവാനോസ് തിരുമേനിയുടെ ജീവിതം ദൈവസ്നേഹത്തിന്റെയും ദൈവാനുഗ്രഹത്തിന്റെയും തീക്ഷണതനിറഞ്ഞ പൗരോഹിത്യശുശ്രൂഷയുടെയും ചലനാത്മക സാക്ഷ്യമായിരുന്നു. പൗരോഹിത്യ ശുശ്രൂഷയുടെ ആദ്യകാലങ്ങളിൽ തന്നെ റോമിൽ നിന്ന് ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടിയ അച്ചൻ, സഭയുടെ വിവിധ ശുശ്രൂഷകൾക്ക് ശക്തമായ നേതൃത്വം നൽകിക്കൊണ്ട് ദൈവജനത്തെ വിശ്വാസചൈതന്യത്തിൽ ആഴപ്പെടുത്തുകയും അവരുടെ സാമൂഹികമുന്നേറ്റത്തിന് സ്തുത്യർഹമായ പങ്കുവഹിക്കുകയും ചെയ്തു. ഗ്രന്ഥ രചയിതാവ്, വചനപ്രഘോഷകൻ എന്നീ നിലകളിൽ മലങ്കര കത്തോലിക്കാ സഭയിൽ തന്റേതായ വ്യക്തിമുദ്ര പതിപ്പിക്കുവാൻ റമ്പാച്ചന് സാധിച്ചിട്ടുണ്ട്.

ആധുനികതയുടെ അനിയന്ത്രിതമായ കടന്നുകയറ്റം ഫലദായകമായ വിശ്വാസജീവിതത്തിന് മങ്ങലേൽപിച്ചുകൊണ്ടിരിക്കുന്ന ഇന്നത്തെ കാലഘട്ടത്തിൽ മലങ്കരത്തോലിക്കാസഭാമക്കളെ വിശ്വാസത്തിലും സഭാചൈതന്യത്തിലും ആഴപ്പെടുത്തുവാനും സഭയുടെ മിഷനറി ചൈതന്യം തീക്ഷണതയോടെ പകർന്നേകുവാനും വചനാത്മകജീവിതം പരിപോഷിപ്പിക്കുവാനുമായി രൂപം കൊണ്ട സുവിശേഷസംഘത്തിന്റെ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിക്കൊണ്ട് വന്ദ്യ റമ്പാച്ചൻ ഏറ്റെടുത്തുനടത്തുന്ന ത്യാഗോജ്ജ്വലമായ ശുശ്രൂഷകൾ ആരെയും അതിശയിപ്പിക്കുന്നവയാണ്. പ്രസ്തുത സുവിശേഷസംഘപ്രവർത്തനങ്ങളുടെ ഫലമായി സഭയിലാകമാനം ഒരു ആദ്ധ്യാത്മിക നവീകരണം സാദ്ധ്യമായി എന്നത് അഭിമാനാർഹമാണ്.

താൻ പറയുന്നതും, പഠിപ്പിക്കുന്നതും സ്വന്തം ജീവിതത്തിൽ സാക്ഷ്യപ്പെടുത്തുവാൻ സാധിക്കുന്നുവെന്നതാണ് അദ്ദേഹത്തിന്റെ സവിശേഷത. 'സുവിശേഷസാക്ഷ്യമാകാൻ' (To be a witness of the Gospel) എന്ന ആപ്തവാക്യം സ്വീകരിച്ച വന്ദ്യ റമ്പാച്ചന്റെ ജീവിതമാതൃകയും സുവിശേഷത്തോടുള്ള പ്രതിബദ്ധതയും ഏവർക്കും ആവേശം പകരുന്നതാണ്. വിശ്വാസസത്യങ്ങളും പാരമ്പര്യങ്ങളും കൃത്യമായും വ്യക്തമായും ദൈവജനത്തെ ബോധ്യപ്പെടുത്തുവാൻ അദ്ദേഹത്തിന് സാധിക്കുന്നുണ്ട്. വിശുദ്ധ പൗലോസ് ശ്ലീഹായെപ്പോലെ ദൈവസ്നേഹത്തിന്റെ തീപ്പന്തമാകാൻ ക്രിസ്തു സന്ദേശം എല്ലായിടത്തുമെത്തിക്കുവാൻ വന്ദ്യ റമ്പാച്ചന് എന്നും സാധിക്കട്ടെയെന്ന് ആശംസിക്കുന്നു.

പൗരോഹിത്യ സന്യസ്ത ജീവിതാന്തസുകൾ വളരെയേറെ വിമർശിക്കപ്പെടുന്ന സമകാലിക സാഹചര്യത്തിൽ വന്ദ്യ റമ്പാച്ചൻമാരിൽ നിക്ഷിപ്തമായിരിക്കുന്ന മേൽപ്പട്ടശുശ്രൂഷയും അത്യധികം വെല്ലുവിളികൾ നിറഞ്ഞതാണ്. മലങ്കരകത്തോലിക്കാ സഭയുടെ സാർവലൗകീക മാനവും പുണ്യപിതാവായ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയിലൂടെ പൈതൃകമായി ലഭിച്ച സഭാത്മകമാനവും അഭിനവപിതാക്കൻമാരിലൂടെ പരിപോഷിപ്പിക്കപ്പെടട്ടെ. മലങ്കര കത്തോലിക്കാസഭയുടെ പാരമ്പര്യങ്ങളിൽ അടിയുറച്ച്, സുവിശേഷാനുസരണം ദൈവജനത്തെ നയിക്കുവാൻ അഭിഷിക്തരാകുന്ന വന്ദ്യ പിതാക്കന്മാരിലേയ്ക്ക് പരിശുദ്ധാത്മാവിന്റെ കൃപാവരങ്ങൾ ധാരാളമായി ദൈവം ചൊരിയട്ടെ. മോശയുടെ കരങ്ങൾ തളർന്നപ്പോൾ അഹറോനും ഹൂറും ചേർന്ന് തളർന്നുപോയ മോശയുടെ കരങ്ങൾ ഉയർത്തിപ്പിടിച്ചതുപോലെ സഭയുടെയും സത്യത്തിന്റെയും വിജയത്തിനുവേണ്ടി പ്രാർത്ഥനയിലൂടെ ഈ പിതാക്കൻമാരുടെ കരങ്ങളെ നമുക്ക് ഉയർത്തിപ്പിടിക്കാം. പൗരോഹിത്യത്തിന്റെ പൂർണ്ണതയിലേയ്ക്ക് ഉയർത്തപ്പെടുന്ന വന്ദ്യ പിതാക്കന്മാർക്ക് മേരീമക്കളുടെ ഹൃദയം നിറഞ്ഞ പ്രാർത്ഥനാശംസകൾ.

കവർ സ്റ്റോറി

# സുവിശേഷത്തിന്റെ ആനന്ദം സമൃദ്ധമാകട്ടെ





**റവ. ഫാ. ഗീവർഗ്ഗീസ് വലിയചാങ്ങവീട്ടിൽ**
പ്രൊഫസർ,
മാർ ഈവാനിയോസ് കോളേജ്

വിശ്വാസസംരക്ഷണാർത്ഥം രക്തസാക്ഷിയായ സ്മിർണായിലെ വി. പോളിക്കാർപ്പസിന്റെ നാമം സ്വീകരിച്ച അഭിവന്ദ്യ മാത്യു മാർ പോളിക്കാർപ്പസ് തിരുമേനിയുടെ കൂടെയാണ് മാർ ഈവാനിയോസ് കോളേജിലെ എന്റെ ജീവിതം ആരംഭിക്കുന്നത്. 2007-ൽ പ്രിൻസിപ്പൽ ആയപ്പോഴാണ് ഞാൻ പിതാവുമായി അടുത്തിടപെടുന്നത്. പിതാവിന്റെ സൗഹൃദങ്ങൾ ആഴമായ ഹൃദയബന്ധത്തിന്റെ നിദർശനങ്ങളാണ്. എപ്പോഴും തന്റെ സുഹൃത്തുക്കൾക്കും സഹകാരികൾക്കും സമീപസ്ഥനാണ്. വിദ്യാഭ്യാസ മേഖലയിലെ ദീർഘനാളത്തെ പ്രവൃത്തിപരിചയം പകർന്നുകൊടുത്ത വ്യക്തമായ കാഴ്ചപ്പാടും ആശയങ്ങളും പ്രിൻസിപ്പൽ ആയപ്പോൾ നല്ലൊരു ഭരണാധികാരിയുടെ തന്മയത്വവും ക്രിയാത്മകതയും ധൈര്യവും പ്രകടമാക്കി കോളേജിനെ നയിക്കാൻ സഹായിച്ചു. തീരുമാനങ്ങളിലെ കൃത്യതയും അവ പ്രാവർത്തികമാക്കുന്നതിലെ ദൃഢനിശ്ചയവും അദ്ദേഹത്തെ വ്യത്യസ്തനാക്കി. കർത്തവ്യനിർവ്വഹണത്തിൽ അദ്ദേഹം നിരന്തം ജാഗ്രത പുലർത്തിയിരുന്നു.

ബഹു. ജയിംസ് പാറവിള അച്ചനോടൊപ്പം ആരംഭിച്ച പൗരോഹിത്യ ജീവിതവും, തുടർന്ന് ബഹു. തോമസ് പൂവണ്ണാലച്ചനോടൊപ്പമുള്ള സെന്റ് തോമസ് ഹോസ്റ്റലിലെ ജീവിതവും പൗരോഹിത്യ ശുശ്രൂഷ ഇടവകയിലും പൊതുസമൂഹത്തിലും എങ്ങനെ ആയിരിക്കണമെന്ന് എന്നെ പഠിപ്പിച്ചു. കൂടാതെ അഭിവന്ദ്യ പിതാവിനോടൊപ്പമുള്ള നാലു വർഷങ്ങൾ വിദ്യാഭ്യാസ പ്രവർത്തനങ്ങൾക്ക് ദിശാബോധവും വ്യക്തമായ കാഴ്ചപ്പാടും എനിക്കു നൽകിയ അവസരമായിരുന്നു. കോളേജിന്റെ ദൈനംദിന പ്രവർത്തനങ്ങളിൽ എല്ലാവരെയും ചേർത്തുനിർത്തി അതിന്റെ സമഗ്രവളർച്ചയ്ക്ക് പിതാവ് നൽകിയ നേതൃത്വം അഭിനന്ദനീയവും എക്കാലവും ഓർമ്മിക്കുന്നതുമാണ്. ആശയവ്യത്യാസങ്ങളെ സംയമനത്തോടെ കേൾക്കാനും കോളേജിന്റെ നന്മയ്ക്കും വളർച്ചയ്ക്കും ഉതകുന്ന തീരുമാനങ്ങൾ എടുക്കുന്നതിലും അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. നീതിപൂർവ്വം സത്യസന്ധമായെടുക്കുന്ന തീരുമാനങ്ങളിൽ വരാവുന്ന പ്രതിസന്ധികളെ സധൈര്യം നേരിട്ടിരുന്നു. അച്ചടക്കം നിലനിർത്തുന്നതിൽ കാർക്കശ്യം പ്രകടിപ്പിച്ചിരുന്നു. എങ്കിലും അധ്യാപകരോടും വിദ്യാർത്ഥികളോടും അച്ചന്



# പുത്തൂരിന്റെ പുണ്യമായ ശ്രേഷ്ഠാചാര്യൻ



**ഡോ. കെ. വൈ. ബനഡിക്ട്**
പ്രിൻസിപ്പൽ, മാർ തെയോഫിലോസ് ട്രെയിനിംഗ് കോളേജ്, നാലാഞ്ചിറ

2022 ജൂലൈ 15 പുത്തൂർ സെന്റ് മേരീസ് മലങ്കര സുറിയാനി കത്തോലിക്കാ ഇടവകയ്ക്ക് ഒരു പുണ്യദിനമാണ്. പുണ്യശ്ലോകനായ മാർ ഈവാനിയോസ് തിരുമേനിയുടെ 69–ാം ശ്രാദ്ധപ്പെരുന്നാളിൽ ഈ മണ്ണിൽ നിന്നും ഒരു സഭാതനയൻ മേലദ്ധ്യക്ഷ പദവിയിലേക്ക് അഭിഷിക്തനായിത്തീർന്നു. അഭിവന്ദ്യ മാത്യു മനക്കരക്കാവിൽ റമ്പാച്ചൻ മെത്രാഭിഷിക്തനായിത്തീരുക വഴി പുത്തൂർ ഇടവകയ്ക്കു മാത്രമല്ല, അവിഭക്ത തിരുവനന്തപുരം മേജർ അതിരൂപതയിലെ കൊല്ലം വൈദിക ജില്ലയിൽ ഉണ്ടായിരുന്ന മുഴുവൻ ഇടവകകൾക്കും പ്രദേശങ്ങൾക്കും ഒരു വലിയ വ്യക്തിപരമായ അടുപ്പവും സ്നേഹവും ഉണ്ടായിരുന്നു. ഇതൊക്കെ ഔദ്യോഗിക ഭാവങ്ങളും ഭാവഭേദങ്ങളുമാണ്.

ഇതിനപ്പുറം ഇടവകശുശ്രൂഷയിൽ തന്റെ പൗരോഹിത്യത്തിന് അർത്ഥം കണ്ടെത്തിയ വ്യക്തിയായിരുന്നു അഭിവന്ദ്യ മാത്യൂസ് മാർ പോളിക്കാർപ്പസ് തിരുമേനിയുടെ. മലങ്കര കത്തോലിക്കാ സഭയുടെ പ്രേഷിത ചൈതന്യം അർത്ഥവത്തായി ജീവിച്ച ദൈവ-മനുഷ്യ സ്നേഹിയായ നല്ലൊരു പുരോഹിതനായിരുന്നു അദ്ദേഹം. പുരോഹിതനാകുന്നത് ദൈവജനത്തിനുവേണ്ടിയാണെന്ന തിരിച്ചറിവിൽ മാർ ഈവാനിയോസ് കലാലയത്തിനപ്പുറം ദൈവസ്നേഹം പങ്കുവെച്ചു ജീവിച്ച മനുഷ്യസ്നേഹിയായ പുരോഹിതനായിരുന്നു അച്ചൻ. ഇതുപറയുമ്പോൾ ഓർമ്മിക്കുന്ന ഇടവകയാണ് കല്ലടിച്ചവിള ദൈവാലയം. തന്റെ പൗരോഹിത്യ രജതജൂബിലി സ്മാരകമായി അവിടെയുള്ള പാവപ്പെട്ട ജനങ്ങൾക്കായി മനോഹരമായ ഒരു ദൈവാലയം നിർമ്മിച്ചു നൽകി. അച്ചന്റെ കാഴ്ചപ്പാടിന്റെ അനന്യതയും വ്യത്യസ്തതയുമാണ് അതിൽ പ്രകടമാകുന്നത്. ഒരു പ്രദേശത്തിന്റെ ആത്മീയതയുടെ വറ്റാത്തൊരുറവയായി ദൈവാലയം മാറുകയാണിവിടെ. അവിടെയുള്ള സമർത്ഥരായ വിദ്യാർത്ഥികളെ പഠിപ്പിക്കുന്നതിലും അങ്ങനെ അവരെ സാമൂഹിക - സാംസ്കാരിക - സാമ്പത്തിക തലങ്ങളിൽ വളർത്തുന്നതിൽ അച്ചന്റെ പങ്ക് എടുത്തു പറയേണ്ടതാണ്. അവിടെ അച്ചൻ അദ്ധ്യാപകനോ പ്രിൻസിപ്പലോ ആയിരുന്നില്ല, മറിച്ച് പിതൃതുല്യമായ വാത്സല്യത്തോടും കരുതലോടും മക്കളെ പരിപാലിക്കുന്ന നല്ലൊരപ്പനായിരുന്നു. അതുകൊണ്ട് അവരുടെ ഹൃദയത്തിലാണ് അച്ചന്റെ സ്ഥാനം. ഇമ്പകരമായ വി. കുർബാനയർപ്പണവും, ലളിതവും കാര്യപ്രസക്തവുമായ വചന വ്യാഖ്യാനവും അച്ചന്റെ പ്രത്യേകതകളായിരുന്നു.

നവാഭിഷിക്തനായി മേൽപ്പട്ടശുശ്രൂഷയിൽ നിയോഗിക്കപ്പെട്ട പിതാവിന്റെ ജീവിതത്തിൽ സുവിശേഷത്തിന്റെ ആനന്ദം സമൃദ്ധമാകാൻ പ്രാർത്ഥിക്കുന്നു. അങ്ങനെ മാനവശുശ്രൂഷ കാലഘട്ടത്തിന്റെ അടയാളങ്ങൾ മനസിലാക്കി ഫലപ്രദമായ വിധത്തിൽ പ്രാവർത്തികമാക്കാനും കഴിയട്ടെയെന്ന് ആശംസിക്കുന്നു... ആഗ്രഹിക്കുന്നു...!

ആഹ്ലാദത്തിന്റെയും, അഭിമാനത്തിന്റെയും സുദിനമായി ഇത് മാറുകയാണ്.

മാർ ഈവാനിയോസ് തിരുമേനി കൊല്ലം തങ്കശ്ശേരി അരമനചാപ്പലിൽ വച്ച് 1930 സെപ്തംബർ 20-ന് പുനരൈക്യപ്പെട്ട് കത്തോലിക്കാ സഭയുമായുള്ള ഐക്യം യാഥാർത്ഥ്യമാക്കിയപ്പോൾ; അവിഭക്ത കൊല്ലം വൈദിക ജില്ലയുടെ ഭൂമികയിൽ നിന്നും പുനരൈക്യപ്രസ്ഥാനത്തിന് പ്രഥമ പ്രതികരണം ഉണ്ടായ പ്രദേശമാണ് പുത്തൂർ. വിളയിൽ (കടകംപള്ളിൽ) മത്തായി അച്ചനും ഏതാനും വീട്ടുകാരും ചേർന്ന് തുടങ്ങിയ അന്നത്തെ വിശ്വാസ കൂട്ടായ്മയാണ് പുത്തൂരും പരിസര പ്രദേശങ്ങളിലേക്കും തുടർന്ന് അവിഭക്ത കൊല്ലം വൈദിക ജില്ലയുടെ മറ്റ് പ്രദേശങ്ങളിലേക്കും സത്യസഭാ വിശ്വാസത്തിന്റെ കാറ്റ് വീശുന്നതിനും തദ്വാര മലങ്കര സുറിയാനി കത്തോലിക്കാ കൂട്ടായ്മകൾ രൂപപ്പെടുന്നതിനും ഇടയാക്കിയത്. ബഹുമാനപ്പെട്ട ഇഞ്ചക്കലോടി അച്ചൻ എഴുതിയ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് എന്ന ഗ്രന്ഥം സാക്ഷിക്കുന്നതുപോലെ പുനരൈക്യപ്രസ്ഥാനത്തിന്റെ ആദ്യത്തെ 10 മിഷൻ സ്റ്റേഷനുകളിൽ ഒന്നായ പുത്തൂരിലെ പുനരൈക്യതരുവിന് ഒരു പുണ്യപുഷ്മമായി മാറുകയാണ് നവാഭിഷിക്തനായ മാത്യു മാർ പോളിക്കാർപ്പസ് തിരുമേനി. പുനരൈക്യ വാർഷികങ്ങൾ സംഘടിതമായ രൂപത്തിൽ ഒരു പൊതു ആഘോഷമായി ആചരിച്ചു തുടങ്ങിയപ്പോൾ അതിന് പ്രഥമ വേദിയായതും (1968) പുത്തൂർ ഇടവകയാണെന്നുള്ളതും ഏറ്റവും അഭിമാനത്തോടെ അനുസ്മരിച്ചു കൊള്ളട്ടെ. അങ്ങനെ മലങ്കര കത്തോലിക്കാ സഭയുടെ ചരിത്രവുമായി ഏറെ ഇഴപിരിഞ്ഞ് കിടക്കുന്ന പുത്തൂർ ഇടവക കൂട്ടായ്മയ്ക്ക് സ്വർഗ്ഗത്തിന്റെ ഒരു സമ്മാനമാണെന്നവിധമാണ് വന്ദ്യ പിതാവ്, തിരുവനന്തപുരം മേജർ അതിരൂപതയുടെ സഹായമെത്രാനായി അഭിഷിക്തനായിത്തീരുന്നത്.

ക്രിസ്തുശിഷ്യനായ മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക പാരമ്പര്യത്തിൽ രൂപം കൊണ്ട നിലയ്ക്കൽ പ്രദേശത്തു നിന്നും പിൽക്കാലത്ത് പഴയ വേണാടിന്റെ വിവിധ പ്രദേശങ്ങളിലേക്ക് വ്യാപിച്ച ക്രൈസ്തവ വിശ്വാസികളിൽ ഒരു വലിയ വിഭാഗം കല്ലടയാറിന്റെ കിഴക്കുപ്രദേശത്തേക്കും പടർന്നാണ് പുത്തൂരും ചുറ്റുപാടുമുള്ള പുത്തൻകൂർ സമൂഹം രൂപപ്പെട്ടതെന്നാണ് ചരിത്ര രേഖകൾ സൂചിപ്പിക്കുന്നത്. 1928 –29 കാലഘട്ടത്തിൽ തന്നെ കത്തോലിക്കാ സഭയുമായി ചേരുവാൻ താൽപര്യമുള്ള ഏതാനും ഭവനങ്ങൾ വിളയിൽ മത്തായി അച്ചന്റെ നേതൃത്വത്തിൽ കൊല്ലം ബിഷപ് ബൻസിഗർ തിരുമേനിയെ സമീപിച്ചിരുന്നു. ആർച്ചു ബിഷപ്പ് മാർ ഈവാനിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ പുനരൈക്യശ്രമങ്ങൾ വളരെ ശക്തമായ അക്കാലഘട്ടത്തിൽ, അതിനുശേഷം പുനരൈക്യപ്പെട്ടാൽ മതി എന്ന ബൻസിഗർ തിരുമേനിയുടെ നിർദേശാനുസരണം വിളയിൽ മത്തായി അച്ചനും കൂട്ടരും അത് പാലിക്കുകയും (ആഗസ്റ്റ് 14, 1932) പുനരൈക്യപ്രസ്ഥാനത്തിന്റെ ആദ്യ മിഷന്റെ ഭാഗമാകുകയും ചെയ്തു. വിളയിൽ (കടകംപള്ളിൽ), മനക്കരക്കാവിൽ, കല്ലുംമൂട്ടിൽ, വലിയവിള, സോവാർ, തുണ്ടിൽ എന്നീ ഭവനങ്ങളാണ് പുത്തൂരിൽ ആദ്യമായി കത്തോലിക്കാ പുനരൈക്യം സാധ്യമാക്കിയത്. അവരിൽ മനക്കരക്കാവിൽ എം. കെ ഉണ്ണുണ്ണിയും, എം. കെ വർഗ്ഗീസും വിളയിലച്ചന്റെ വലം കയ്യായി നിന്ന്, പുനരൈക്യത്തെ തുടർന്ന് ആദ്യകാല കഷ്ടതകളെ നേരിടുന്നതിന് ശക്തമായ നേതൃത്വം നൽകി. ഇവരിൽ എം. കെ വർഗ്ഗീസിന്റെ ഇളയ മകനായാണ് പുതിയ മെത്രാൻ 1955 ഒക്ടോബർ 11-ന് ജനിച്ചത്. മാത്യു എന്നായിരുന്നു മാമോദീസാ പേര് എങ്കിലും മോഹൻ എന്നായിരുന്നു വിളിപ്പേര്. എം. ജി. ജോൺ, എം. ജി. കോശി, എം. ജി. മേരിക്കുട്ടി, എം. ജി. ജോപ്പൻ, എം. ജി. അമ്മിണിക്കുട്ടി എന്നിവരാണ് പിതാവിന്റെ സഹോദരങ്ങൾ. പുനരൈക്യപ്രസ്ഥാനത്തിന്റെ ശക്തമായ സ്വാധീനത്തിൽ രൂപം കൊണ്ട പുത്തൂർ ഇടവകയും ചുറ്റുമുള്ള ഇടവകകളും ദൈവവിളിയുടെ വിളനിലമായി ത്തീർന്നു. 14 വൈദികരും, 16 സിസ്റ്റേഴ്സും പുത്തൂർ ഇടവകയിൽ നിന്നും മാത്രമുണ്ട്. സമീപ ഇടവകകളും ദൈവവിളിയിൽ സമ്പന്നമാണ്. പുത്തൂർ ഇടവകാംഗങ്ങളായ ഫാ. ജോബിൻ പുന്തലവിള, സി. സെബിൻമരിയ, ഡി.എം. എന്നിവർ മനക്കരക്കാവിൽ കുടുംബാംഗങ്ങളാണ് എന്നതിൽ പ്രത്യേകം പ്രസ്താവ്യമാണ്. പുത്തൂരിലെ പുനരൈക്യ പ്രസ്ഥാനത്തിനും, ദൈവവിളികൾക്കും ദൈവം നൽകുന്ന ഒരു വിശിഷ്ട അംഗീകാരവും സാക്ഷ്യവുമായി വന്ദ്യ പിതാവിന്റെ സ്ഥാനാരോഹണം മാറുന്നു എന്നതിൽ നമുക്ക് ദൈവത്തിന് നന്ദി പറയാം.

എപ്പോഴും ദീപ്തമായ ഒരു പുഞ്ചിരിയോടെ, ആഴത്തിലുള്ള സൗമ്യതയുടെ ഒരടയാളമായാണ് വന്ദ്യ പിതാവ് എല്ലാവർക്കും അനുഭവവേദ്യനാകുന്നത്. ദൈവത്തിന്റെ വിശ്വസ്ത ദാസൻ എന്ന നിലയിൽ അദ്ദേഹം അചഞ്ചലമായ വിശ്വാസ ജീവിതവും, സഭാ ശുശ്രൂഷയുമാണ് ഇക്കഴിഞ്ഞ കാലഘട്ടത്തിൽ എല്ലാം നിർവ്വഹിച്ചു പോന്നത്. പുറപ്പാട് പുസ്തകത്തിലെ ഒരു ദാർശനിക സ്വരൂപമായ 'സ്നേഹത്തിലും വിശ്വസ്തതയിലും' (In Love and Fidelity) എന്ന ആപ്തവാക്യമാണ് പിതാവ് തന്റെ മേൽപ്പട്ട ശുശ്രൂഷയുടെ മുഖശ്രീയായി സ്വീകരിച്ചിരിക്കുന്നത്. എല്ലാവരേയും സമഭാവനയോടെ, എളിമയോടെ സ്വീകരിക്കുന്ന ഒരു രീതി അദ്ദേഹം സ്വീകരിച്ചിരുന്നു. എത്ര പ്രകോപനമുണ്ടായേക്കുന്ന സാഹചര്യങ്ങളിലും തന്റെ സ്വാതിക ഭാവത്തിന് വിപരീതമായ ഒന്നും തന്നിൽ നിന്ന് ഉണ്ടാകില്ല എന്നത് പിതാവുമായി ഇടപഴകിയിട്ടുള്ള ഏവർക്കും ബോദ്ധ്യമുള്ളതാണ്.

തന്റെ വൈദിക ജീവിതത്തോടൊപ്പം, ഉന്നത വിദ്യാഭ്യാസ മേഖലയിലും തനതായ വ്യക്തിമുദ്ര പതിപ്പിക്കാൻ പിതാവിന് കഴിഞ്ഞിട്ടുണ്ട്. കേരള സംസ്ഥാനത്തിലെ വിവിധ യൂണിവേഴ്സ്റ്റികളിൽ ഫാക്കൽറ്റി അംഗമായും, ഗവേഷണ സമിതികളിലും അദ്ദേഹം അംഗമാണ്. താരതമ്യ ഫ്രഞ്ച് സാഹിത്യത്തിൽ കേരളത്തിൽ നിന്നുള്ള ഏക ഗവേഷണ പ്രബന്ധം അദ്ദേഹത്തിന്റേതാണ്. പാരീസ് കാത്തലിക് യൂണിവേഴ്സിറ്റിയിൽ ഫ്രഞ്ച് ഭാഷയിൽ ഉപരിപഠനം നടത്തിയ അദ്ദേഹം 'ഫെമിനിസം, സൈമൺ ഡി ബിവോറും-കമലാദാസും: ഒരു താരതമ്യപഠനം' എന്ന വിഷയത്തിലാണ് എം. എസ്സ്. യൂണിവേഴ്സിറ്റിയിൽ നിന്ന് ഗവേഷണം ബിരുദം നേടിയത്. മാർ ഈവാനിയോസ് കോളേജിന്റെ പ്രിൻസിപ്പൽ എന്ന നിലയിൽ അതിന്റെ വളർച്ചയ്ക്കും നവീകരണത്തിനും നൽകിയ സംഭാവനകൾ പ്രസ്താവ്യമാണ്. തിരുവനന്തപുരം മേജർ അതിരൂപതയുടെ കോളേജ് മാനേജ്മെന്റ് കറസ്പോണ്ടന്റ് എന്ന നിലയിലും, കേരള എയിഡഡ് കോളേജ് മാനേജ്മെന്റ്

കവർ സ്റ്റോറി



# സതീർത്ഥ്യത്തിന്റെ നല്ല സ്മരണകൾ



**എബി ജോർജ്ജ്**
അമിക്കോസ് മുൻ പ്രസിഡന്റ്

ജീവിതത്തിലെ ഏറ്റവും വലിയ നേട്ടം മാർ ഈവാനിയോസ് കോളേജിൽ പഠിക്കാൻ കഴിഞ്ഞു എന്നുള്ളതാണ്. ഒരിക്കലും മടുപ്പു തോന്നാത്ത മനസ്സിന്റെ ഉടമകളായി മാറാൻ ഞങ്ങൾക്കു കഴിഞ്ഞു. പരിപാവനമായ ബഥനിക്കുന്നിൽ സ്ഥിതിചെയ്യുന്ന ഭക്തിസാന്ദ്രമായ അന്തരീക്ഷത്തിൽ നിലനിൽക്കുന്ന അറിവിന്റെ മുലപ്പാൽ ചുരന്നു തന്ന വാത്സല്യനിധിയായ മാതാവാണ് മാർ ഈവാനിയോസ് കലാലയം. ബഥനിക്കുന്നിൽ ചെന്നെത്തി നിൽക്കുമ്പോൾ ഞങ്ങൾക്കൊക്കെ എവറസ്റ്റ് കൊടുമുടി കീഴടക്കിയ പ്രതീതിയായിരുന്നു. ഇവിടെ ചർച്ചചെയ്യുന്ന കാര്യങ്ങൾ ലോകം മുഴുവൻ കീഴടക്കാൻ ഉതകുന്ന ഒന്നായിരുന്നു എന്ന് ഞങ്ങൾ വിശ്വസിച്ചു.

1975-കളിലായിരുന്നു പ്രീഡിഗ്രി പ്രവേശനം. ഈ കാലഘട്ടത്തിൽ എന്റെ വലത്തുവശത്തും ഇടത്തുവശത്തും വൈദിക വിദ്യാർത്ഥികളായിരുന്നു. പൊക്കമനുസരിച്ച് ഞങ്ങൾ ഏകദേശം അവസാന ബഞ്ചുകളിലായിരുന്നു. ഇടത്തുവശത്തെ വൈദിക വിദ്യാർത്ഥി അന്നേ എനിക്കറിയാമായിരുന്നു വേഷം മാറുമെന്ന്. പിന്നീട് അതുതന്നെ സംഭവിച്ചു. വലത്തുവശത്തെ

അസോസിയേഷൻ ഭാരവാഹി എന്ന നിലയിലും അദ്ദേഹം ശ്രദ്ധേയനായി.

അസാധാരണമായ ഉപവിപ്രവർത്തനത്തിന്റെയും, സഹജീവി സ്നേഹത്തിന്റെയും ഉത്തമോദാഹരണം കൂടിയാണ് നവാഭിഷിക്തൻ എന്ന് അനുസ്മരിക്കാതെ ഈ കുറിപ്പ് അവസാനിപ്പിക്കുന്നത് ശരിയല്ല. 2008-ൽ തന്റെ പൗരോഹിത്യ രജതജൂബിലിയോടനുബന്ധിച്ച് കല്ലടിച്ചവിള ഇടവകയ്ക്ക് പുതിയ പള്ളി സ്വന്തം കൈയ്യിൽ നിന്ന് 50 ലക്ഷം രൂപ ചെലവഴിച്ചു നൽകിയത് അനിതര സാധാരണമാണ്. ഇതര മതസ്ഥർ ഉൾപ്പെടെ കല്ലടിച്ചവിള പ്രദേശത്തെ 20 കുടുംബങ്ങൾക്കും വീടുവച്ചു നൽകാനും അദ്ദേഹം തയ്യാറായി. അടുത്ത കാലത്ത് പുനർനിർമ്മിച്ച ശിൽപമനോഹരമായ തന്റെ മാതൃ ഇടവകയുടെ നിർമ്മാണത്തിനായി പിതാവ് ഗണ്യമായ ഒരു പങ്ക് വഹിച്ചിട്ടുണ്ട് എന്നതും ശ്രദ്ധേയമാണ്. തിരുവനന്തപുരം മേജർ അതിരൂപതാ ചീഫ് വികാർ ജനറാൾ എന്ന നിലയിൽ സജീവമായ സേവനത്തിന്റെ മാതൃകയാണ് അദ്ദേഹം നിർവ്വഹിച്ചു വന്നത്. വ്യക്തമായ നിഷ്ഠയോടെയുള്ള ജീവിതക്രമവും, ആഹാരരീതികളും ആർക്കും മാതൃകയാണ്. കൃശഗാത്രനായി കാണപ്പെടുന്ന അദ്ദേഹത്തിന്റെ ഉള്ളിൽ ഒരു കായികപ്രേമി ഒളിഞ്ഞിരിപ്പുണ്ട് എന്ന് ഏവർക്കും അറിയാം. നല്ല ഒരു ബാസ്കറ്റ് ബോൾ കളിക്കാരനായ പിതാവ്, അനുദിന വ്യായാമം ഒരിക്കലും മുടക്കാറില്ല എന്ന വസ്തുത ഏവർക്കും പ്രചോദനാത്മകമാണ്. സ്നേഹിക്കുക എന്നാൽ വിശ്വസ്തതയിൽ നിലനിൽക്കുക എന്നാണെന്ന് അദ്ദേഹം നമുക്ക് പ്രവർത്തിയിലൂടെ കാട്ടിത്തരുന്നു.

പുനരൈക്യപ്രസ്ഥാനം നവതി ആഘോഷിക്കുന്ന ഈ കാലഘട്ടത്തിൽ ദൈവത്തിന്റെ ഒരു സമ്മാനമാണ് അഭിവന്ദ്യ മാത്യൂസ് മാർ പോളിക്കാർപ്പസ് പിതാവ്. നവതിയിലേക്ക് നടന്നടക്കുന്ന പുത്തൂർ ഇടവകയ്ക്ക് ഒരു പുണ്യമായി അദ്ദേഹത്തിന്റെ സ്ഥാനലബ്ദി പരിലസിക്കുന്നു. മാർ ഈവാനിയോസ് പിതാവിന്റെ ധന്യമായ ഓർമ്മകളും, മാർ തോമാശ്ലീഹായുടെ ആഗമനത്തിന്റെ 1950 വർഷങ്ങളും സമ്മേളിക്കുന്ന ഈ കാലഘട്ടത്തിൽ അഭിവന്ദ്യ പിതാവ് മലങ്കരക്കാകമാനം അഭിമാനമായി ഭവിക്കട്ടെ എന്നാശംസിക്കുന്നു.

വൈദിക വിദ്യാർത്ഥി നീണ്ടുമെലിഞ്ഞ് അന്നേ ഉപദേശകന്റെ റോൾ എടുത്തിരുന്നു. അന്നു മുതൽ ഇന്നുവരെ ഒരേ റോൾ, ഒരേ മുഖം, ഒരേ മനസ്സ്. അതൃപ്തിയില്ല. ഈ നിമിഷം വരെ കൂടെ പ്രവൃത്തിക്കാൻ കഴിയുന്നു എന്നുള്ളത് വളരെ പ്രാർത്ഥനയോടെ ഞാൻ ഉൾക്കൊള്ളുന്നു. പണം മാത്രം നേടാൻ ജീവിതം ഉഴിഞ്ഞു വച്ചിട്ടുള്ള ഇക്കാലത്തെ പലർക്കും ചിന്തിക്കാൻ അവസരം നൽകുന്നതാണ് അദ്ദേഹത്തിന്റെ ജീവിതം. പോളിയോ ബാധിക്കാത്ത ഒരു മനസ്സിന്റെ ഉടമയായാണ് അദ്ദേഹം. സ്നേഹത്തിന്റെ മാഹാത്മ്യം വ്യക്തമാക്കുന്നതാണ് ഞങ്ങളുടെ സുഹൃദ്ബന്ധം. അവിടെ എതിരാളികളെ പോലും ആദരിക്കാൻ മനസ്സുണ്ടാകുന്നു.

പണ്ട് മനക്കരക്കാവിലച്ചൻ എന്റെയടുത്ത് പറയുന്ന കാര്യം ഈ അടുത്ത സമയത്തും ആവർത്തിച്ചു. "നീ വിഷമിക്കണ്ട പാപികളായവർക്കു വേണ്ടി സ്വർഗ്ഗരാജ്യത്തിൽ പ്രവേശനം ഉറപ്പുവരുത്തുവാൻ വേണ്ടിയാണ് ദൈവ പുത്രനായ യേശു കുരിശിൽ മരിച്ചത്. അതുകൊണ്ട് നിന്റെ ജീവിതം നീ ദൈവത്തിന്റെ മുൻപിൽ അടിയറ വയ്ക്കണമെന്ന്" വളരെ വിലപ്പെട്ട ഒരു ഉപദേശമാണ് സതീർത്ഥ്യന്റേത്.

പലപ്പോഴും കർദ്ദിനാൾ ക്ലീമിസ് പിതാവും മലങ്കര സഭയും തിരുസന്നിധിയുമാണ് ഞങ്ങൾക്ക് താങ്ങായി നിന്നിട്ടുള്ളത്. സതീർത്ഥ്യൻ ഉന്നത പദവിയിലെത്തുമ്പോൾ അതും ഏറെ ബഹുമാനിക്കപ്പെടുന്ന ഔന്നത്യത്തിലേക്ക് എത്തുമ്പോൾ ഏറെ സന്തോഷിക്കുന്നത് ഞങ്ങളാണ്. കൂടെ പഠിച്ചവർ അതും പഴയകാലം മറക്കാതെ കൊണ്ടു നടക്കുന്നവർ. നമ്മെത്തന്നെ മറന്ന് മറ്റുള്ളവരെ സഹായിക്കാം എന്ന് കരുതുന്ന വ്യക്തി. മിക്കവാറും ദിവസങ്ങളിൽ വിളിക്കും. എന്നെ കിട്ടിയില്ലെങ്കിൽ ഭാര്യയെ വിളിച്ചിട്ട് 'അവൻ എവിടെ പോയി എന്നന്വേഷിക്കും' എന്റെ കുടുംബവുമായി അദ്ദേഹത്തിന് ഏറെ അടുപ്പമുണ്ട്.

അടുത്ത സതീർത്ഥ്യരായ ചാക്കോച്ചൻ, സനിൽ, രാജീവ്, സുരേഷ് എന്നിവരൊക്കെ പലപ്പോഴും പറയുന്ന കാര്യമാണ് സന്തോഷത്തിൽ മാത്രമല്ല ഏറെ ദു:ഖത്തിലും കൂടെ നിൽക്കുന്ന സുഹൃത്താണ് വന്ദ്യ തിരുമേനി എന്ന്. അമിക്കോസിനെ സംബന്ധിച്ചിടത്തോളം സുവർണ്ണ കാലഘട്ടമായിരുന്നു അദ്ദേഹം മാർ ഈവാനിയോസ് പ്രിൻസിപ്പലായിരുന്ന സമയം. കൃത്യമായി അവാർഡ് വിതരണം തുടങ്ങി ഏറ്റവും കൂടുതൽ പൂർവ്വവിദ്യാർത്ഥികളെ കൊണ്ടുവന്നു എന്നുള്ളതും അദ്ദേഹത്തിനു മാത്രം അവകാശപ്പെട്ടതാണ്. ഈ കാലഘട്ടത്തിൽ അമിക്കോസ് പ്രസിഡന്റായിരിക്കാൻ ഭാഗ്യം ലഭിച്ചു എന്നുള്ളതും ഞാൻ സ്മരിക്കുന്നു.

'വേദനയുടെ സന്ദർഭങ്ങളിൽ അദ്ദേഹത്തിന്റെ സാന്നിധ്യം ആശ്വാസകരമായിരുന്നു' എന്ന് ഡോ. ഷേർളിയും കുടുംബവും സ്റ്റ്യുവർട്ട് സാറിന്റെ അവസാനകാലഘട്ടവുമായി ബന്ധപ്പെട്ട് പറയുന്നത് ഞാനോർക്കുന്നു. എന്റെ സുഹൃത്ത് ശങ്കർ കേശവൻ പലപ്പോഴും പറയുന്ന ഒരു കാര്യമാണ് "ഹൃദയപൂർവ്വം മറ്റുള്ളവരെ സഹായിക്കാൻ അദ്ദേഹത്തിന്റേതു പോലൊരു ഹൃദയം നമുക്കും ഉണ്ടാകണമെന്ന്" ആരുമറിയാതെ കൃത്യമായി അദ്ദേഹത്തിന്റെ സഹായം സ്വീകരിക്കുന്ന പലരെയും എനിക്കറിയാം. സൗന്ദര്യവും സംഗീതവുമുള്ള ജീവിതമാണ് ക്രൈസ്തവന്റേത് എന്ന് മനക്കരക്കാവിലച്ചൻ എന്നോട് പറയുമായിരുന്നു.

ദൈവം കനിഞ്ഞു തന്ന ജീവിതം ധന്യമാക്കാൻ മറ്റുള്ളവർക്കായി ദൈവഹിതമനുസരിച്ച് സമർപ്പിക്കാൻ ഈ ധന്യമുഹൂർത്തത്തിൽ ദൈവത്തിലുള്ള ആത്മസമർപ്പണത്തിൽ അങ്ങയുടെ ജീവിതത്തിൻ അർത്ഥവും വ്യാപ്തിയും വരുമെന്നുള്ള കാര്യത്തിൽ യാതൊരു സംശയവുമില്ല. ഒരിക്കൽപോലും നീരസത്തിനിടവരുത്താതെ ഈ സുഹൃദ്ബന്ധം തുടർന്നു പോകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

യഥാർത്ഥ സന്തോഷം ദൈവത്തിങ്കലേക്ക് അടുക്കുമ്പോഴാണ്. ഒറ്റവാക്കിൽ ഹൃദയമുള്ള ഒരു സുഹൃത്താണ് വന്ദ്യ പിതാവ് എന്നു പറയുവാൻ കഴിയും. എല്ലാവരിലും നന്മയുണ്ട് എന്ന് എനിക്ക് ബോധ്യപ്പെട്ടിട്ടുള്ളത് ഞങ്ങളുടെ സ്വകാര്യ സംഭാഷണങ്ങളിലാണ്.

അഭിവന്ദ്യ കർദ്ദിനാൾ ക്ലീമിസ് തിരുമേനിയും മലങ്കര സഭയും അഭിവന്ദ്യ മാത്യൂസ് മാർ പോളിക്കാർപ്പസ് തിരുമേനി ഞങ്ങളുടെ സ്വകാര്യ അഹങ്കാരമായിതന്നെ എന്നും നിൽക്കും.

## ഉപകാരസ്മരണ



ഒരു വിശ്വാസി

# മാത്യൂസ് മാർ പോളികാർപ്പസും ആന്റണി മാർ സിൽവാനോസും അഭിഷിക്തരായി

മലങ്കര കത്തോലിക്കാ സഭയിൽ തിരുവനന്തപുരം മേജർ അതിരൂപത സഹായ മെത്രാനായി അഭിവന്ദ്യ മാത്യൂസ് മാർ പോളികാർപ്പസും സഭയുടെ ആസ്ഥാനമായ കാതോലിക്കേറ്റ് സെന്ററിൽ കൂരിയ മെത്രാനായി അഭിവന്ദ്യ ആന്റണി മാർ സിൽവാനോസും അഭിഷിക്തരായി. ജൂലൈ 15 വെള്ളിയാഴ്ച രാവിലെ പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ നടന്ന ദീർഘമായ മെത്രാഭിഷേക ശുശ്രൂഷകൾക്ക് മേജർ ആർച്ചുബിഷപ്പ് കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവ നേതൃത്വം നൽകി. രാവിലെ മുതൽ നാടിന്റെ നാനാഭാഗങ്ങളിൽ നിന്നും ഒഴുകിയെത്തിയ ആയിരക്കണക്കിന് വിശ്വസികളെ സാക്ഷി നിർത്തി മാത്യു മനക്കരകാവിൽ റമ്പാനും ആന്റണികാക്കനാട്ട് റമ്പാനും സഭയിൽ മേൽപട്ടക്കാരായി അഭിഷേകം ചെയ്യപ്പെട്ടപ്പോൾ ജനം 'ഇവൻ യോഗ്യൻ' എന്നർത്ഥമുള്ള ഓക്സിയോസ് എന്ന് ഉച്ചത്തിൽ ചൊല്ലി. തുടർന്ന് സിംഹാസനത്തിലിരുന്ന് നവാഭിഷിക്തർ സുവിശേഷം വായിക്കുകയും ജനത്തെ ആശിർവദിക്കുകയും ചെയ്തു. രാവിലെ 8 ന് ആരംഭിച്ച പ്രാരംഭ പ്രാർത്ഥനകൾക്ക് ശേഷം കാതോലിക്കാ ബാവയുടെ മുഖ്യ കാർമികത്വത്തിൽ കുർബാന ആരംഭിച്ചു. ആർച്ചുബിഷപ്പ് തോമസ് മാർ കൂറിലോസ്, ബിഷപ്പ്മാരായ ജോഷ്വാ മാർ ഇഗ്നാത്തിയോസ്, സാമുവൽ മാർ ഐറേനിയോസ്, വിൻസെന്റ് മാർ പൗലോസ്, തോമസ് മാർ അന്തോണിയോസ്, തോമസ് മാർ യൗസേബിയോസ്, യൂഹാന്നോൻ മാർ തിയഡോഷ്യസ്, ഗീവർഗ്ഗീസ് മാർ മക്കാറിയോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റം, എബ്രഹാം മാർ യൂലിയോസ് എന്നിവർ സഹ കാർമികരായിരുന്നു. കുർബാന മധ്യേയുള്ള വചന സന്ദേശം പാലാ രൂപതാധ്യക്ഷൻ മാർ ജോസഫ് കല്ലറങ്ങാട്ട് നൽകി. മെത്രാഭിഷേകത്തിന് ശേഷം സീറോ മലബാർ മേജർ ആർച്ചുബിഷപ്പ് കർദ്ദിനാൾ മാർ ജോർജ് ആലഞ്ചേരി ഇന്ത്യയിലെ വത്തിക്കാൻ സ്ഥാനപതി ആർച്ചുബിഷപ്പ് ലിയോപോൾദോ ജിറേലി, തിരുവനന്തപുരം ലത്തീൻ അതിരൂപതാധ്യക്ഷൻ ആർച്ചു ബിഷപ്പ് തോമസ് ജെ നെറ്റോ എന്നിവർ അനുഗ്രഹ സന്ദേശം നൽകി. യാക്കോബായ സഭ മെത്രാപോലിത്തൻ ട്രസ്റ്റി, ജോസഫ് മാർ ഗ്രീഗോറിയോസ് മെത്രാപോലീത്താ, മാർതോമാ സഭയുടെ സഫ്രഗൻ മെത്രാപോലീത്താ ജോസഫ് മാർ ബർണബാസ്, കേരള കൗൺസിൽ ഓഫ് ചർച്ചസ് പ്രസിഡന്റ് ബിഷപ്പ് ഉമ്മൻ ജോർജ്ജ്, ഓർത്തഡോക്സ് സഭ ചെന്നൈ ഭദ്രാസനാധിപൻ യൂഹാനോൻ മാർ ദിയസ്കോറസ മെത്രാപോലീത്താ, ആർച്ചുബിഷപ്പുമാരായ മാർ ജോസഫ് പെരുന്തോട്ടം, മാർ ആൻഡ്രൂസ് താഴത്ത്, സൂസൈ പാക്യം, ബിഷപ്പുമാരായ മാർ പോളി കണ്ണൂകാടൻ, മാർ പോൾ ആലപാട്ട്, മാർ സെബാസ്റ്റ്യൻ പൊഴോലി പറമ്പിൽ, മാർ റെമിജിയൂസ് ഇഞ്ചനാനി, മാർ ജോസ് പുളിക്കൽ, മാർ ജോൺ നെല്ലിക്കുന്നേൽ, മാർ മാത്യു അറക്കൽ, മാർ സെബാസ്റ്റ്യൻ വാണിയപുരയ്ക്കൽ, മാർ ജോസഫ് പണ്ടാരശ്ശേരിൽ, മാർ തോമസ് തറയിൽ, ഗബ്രിയൽ മാർ ഗ്രീഗോറിയോസ്, ഗീവർഗ്ഗസീസ് മാർ അപ്രേം, സിൽവസ്റ്റർ പൊന്നുമുത്തൻ, വിൻസെന്റ് സാമുവൽ, ആർ ക്രിസ്തുദാസ്, വികാരി ജനറൽ മാർ, കോർ എപ്പിസ്കോപ്പാമാർ, അനേകം വൈദികർ, സന്നാസിനികൾ എന്നിവർ ചടങ്ങിൽ സംബന്ധിച്ചു. പാളയം ഇമാം സുഹൈബ് മൗലവി, മന്ത്രിമാരായ ആന്റണി രാജു, കെ. എൻ. ബാലഗോപാൽ, എം. വി ഗോവിന്ദൻ, ജി ആർ അനിൽ, റോഷി അഗസ്റ്റിൻ, മുൻ മുഖ്യ മന്ത്രി ഉമ്മൻ ചാണ്ടി, പ്രതിപക്ഷ നേതാവ് വി. ഡി സതീശൻ, എൽ ഡി എഫ് കൺവീനർ, ഇ.പി ജയരാജൻ, എം.പി മാരായ കൊടികുന്നിൽ സുരേഷ്, കെ മുരളീധരൻ, എൻ. കെ പ്രേമചന്ദ്രൻ, ആന്റോ ആന്റണി, തോമസ് ചാഴിക്കാടൻ, ബിനോയ് വിശ്വം, എ എ റഹിം, എം. എൽ. എ. മാരായ രമേഷ് ചെന്നിത്തല, എം കെ മുനീർ, കെ. ബി. ഗണേഷ്കുമാർ, കടകംപള്ളി സുരേന്ദ്രൻ, എം. വിൻസെന്റ് വി. കെ. പ്രശാന്ത്, അനൂപ് ജേക്കബ്, ഡി. കെ. മുരളി, ആൻസലൻ, മുൻ ചീഫ് സെക്രട്ടറിമാരായ ജോൺ മത്തായി കെ. എം. എബ്രഹാം, ബാബു ജേക്കബ്, ലിസ്സി ജേക്കബ്, പി.എച്ച് കുര്യൻ, മുൻ ഡി.ജി.പി. ജേക്കബ് പുന്നൂസ് മുൻ വൈ ചാൻസിലർമാരായ സിറിയക് ജോസഫ്, ജാൻസി ജയിംസ്, ഡോ. ജോർജ്ജ് ഓണക്കൂർ, മധുപാൽ, വി. എസ്. ശിവകുമാർ, കെ.എസ് ശബരിനാഥ്, പി.സി ജോർജ്ജ്, പാലോട് രവി, ജോസഫ് എം. പുതുശ്ശേരി, ആനാവൂർ നാഗപ്പൻ തുടങ്ങിയ പ്രമുഖർ ആശംസകൾ നേരാൻ എത്തി.

സന്ദേശം

# Message delivered by His Grace Archbishop Leopoldo Girelli, the Apostolic Nuncio in India on the occasion of the episcopal ordination held on 15th July, 2022 at St. Mary's Cathedral, Pattom



I too be with all of you on this joyful occasion and of the Episcopal ordination of Rt. Rev. Antony Kakkanatt as the Bishop of Major Archie eparchy Curia and Rt. Rev. Mathews Manakarakkavil as the Auxiliary Bishop of Major Archdiocese of Trivandrum and to give thanks to God for the gifts of these new bishops. In welcoming these new bishops, I wish first and foremost in the name of Holy Father Pope Francis to thank His Beatitude Baselios Cardinal Cleemis for his active leadership support and guidance to Syro Malankara Catholic Church and in particular way to the Major Archdiocese of Trivandrum.

Dear Bishop Mathew, you have faithfully served as Principal and Professor of Mar Ivanios College in Trivandrum and member in various ecclesiastical bodies and state committees. You have also received the Rotary International Award in 2010 as the best educationist. Besides you are a scholar in a number of languages including Malayalam, English, French, Tamil, German, Hindi and even Syriac. Dear Bishop Antony, you have diligently served as assistant Vicar no and as vicar in Capipattal, Kallisery, Kottayam and Manchathanam in different periods of your Ministry. You have been the professor at the Major Seminary in Trivandrum and the director of Catechetical Department. You have been the Chancellor and Vicar General of the Archdiocese of Tiruvalla. Besides you have knowledge in many languages including Malayalam, English, Italian, German and in Syriac. Dear new bishops as you both assumed the pastoral care of people of God entrusted to you. May the Blessed Virgin Mary intercede for you. May St. Peter, the Patron Saint of Major Archie eparchy, inspire you as you work for the growth of the kingdom of God and building up the body of Christ, the Church. Given your educational qualifications and pastoral experiences you bring with you your talents and abilities to Syro Malankara Catholic Church.

The Second Vatican Council states concerning bishops that the pastoral charge that is the permanent and daily care of the sheep is entrusted to them fully. In this regard Pope Francis affirmed that the true ministry of the bishops Christ Himself continue to proclaim the Gospel of salvation. And to sanctify the believers through the sacraments of faith. Through the bishops' wisdom and prudence Christ guides people of God into the pilgrimage of eternal happiness. You will be stewards of the faith of service of charity in the church. Consider that the closeness is the most typical trait of God, please do not forget these four forums of closeness. Closeness of God in prayer, closeness to Bishops in the episcopal body, closeness to priests, and closeness to the folk. May the Lord that let you grow in this path of closeness so that you will better imitate the Lord because He has always been and He is near to us and with His closeness that is compassionate and tender he leads us for worth. Dear bishops it is my hope that you will always strive to force the communion with all the bishops. And reach out in charity to the flock of Christ entrusted to your pastoral care namely the priests, the religious men and women and the faithful. So dear bishop Mathew and dear bishop Antony I express my heartly congratulations to both of you on this auspicious day in your ecclesial life and assure you my prayers and support. I entrust your pastoral ministry and all your missionary activities to the hands of Almighty God. I gladly extend to all of you the blessings of Pope Francis.

Thank You.



# സീറോ മലബാർ സഭാദ്ധ്യക്ഷൻ അഭിവന്ദ്യ കർദ്ദിനാൾ മാർ ജോർജ് ആലഞ്ചേരി മെത്രാഭിഷേക ചടങ്ങിൽ നടത്തിയ അനുഗ്രഹ പ്രഭാഷണം

മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് ഇന്ന്‌രണ്ട് പുതിയ പിതാക്കന്മാരെ ലഭിച്ചിരിക്കുന്നു. ഇവർ രണ്ടുപേരെയും നമുക്ക് അച്ചന്മാർ എന്ന നിലയിൽ പരിചയം ഉണ്ടായിരുന്നവരാണ്. പക്ഷേ അവരുടെ അവസ്ഥ മാറിയിരിക്കുകയാണ്. ബഹുമാനപ്പെട്ട മത്തായി അച്ചൻ മാത്യൂസ് മാർ പോളിക്കാർപ്പസ് തിരുമേനിയും ബഹുമാനപ്പെട്ട ആന്റണി അച്ചൻ ആന്റണി മാർ സിൽവാനോസ് ആയും മാറിയിരിക്കുകയാണ്. വലിയൊരു അവസ്ഥാന്തരം സംഭവിച്ചിരിക്കുന്നു. ഈ അവസ്ഥാന്തരം അത് അവരുടെ അവസ്ഥാന്തരമായി ആരംഭിച്ചിട്ടേ ഉള്ളൂ. ഇനി അത് അവരുടെ ശുശ്രൂഷയിലൂടെ സഭയിലും സമൂഹത്തിലും അറിയപ്പെടും. ഫലം പുറപ്പെടുവിക്കുമെന്ന് നമുക്ക് പ്രതീക്ഷയുണ്ട്. അതുപോലെതന്നെ ഇവരുടെ ഈ അവസ്ഥാന്തരം നമ്മുടെ സഭയിലും സമൂഹത്തിലും അവസ്ഥാന്തരം സൃഷ്ടിക്കണം. അതാണ് അവരുടെ ശുശ്രൂഷയുടെ സ്വഭാവം. അങ്ങനെയുള്ള അവസ്ഥാന്തരം നമുക്കെല്ലാവർക്കും ഫലം പുറപ്പെടുവിക്കും എന്നുള്ളതിന് യാതൊരു സംശയവുമില്ല.

അന്ത്യോക്യൻ ആരാധനാക്രമത്തിന്റെയും സഭയുടെയും പാരമ്പര്യത്തിലുള്ള ഒരു സഭയാണ് മലങ്കര സുറിയാനി കത്തോലിക്കാ സഭ, ഇതേ പാരമ്പര്യമാണ് ഓർത്തഡോക്സ് സുറിയാനി സഭയ്ക്കും യാക്കോബായ സുറിയാനി സഭയ്ക്കുമുള്ളത്. അതുകൊണ്ടാണ് ഇവരുടെ പിതാക്കന്മാരുടെ തലയിൽ എല്ലാം ഒരേ ശിരോവസ്ത്രം ഉള്ളത്. അതുകൊണ്ട് കത്തോലിക്കാ സഭയിൽ രണ്ട് മേജർ ആർച്ചുബിഷപ്പ്സ് ഉണ്ട്. ഒന്ന് അഭിവന്ദ്യ ക്ലീമിസ് പിതാവാണ്. മറ്റൊന്ന് ഞാനാണ്. ഒരിക്കൽ പരിശുദ്ധ പിതാവ് റോമിൽ വച്ച് എന്നെ കണ്ട് വിളിച്ചിട്ട് പറഞ്ഞു: നിങ്ങൾ രണ്ടപേരല്ല ഇന്ത്യയിൽ നിന്നുള്ളത്. ഒരാൾക്ക് തലയിൽ എന്തോ ഉണ്ടല്ലോ തനിക്ക് ഒന്നുമില്ലേ എന്നു ചോദിച്ചു. അപ്പോൾ ഞാൻ പറഞ്ഞു എനിക്ക് അല്പമുണ്ട്. പക്ഷേ അത് അകത്താണ് വച്ചിരിക്കുന്നത് എന്ന്. നിങ്ങൾ ഈ തിരുമേനിമാരെ കാണുമ്പോൾ എന്തുകൊണ്ടാണ് തലയിൽ, മസ്നപ്സാ വച്ചിരിക്കുന്നത്. ഓർത്തഡോക്സിലെയും, യാക്കോബായിലേയും പിതാക്കന്മാർക്കും മസ്നപ്സാ വച്ചിട്ടുണ്ട്. ഒരേ പാരമ്പര്യം. അന്ത്യോക്യൻ പാരമ്പര്യം. അന്ത്യോക്യായിലെ ഏറ്റവും വലിയ ആദ്യത്തെ മെത്രാപ്പോലീത്താ നേതാവ് ഇഗ്നേഷ്യസ് ഓഫ് അന്ത്യോക്യാ ആണ്. അദ്ദേഹം വിശുദ്ധ പത്രോസിനുശേഷം മൂന്നാമതായി പരിഗണിക്കപ്പെടുന്ന സഭയുടെ പരമാദ്ധ്യക്ഷനാണ് അന്ത്യോക്യായിൽ. ഇദ്ദേഹം പറഞ്ഞിട്ടുണ്ട് ലത്തീൻ ഭാഷയിൽ പറഞ്ഞിരിക്കുന്നത് ഇപ്രകാരമാണ്. "ഉബി എപ്പിസ്കോപ്പോസ്, ഈബി എക്ലേസിയ എവിടെ മെത്രാനുണ്ടോ അവിടെ സഭയുണ്ട്. ഇത് അദ്ദേഹം നടത്തിയ ഒരു പ്രഭാഷണത്തിന്റെ രത്നചുരുക്കമാണ്. ഈ വാക്കുകൾ അപ്പാടെ അദ്ദേഹം ഉപയോഗിച്ചിട്ടില്ല. അദ്ദേഹത്തിന്റെ പ്രസംഗം സ്മിർണായിലാണ് നടത്തിയത്. സ്മിർണായിലെ വിശ്വാസികളോട് അദ്ദേഹം പറഞ്ഞു 'എവിടെ മെത്രാനുണ്ടോ അവിടെ ആരാധനാസമൂഹമുണ്ട്. എവിടെ ക്രിസ്തുവുണ്ടോ അവിടെ സഭയുണ്ട്.' ഇതാണ് പിന്നീട് എവിടെ മെത്രാനുണ്ടോ അവിടെ സഭയുണ്ട് എന്ന് ദൈവശാസ്ത്രജ്ഞന്മാരും മറ്റുള്ളവരും പറയാൻ തുടങ്ങിയത്. അതിൽ തെറ്റില്ല. പക്ഷേ അത് ശരിയാകണമെന്ന് വരികിൽ മെത്രാൻ ക്രിസ്തുവിന് സമാനനായിരിക്കണം. ക്രിസ്തു ഉള്ളിടത്താണ് സഭയുള്ളത്. ക്രിസ്തുവിന് സമാനനായ മെത്രാനുള്ളിടത്തും സഭയുണ്ട്. നിങ്ങൾക്കറിയാമല്ലോ ഇന്ന് സഭകളുടെയും സമൂഹത്തിന്റെയും ശൈഥില്യം ഇടയ്ക്കിടെ പ്രത്യക്ഷപ്പെടുന്ന ഒരു കാലഘട്ടമാണ്. അതുകൊണ്ട് നാം എല്ലാവരും ഐക്യത്തിനും കൂട്ടായ്മയ്ക്കും വേണ്ടി നിലകൊള്ളേണ്ടവരാണ്. ഇഗ്നേഷ്യസ് ഓഫ് അന്ത്യോക്യായും മറ്റെല്ലാ സഭാ പിതാക്കന്മാരും പറഞ്ഞിട്ടുണ്ട്. ഈ മെത്രാൻ എന്ന് പറയുന്ന ആൾ ഐക്യത്തിന്റെ അടയാളങ്ങ

ളാണെന്ന്. A Bishop is a symbol of Unity in the Church and in the Socity. എവിടെയും ഐക്യം പുനഃസ്ഥാപിക്കാനുള്ളവരാണ് അവർ. നമുക്ക് ഇന്ന് കേരളത്തിലെ വിവിധ ക്രൈസ്തവ സഭകളിൽ നിന്നുള്ള നേതാക്കന്മാരുണ്ടായി. ഓർത്തഡോക്സ് സഭയിൽ നിന്ന് ദിവസ്കോറസ് തിരുമേനിയും ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് തിരുമേനിയും ഉണ്ടായിരുന്നു. അതുപോലെ തന്നെ യാക്കോബായ സുറിയാനി സഭയിൽ നിന്ന് ജോസഫ് മാർ ഗ്രിഗോറിയോസ് തിരുമേനിയും ഉണ്ടായിരുന്നു. സി. എസ്. ഐ. സഭയിൽ നിന്ന് ജോർജ് തിരുമേനി ഇപ്പോഴും ഇവിടെ ഇരിക്കുന്നു. അങ്ങനെ സഭകളുടെ പ്രാതിനിധ്യം വളരെയേറെ ഉണ്ടായിരുന്നു. അതുകൊണ്ട് സഭകളെല്ലാം ഒന്നിച്ച് സഹകരിച്ച് ഐക്യത്തിനുവേണ്ടി നിലകൊള്ളുവാനായിട്ട പരസ്പരം പ്രോത്സാഹിപ്പിക്കുവാനും ഒന്നിച്ച് നിൽക്കുവാനുമായിട്ട് ശ്രമിക്കേണ്ട കാലമാണ്. ഏതെങ്കിലും ഒരു സഭയിലോ, ഒരു പ്രദേശത്തോ ഏതെങ്കിലും രീതിയിലുള്ള അനൈക്യം സംജാതമായാൽ അവിടെ ഐക്യത്തിന്റെ ശബ്ദമായിട്ടും ഐക്യത്തിന്റെയും പ്രവർത്തനമായിട്ടും ചെല്ലുവാൻ മെത്രാന് കടമയുണ്ട്. സഭയ്ക്ക് കടമയുണ്ട്. ആ ഒരു സഭയുടെ ദൗത്യം നമുക്ക് ഈ കാലഘട്ടത്തിൽ വിനിയോഗിക്കാം എന്ന് മാത്രം പറയുകയാണ്. ക്ലീമിസ് തിരുമേനി പറഞ്ഞ അതേ കാര്യം ആവർത്തിക്കുന്നു. കെ. സി. ബി. സി. യുടെ അഭ്യർത്ഥനയായിട്ട് ഈ പരിസ്ഥിതിലോല പ്രദേശത്തെക്കുറിച്ചുള്ള സുപ്രീം കോടതിയുടെ നിലപാടിൽ നിങ്ങൾ എടുക്കേണ്ട നിലപാട് എന്ന് പറഞ്ഞാൽ, ഭരണപക്ഷം ആയാലും, പ്രതിപക്ഷം ആയാലും, എം.പി.മാരായാലും, എം.എൽ.എ.മാരായാലും എടുക്കേണ്ട നിലപാടിനെക്കുറിച്ച് ഞങ്ങൾ മുഖ്യമന്ത്രിക്ക് നിവേദനം കൊടുത്തിട്ടുണ്ട്, പത്രപ്രസ്ഥാവനകളിലൂടെ അറിയിച്ചിട്ടുണ്ട്. ഇത് ക്രൈസ്തവ സഭയുടെ ആവശ്യമല്ല നമ്മുടെ സമൂഹത്തിന്റെ തന്നെ ആവശ്യമായിക്കണ്ട് ഇത് പരിഗണിച്ച് നിങ്ങൾ പരിഹരിക്കണമെന്ന് ഞാനും സ്നേഹപൂർവ്വം അഭ്യർത്ഥിക്കുകയാണ്. നിങ്ങൾ അത് ചെയ്യും എന്ന ഉറപ്പിൻമേലാണ് ഇനി ഞങ്ങൾ അങ്ങോട്ട് സഹകരിക്കാൻ പോകുന്നത്.

പക്ഷേ അതിന്റെ ഒരു അടിസ്ഥാനമായ ആവശ്യം ഇതു തന്നെയാണ്. കാരണം ഇത് ലക്ഷക്കണക്കിന് ആളുകളുടെ ജീവിതപ്രശ്നമാണ്. അവരുടെ ജോലിയുടെയും, പ്രവർത്തനത്തിന്റെയും എല്ലാം അടിസ്ഥാനമായിട്ടുള്ള പ്രശ്നമാണ്. ഒരു കാലഘട്ടത്തിൽ ചിന്തിച്ച് എന്തോ ഒരു പരിഹാരം മുന്നോട്ടു വച്ചു. അത് അപ്പാടെ കോടതി അംഗീകരിച്ചുവന്നിരിക്കുകയാണ്. കോടതിയെ ശരിയായിട്ട് ബോധ്യപ്പെടുത്തിയാൽ കോടതി പുനർവിചിന്തനം നടത്തും എന്നതിന് സംശയമില്ല. അതുകൊണ്ട് ആ അഭ്യർത്ഥന കേരളത്തിലെ സുമനസ്സുകളായ എല്ലാ മനുഷ്യരുടെയും പേരിൽ നിങ്ങളുടെ മുന്നിൽ വച്ചുകൊണ്ട് നിർത്തുന്നു. ഞാൻ ദീർഘിപ്പിക്കുന്നില്ല. ദൈവത്തിന് സ്തുതി. നിങ്ങൾക്ക് എല്ലാ ദൈവാനുഗ്രഹങ്ങളും സമൃദ്ധമായി ലഭിക്കട്ടെയെന്ന് ആശംസിക്കുന്നു. പ്രാർത്ഥിക്കുന്നു.

സന്ദേശം



# തിരുവനന്തപുരം ലത്തീൻ രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ ബിഷപ്പ് തോമസ് ജെ. നെറ്റോ മെത്രാഭിഷേക ചടങ്ങിൽ നടത്തിയ അനുഗ്രഹ പ്രഭാഷണം

ഇത് കർത്താവ് നൽകിയ ദിവസമാണ്, ഇന്ന് നമുക്ക് ആനന്ദിക്കാം, ആഹ്ലാദിക്കാം മലങ്കര സുറിയാനി കത്തോലിക്കാ സഭയെ ഇന്ന് ദൈവം കനിഞ്ഞ് അനുഗ്രഹിച്ചിരിക്കുന്നു. തന്റെ ഹൃദയത്തിനിണങ്ങിയ രണ്ട് ഇടയന്മാരെ ഇതാ ദൈവം നൽകിയിരിക്കുന്നു. ഭാഗ്യസ്മരണാർഹനായ ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 69-ാം ഓർമ്മതിരുന്നാൾ ദിനത്തിലാണ് ഈ സ്നേഹസമ്മാനം ലഭ്യമായി എന്നത് ഇരട്ടിമധുരവും ആനന്ദവുമാണ് മലങ്കര സഭാമക്കളിൽ ഉളവാക്കുക. മലങ്കര കത്തോലിക്കാ സഭയ്ക്ക് സംജാതമായിരിക്കുന്ന അനുഗ്രഹത്തിന്റെയും ആഹ്ലാദത്തിന്റെയും സർവ്വോപരി കൃതജ്ഞതയുടെയും അനുഭവങ്ങളിൽ ഇവിടെ സന്നിഹിതരായിരിക്കുന്ന ഞങ്ങൾ എല്ലാവരും പ്രത്യേകിച്ച് കേരള ലത്തീൻ സഭയും തിരുവനന്തപുരം ലത്തീൻ അതിരൂപതയും ഹൃദയപൂർവ്വം പങ്കുചേരുന്നു. ഒപ്പം എല്ലാ സ്നേഹാശംസകളും നന്മകളും ഭാവുകങ്ങളും പ്രാർത്ഥനകളും നേരുന്നു.

ഇന്ന് അഭിഷിക്തരായ മേജർ ആർക്കിഎപ്പിസ്കോപ്പൽ കൂരിയായുടെ മെത്രാൻ ഡോ. ആന്റണി മാർ സിൽവാനോസിനും തിരുവനന്തപുരം മേജർ അതിഭദ്രാസന സഹായമെത്രാൻ ഡോ. മാത്യു മാർ പോളികാർപ്പസിനും കേരള ലത്തീൻ സഭയുടെ അഭിനന്ദനങ്ങളും പ്രാർത്ഥനകളും സസന്തോഷം ഞാൻ അർപ്പിക്കുന്നു. നിങ്ങൾ ലോകമെങ്ങും പോയി സർവ്വ സൃഷ്ടികളോടും സുവിശേഷം പ്രഘോഷിക്കുവിൻ. നമ്മുടെ കർത്താവും ദൈവവുമായ യേശുക്രിസ്തുവിന്റേ ഈ പ്രേഷിത ആഹ്വാനം നിറവേറ്റാൻ മലങ്കര കത്തോലിക്കാ സഭയ്ക്ക് പുതിയ ഇടയന്മാരിലൂടെ കൂടുതൽ കൃപയും കരുത്തും ലഭിക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു. വൈവിധ്യമാർന്ന പൂക്കളും ചെടികളും നിറഞ്ഞ ഒരു പൂന്തോട്ടം പോലെയാണ് ആഗോള കത്തോലിക്കാസഭ. ആ സഭയുടെ ഭാഗമായ മലങ്കര സുറിയാനി കത്തോലിക്കാസഭ തങ്ങളുടേതായ തനിമയിൽ വേരൂന്നി നിന്നുകൊണ്ട് കത്തോലിക്കാസഭയുടെ സൗന്ദര്യവും, സൗരഭ്യവും, ചൈതന്യവും ആസ്വദിക്കുന്നതിലും, അവ നിലനിർത്തുന്നതിലും, വ്യാപിപ്പിക്കുന്നതിലും പ്രത്യേക പങ്കുവഹിക്കുകയാണ് മലങ്കര സുറിയാനി കത്തോലിക്കാ സഭ. അതിന് ആക്കം കൂട്ടുവാൻ, സഹോദരി സഭകളിലേക്ക് അത് വ്യാപിപ്പിക്കാൻ പുതിയ ഇടയന്മാരുടെ അജപാലന ശുശ്രൂഷ സഹായകരമാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു. അഭിവന്ദ്യ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ തിരുമേനി തിരുവനന്തപുരം ലത്തീൻ രൂപതയുടെ നല്ല അയൽക്കാരനാണ്. എന്നോടും എന്റെ മുൻഗാമിയായ സൂസൈപാക്യം മെത്രാപ്പോലീത്തായോടും ഈ രൂപതയിലെ വിശ്വാസി സമൂഹത്തോടും ഒരു പ്രത്യേക മമതയും കരുതലും പുലർത്തുന്ന വ്യക്തിയാണ്. ഒരു സംശയം മാത്രം ഉള്ളിൽ തോന്നുന്നത് പുതിയ രണ്ട് മെത്രാന്മാരെ കിട്ടിയിരിക്കുന്നതിനാൽ ഈ സ്നേഹത്തിന് ഏതൊരു കുറവും വരുത്തരുത്. അതിന്റെ അളവ് കൂട്ടണമെ എന്ന് മാത്രമാണ് ആഗ്രഹം.

സഭ ഒരു പണിതീർന്ന വീടല്ല. നിരന്തരം പരിശുദ്ധാത്മാവിലും തിരുവചനത്തിലും പണിയപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു വിശുദ്ധ ആലയമാണ്. വിശ്വാസികളായ നാം ഓരോരുത്തരും അതിലെ സജീവ ശിലകളാണ്. മാർ ഈവാനിയോസ് തിരുമേനി സമന്വയങ്ങളുടെ ഒരു പിതാവാണ്. സഭയുടെ പൗരസ്ത്യ പാരമ്പര്യത്തെയും സന്ന്യാസത്തെയും കത്തോലിക്കാ വിശ്വാസത്തെയും അദ്ദേഹം സമന്വയിപ്പിച്ചു ആ പാതയിലൂടെയുള്ള സഞ്ചാരമാണ് മലങ്കര കത്തോലിക്കാ സഭയുടെ മുന്നിലുള്ളത്. ഇതര സഭകളോടും മത വിശ്വാസികളോടും പൊതുസമൂഹത്തിലെ എല്ലാവരോടും സഹകരണത്തിന്റെയും സംഭാഷണത്തിന്റെയും അനുരഞ്ജനത്തിന്റെയും കൂട്ടായ്മയുടെയും സമീപനം സ്വീകരിക്കുവാൻ ദൈവം നമ്മെ ഓരോരുത്തരെയും അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിച്ചുകൊണ്ട് അഭിഷിക്തരായ ഈ നവ മെത്രാന്മാർക്ക് സന്നിഹിതരായിരിക്കുന്ന എല്ലാവരുടെയും നാമത്തിലുള്ള സ്നേഹോഷ്മളമായ പ്രാർത്ഥനകളും ആശംസകളും നേരുന്നു. നന്ദി.

സന്ദേശം

# പാലാ രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ മാർ ജോസഫ് കല്ലറങ്ങാട്ട് മെത്രാഭിഷേക ചടങ്ങിൽ നൽകിയ സുവിശേഷ സന്ദേശം



ഈശോ മിശിഹായ്ക്ക് സ്തുതിയായിരിക്കട്ടെ.

ഭാഗ്യപ്പെട്ട ഒരു ദിവസത്തിലാണ് നമ്മൾ. മലങ്കര ലിറ്റർജി അധികം പരിചയമില്ലാത്തവർക്കുവേണ്ടി ഞാൻ ഒരു വാക്ക് ആദ്യം പറയുകയാണ്. നമ്മൾ ശുശ്രൂഷകൾ ആരംഭിച്ചിട്ട് രണ്ട രമണിക്കൂറേ ആയിട്ടുള്ളൂ. പ്രധാനകാര്യത്തിലേക്ക് നമ്മൾ പ്രവേശിക്കുന്നതേയുള്ളൂ. നിങ്ങൾ പ്രാർത്ഥനാപൂർവ്വം ഈ ദൈവാലയത്തിലും ഇതിന്റെ പരിസരത്തും ഇതുപോലെ ഇരിക്കുന്നത് കാണാൻ വലിയ സന്തോഷവും, ഒപ്പം ഏറെ സൗന്ദര്യവും ഉണ്ട്. തിരുവിതാംകൂറിന്റെ കേരളത്തിന്റെ തലസ്ഥാനമായ തിരുവനന്തപുരത്താണ് നാം എല്ലാവരും. അനന്തപുരത്ത് വരിക എന്നത് ഏതൊരു മലയാളിയുടെയും സ്വാഭാവികമായ ആഗ്രഹമാണ്. പത്മനാഭദാസർ എന്ന് വിശേഷണം സ്വയം സ്വീകരിച്ച മഹാരാജാക്കളുടെ ഭരണ തലസ്ഥാനമായിരുന്നല്ലോ ഇത്. രാജ്യം എന്നാൽ ദൈവദാനമാണെന്ന് കരുതിയിരുന്ന സംസ്കാരത്തിന്റെ കേദാരഭൂമിയായി വിളനിലമായി തിരുവനന്തപുരം സ്ഥാനം പിടിച്ചു. ലാളിത്യംകൊണ്ടും, പാണ്ഡിത്യംകൊണ്ടും ഏറെ വിളങ്ങിയിരുന്ന മഹാരഥന്മാർ പ്രചോദിപ്പിച്ചു ഒരു ക്ലാസിക് പാരമ്പര്യത്തിന്റെ വളക്കൂറുള്ള മണ്ണ് ഉള്ള സ്ഥലമാണിത്. ജനകീയ ഭരണത്തിന്റെ മലയാള മാതൃകയ്ക്ക് ഏറെ സംഭാവന നൽകിയ, രാഷ്ട്രീയ ചരിത്രത്തിന്റെ ഈറ്റില്ലമെന്ന് ഖ്യാതികേട്ട തിരുവനന്തപുരത്ത് വർഷങ്ങൾക്ക് മുമ്പ് ദൈവദാസനായ മാർ ഈവാനിയോസ് തിരുമേനി നട്ടുവളർത്തിയ അന്ത്യോക്യൻ പാരമ്പര്യത്തിന്റെ കാതോലികമായ പകർപ്പായ മലങ്കര കത്തോലിക്കാ സഭയിൽ രണ്ട് പുതിയ മെത്രാന്മാരെ വാഴിക്കുന്ന തിരുക്കർമ്മങ്ങൾക്ക് സാക്ഷിയാകുന്നത് വലിയ ഭാഗ്യമായി നാം എല്ലാവരും കരുതുകയാണ്. മാർ ഈവാനിയോസ് തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ ദിനമാണല്ലോ ഇന്ന്. ബഥനി സന്യാസ പാരമ്പര്യം കാത്തുസൂക്ഷിച്ച മാർ ഈവാനിയോസ് മലങ്കര കത്തോലിക്കാ സഭയെ വളർത്തിയത് സ്വന്തം ചോരയും നീരും കൊടുത്താണ് എന്ന് ചരിത്രം വാഴ്ത്തുന്നത് കൂടാതെ അദ്ദേഹം സ്ഥാപിച്ച ദൈവാലയങ്ങളും, വിദ്യാലയങ്ങളും, കലാലയങ്ങളും അതിന് സാക്ഷികൾകൂടിയാണ്. അവിടെ നിന്ന് ആത്മീക നിറവും ബൗദ്ധികപരവും നേടിയ മുൻ തലമുറയുടെ പിൻഗാമികൾ ഇവിടെ ഇന്ന് സന്നിഹിതരാണ്. അതുപോലെ ഓരോ പള്ളിക്കും പണിതീരുന്ന ഓരോ കല്ലിനും തന്റെ കരസ്പർശം കൊണ്ട് സാക്ഷാത്ക്കാരം നൽകിയ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിക്കും, ബഥനിയുടെ തന്നെ പുത്രനായിരുന്ന ദൈവശാസ്ത്രപണ്ഡിതനായ സിറിൽ മാർ ബസേലിയോസ് തിരുമേനിക്കും ഈ സഭാപാരമ്പര്യത്തിന്റെ ചരിത്രമറിയാവുന്ന എല്ലാവരും അവരെ മൂലക്കല്ലും ആണിക്കല്ലുമായിട്ട് വിശേഷിപ്പിക്കുകയാണ്. നിരന്തരം പണിയപ്പെട്ടുക്കൊണ്ടിരുന്ന സഭയുടെ ഈ ശിലകളിൻമേൽ കാതോലിക്കാ ബാവാ തിരുമേനിയോട് ചേർന്ന് സഭാഗാത്രത്തെ വളർത്തിയെടുക്കുവാൻ ജീവനുള്ള രണ്ട് ശിലകൾ കൂടി ഇന്ന് പ്രത്യേകമായി കൂട്ടിച്ചേർക്കുകയാണ്. ഈ നാടിന്റെ പാരമ്പര്യവും ഇങ്ങനെയുള്ള ശൈലിയാണ് അനുവർത്തിച്ചു പോന്നത്. തിരിഞ്ഞുനോക്കിയാൽ നാട് ഭരിച്ചവരെല്ലാം അതിനായി സ്വയം നൽകിയിട്ടുള്ളത് ഒന്നും സ്വന്തമായി നേടാൻ താൽപര്യപ്പെടാത്ത ഇടംവിട്ട് പോയവരാണ്. ജാതിമതഭേദമെന്യേ സന്യാസതുല്യരായി സേവനം ചെയ്ത രാജാക്കളും രാഷ്ട്രീയക്കാരും, സഭാപിതാക്കന്മാരുമാണ് നമുക്ക് മാതൃകയായിട്ടുള്ളത്. മലങ്കര ലിറ്റർജി ദൈവത്തിന്റെ ദാനമാണ്. ഈ ലിറ്റർജിയും സംഗീതവും അപൂർവ്വ സ്വഭാവമുള്ളതാണ്. ഏതാനും പേരെ ഗായകരും മറ്റുള്ളവരെ ശ്രോതാക്കളുമാക്കുന്ന ലിറ്റർജിയല്ല മലങ്കര ലിറ്റർജി. ഈണത്തിന്റെ ഉറവിടമായ സംസ്കാരത്തിലേക്ക് ഇത് എത്തിക്കുന്നു. ഒറ്റ ശബ്ദമായി, ഒറ്റ വാക്കായി, ഏകകണ്ഠമായി ഈ സദസ്സ് ഇവിടെ നിൽക്കുകയാണ്. ഈ സംഗീതം രൂപംകൊണ്ട കാലത്തെ ജനപദത്തിന്റെ ലാളിത്യത്തിന്റെ ശരീരവും ശാരീരവുമാണ് ഈ ലിറ്റർജിയിലെ പാട്ടുകളെല്ലാം. ചാരുത നഷ്ടമാകാത്ത സംഗീതമാണ് ഇത്. ഗാനത്തിലെ പദങ്ങളും പാദങ്ങളും ഈ ജനങ്ങളോടൊത്ത് ജനിച്ചതുപോലെ നമുക്ക് തോന്നും. അളന്നുകുറിക്കാനാകാത്തവിധം ചരിത്രത്തിലെവിടെയോ മാഞ്ഞുപോയ പ്രാർത്ഥനയുടെ മനുഷ്യർ നമുക്കായി കരുതിവച്ച പിതൃസ്വത്താണ് ഈ പ്രാർത്ഥനയും സംഗീതവും. ഈ സംഗീതവരം കിട്ടാത്തവരും സമൂഹത്തോട് ചേർന്ന് പ്രാർത്ഥ

നയെ സംഗീതമായും സംഗീതത്തെ പ്രാർത്ഥനയായും മാറ്റുന്ന അനശ്വര മണിക്കൂറാണ്.

ഇന്ന് അഭിഷിക്തരാകുന്ന രണ്ട് റമ്പാച്ചന്മാർ നമുക്കെല്ലാം പരിചയമുള്ളവരാണ്. അഭിവന്ദ്യ റമ്പാച്ചൻ മനക്കരക്കാവിൽ മത്തായി ഈ നാടിന്റെ പ്രിയപുത്രനാണ്. വടവാതൂർ സെമിനാരിയിൽ പഠിച്ച് തിരുപ്പട്ടം സ്വീകരിച്ച വ്യക്തിയാണ്. സുവിശേഷത്തിൽ മത്തായിയെ വിളിക്കുമ്പോൾ, ആ സംഭവത്തെക്കുറിച്ച് സെന്റ് ബീഡ് പറയുന്നത് ഇപ്രകാരമാണ്. 'Miserando Arkcolac Eligendo കാരുണ്യപൂർവ്വം നോക്കി അവനെ വിളിച്ചു', ബാവാതിരുമേനി പ്രാർത്ഥിച്ച് ഒരുങ്ങി കാരുണ്യപൂർവ്വമാണ് ഈ മത്തായിയെയും വിളിച്ചത്. ബഹുമാനപ്പെട്ട മത്തായി റമ്പാൻ ഈ കോളേജിലെ പ്രിൻസിപ്പലും അദ്ധ്യാപകനുമായിരുന്നു. അദ്ദേഹം തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ വികാരി ജനറലായിരുന്നു. സ്ഥായിയായ ബന്ധങ്ങളുടെ ആൾരൂപമാണ് അദ്ദേഹം. കോറെപ്പിസ്കോപ്പ പദവിയിൽ ഉചിതമായ വിധത്തിൽ ബഹുമാനിതനായിരുന്നു. ശാന്തനും, സാത്വികനും, ബുദ്ധിമാനും, വിവേകിയുമാണ് റമ്പാൻ മത്തായി മനക്കരക്കാവിൽ എന്നു പറഞ്ഞാൽ ആരും അതിന് എതിര് പറയുകയില്ല. വടവാതൂർ സെമിനാരിയിൽ ഞങ്ങൾ ഒരുമിച്ച് പഠിച്ചവരാണ്. അന്ന് സമൂഹത്തിനുവേണ്ടി മലങ്കര കുർബാനയ്ക്ക് കൂടുവാൻ വരുന്നത് ഞങ്ങൾ നോക്കി ഇരിക്കുമായിരുന്നു. എനിക്ക് വളരെ അടുത്തറിയാവുന്ന എന്റെ ആത്മ സുഹൃത്താണ്. എനിക്ക് എപ്പോഴും തോന്നിയിട്ടുള്ളത് പൊങ്ങച്ചം ഇല്ലാത്ത നല്ലൊരു പൊക്കക്കാരൻ. അതാണ് മനക്കരക്കാവിൽ റമ്പാച്ചനെക്കുറിച്ച് എനിക്ക് എപ്പോഴും തോന്നിയിട്ടുള്ളത്.

റമ്പാൻ ആന്റണി കാക്കനാട്ട്, വലിയ കുടുംബത്തിലെ അംഗമാണ്. മലങ്കര മേജർ ആർക്കി എപ്പിസ്കോപ്പൽ കൂരിയായുടെ അദ്ധ്യക്ഷനായിട്ടാണ് വരുന്നത്. ക്ലേശകരമായ ജോലിയാണ്, ശ്രേഷ്ഠമായ ജോലിയാണ്, തിരുവല്ല ഭദ്രാസനാംഗവുമാണ്. ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രീഗോറിയോസ് പിതാവിന്റെയും നമ്മുടെ ജൂലിയോസ് പിതാവിന്റെയും മാതൃ ഇടവകയായ കടമാൻകുളം കല്ലുപാറ ഇടവകാംഗമാണ്. വടവാതൂർ സെമിനാരിയിൽ ഞങ്ങൾ ഒന്നിച്ച് പഠിച്ചവരാണ്. ഇദ്ദേഹം തിരുവല്ല അതിരൂപത ചാൻസലർ, വികാരിജനറാൾ, മലങ്കര സഭ Catechical ടെസ്റ്റ് ബുക്കുകൾ കോർഡിനേറ്റ് ചെയ്ത വ്യക്തി, മലങ്കര സെമിനാരി അദ്ധ്യാപകൻ, സഭയുടെ സുവിശേഷസംഘത്തലവൻ, തുടങ്ങിയ മേഖലകളിലെല്ലാം ഏറെ ശോഭിച്ചു നിൽക്കുന്ന ആളാണ്. വടവാതൂരിൽ അദ്ദേഹം നല്ല വയലിനിസ്റ്റായിരുന്നു, നല്ല പാട്ടുകാരനായിരുന്നു, നല്ല തമാശക്കാരനായിരുന്നു, നല്ല പന്തുകളിക്കാരനായിരുന്നു. ആ ഗുണങ്ങളെല്ലാം ഇനി നഷ്ടപ്പെടുത്തരുത് എന്ന് മാത്രമാണ് എനിക്ക് പറയാനുള്ളത്. അദ്ദേഹത്തിന്റെ സ്വർഗ്ഗീയ മദ്ധ്യസ്ഥൻ സെന്റ് ആന്റണിയെക്കുറിച്ച് സഭ പറഞ്ഞുവച്ചിരിക്കുന്നത് Jewel case of the Bible എന്നാണ്. അതുതന്നെയായിരുന്നല്ലോ സുവിശേഷസംഘത്തിന്റെ തലവനായിട്ട് നമ്മുടെ ആന്റണി റമ്പാച്ചനും ശുശ്രൂഷചെയ്തപ്പോൾ നാം മനസ്സിലാക്കുന്നത്. ദൈവദാസനായ മാർ ഈവാനിയോസ് തിരുമേനിയുടെ ഈ ഓർമ്മ ദിവസത്തിൽ ഈ രണ്ട് മേലദ്ധ്യക്ഷന്മാർ നമുക്കുണ്ടാവുന്നത് ചരിത്രപരമായി തങ്കലിപികളിൽ രേഖപ്പെടുത്തേണ്ടതാണ്. എം.എ. അച്ചൻ എന്ന പേരിലായിരുന്നല്ലോ, ഗീവർഗ്ഗീസ് പണിക്കർ വീട്ടിൽ പിന്നീട് നമ്മൾ മാർ ഈവാനിയോസ് എന്ന വലിയ തിരുമേനി അറിയപ്പെട്ടിരുന്നത്. 1930 സെപ്റ്റംബർ 20 അന്ന് കൊല്ലം ബിഷപ്പ് അലോഷ്യസ് മരിയ ബൻസീഗർ മുമ്പാകെ പുനരൈക്യപ്പെട്ടു. 1932-ൽ മലങ്കര ഹയരാർക്കി രൂപം കൊണ്ടു. രണ്ടാം വത്തിക്കാൻ സൂനഹദോസിന് മുൻപ് നടന്ന രണ്ട് വലിയ നീക്കങ്ങൾ ആയിരുന്നു ഇംഗ്ലണ്ടിൽ കാർഡിനൽ ന്യൂമാൻ നയിച്ച ഓക്സ്ഫോഡ് മൂവ്മെന്റും, കേരളത്തിൽ മാർ ഈവാനിയോസ് നയിച്ച മലങ്കര കത്തോലിക്ക ബഥനി മൂവ്മെന്റും. രണ്ടുപേരും അവരുടെ സ്വന്തം സഭാപാരമ്പര്യങ്ങളോട് ചേർന്ന് നിന്ന് അതിനെ പൂർണ്ണമായി സ്വീകരിച്ച് പരിശുദ്ധ സിംഹാസനത്തിന്റെ ഐക്യത്തിലേക്ക് വരികയായിരുന്നു. മാർ ഈവാനിയോസ് പിതാവ് നല്ല സുവിശേഷ പ്രഘോഷകനായിരുന്നു. ഞാൻ അദ്ദേഹത്തിന്റെ ഒരു വാക്യം ഇവിടെ ഉദ്ധരിക്കുകയാണ്. 'ഭാരതസഭയുടെ വളർച്ച ലക്ഷ്യം വെച്ച് അന്യരാജ്യങ്ങളിൽ നിന്ന് പലരും ഇവിടെ എത്തി ആരോഗ്യവും ധനവും വകവയ്ക്കാതെ സുവിശേഷ പ്രചരണം ചെയ്തുവരുന്നത് കണ്ടുകൊണ്ട് ഇരുന്നിട്ടും പൗർവ്വിക സഭയുടെ ക്ഷന്തവ്യമില്ലാത്ത ആലസ്യത്തിനും വിസ്മൃതിക്കും ഞാൻ എന്താണ് നിങ്ങളോട് പറയേണ്ടത്. അവരിൽ നിന്ന് ചിലർ അഭിമുഖമായ ചോദിക്കുകപോലും ചെയ്തിട്ടും ഉണരാതെയും എണീക്കാതെയുമുള്ള നമ്മുടെ ആ പഴയ കിടപ്പ് അത്യന്തം ലജ്ജാകരവും കുറ്റകരവുമാണ്.' അതിനെയെല്ലാം തിരുത്തിക്കൊണ്ടാണ് സുവിശേഷസംഘ പ്രസ്ഥാനം മലങ്കര കത്തോലിക്കാ സഭ ഏറ്റം ഗൗരവമായിട്ടുള്ള കാര്യമായി എടുക്കുന്നത്. വീരോചിതമായ പുണ്യങ്ങളുടെ താപസ ആവിഷ്ക്കാരം നടത്തിയവനായിരുന്നു ദൈവദാസൻ മാർ ഈവാനിയോസ്. അസാധാരണമായ തീക്ഷണാവിലാസം, നിശ്ചയദാർഢ്യം, അചഞ്ചലമായ ധൈര്യം എന്നിവയാൽ അലംകൃതനായിരുന്നു അദ്ദേഹം. ഒരു രാജാവിന്റെ ഭരണപാടവത്തോടും യോദ്ധാവിന്റെ ധീരതയോടും യതീന്ദ്രന്റെ സമചിത്തതയോടും, വിശുദ്ധന്റെ പരിപാകതയോടും ദൈവദൂതന്റെ വ്യക്തി പ്രഭാവത്തോടുംകൂടി സമസ്ത മേഖലകളിലും അദ്ധേഹം ഇടപെട്ടു അന്ത്യോക്യൻ മലങ്കര സുറിയാനി ലിറ്റർജി പരിശുദ്ധ സിംഹാസനത്തിൽ നിന്ന് അനുവദിപ്പിച്ചത് ചരിത്രപരമായ ഒരു സംഭവമാണ്. ആ സംഭവമാണ് ഭാരതത്തിന്റെ സഭാശാസ്ത്രത്തെത്തന്നെ മാറ്റി മറിച്ചത്. അന്ത്യോക്യൻ ആരാധനാക്രമം പരിശുദ്ധ സിംഹാസനം അനുവദിച്ചതുകൊണ്ടാണ് പുതിയൊരു വ്യക്തിസഭ മലങ്കര കത്തോലിക്കാസഭ രൂപമെടുത്തത്.

അതിന്റെ ആദ്യത്തെ അദ്ധ്യക്ഷനാണല്ലോ മാർ ഈവാനിയോസ് പിതാവ്. മാർ ഈവാനിയോസ് പിതാവ് ഈ നിലപാട് എടുക്കാതെ അന്ന് സാധ്യമായിരുന്ന ഏതെങ്കിലും നിലപാട് എടുത്തിരുന്നുവെങ്കിൽ ഇന്ന് ഇത്ര സമ്പന്നമായ മലങ്കര കത്തോലിക്കാ സഭ നമുക്ക് ഉണ്ടാകുമായിരുന്നില്ല.

ഇന്ന് പരിശുദ്ധ സുവിശേഷത്തിൽ വിശുദ്ധ പത്രോസിനെക്കുറിച്ചുള്ള പരാമർശമാണല്ലോ നമ്മൾ കേട്ടത്. മെത്രാഭിഷേകത്തിന്റെ അവസരത്തിലെല്ലാം വിശുദ്ധ പത്രോസുമായി ബന്ധപ്പെട്ട തിരുവചനങ്ങളാണ് എല്ലാ സഭകളിലും വായിക്കുന്നതും വിശദീകരിക്കുന്നതുമൊക്കെ. യേശു പരസ്യജീവിതകാലത്ത് ശിഷ്യന്മാരോട് ഒരു Clarification ആവശ്യ

പ്പെട്ടു. ഞാൻ ആരാണെന്നാണ് നിങ്ങൾ പറയുന്നത്. അത് ഒരു Personality Cult ന് വേണ്ടി ചെയ്ത കാര്യമൊന്നുമല്ല. എങ്കിലും ഈശോ അത് ചോദിച്ചു. തരക്കേടില്ലാത്ത ഒരു അഭിപ്രായം കിട്ടി. ദൈവമനുഷ്യനാണെന്ന് പലരും പറയുന്നുണ്ട്. പ്രവാചകന്മാരിൽ ഒരുവനാണെന്ന് പറയുന്നുണ്ട്. ഇങ്ങനെയുള്ള ഉത്തരങ്ങൾ കിട്ടിയപ്പോഴും ഈശോയ്ക്ക് തൃപ്തിവന്നില്ല. ഈശോ ചോദിച്ചു ഞാനാരാണെന്നാണ് നിങ്ങൾ പറയുന്നത്. എനിക്കതാണ് അറിയേണ്ടത്. എന്റെ കൂട്ടത്തിൽ നടക്കുന്ന നിങ്ങൾ എന്താണ് പറയുന്നത്. ഇന്നത്തെ സുവിശേഷഭാഗത്ത് രണ്ട് വലിയ പുകഴ്ചകളാണ് നമ്മൾ കേട്ടത്. ഒന്നാമത് പത്രോസ് ഈശോയോട് പറഞ്ഞു, നീ മിശിഹായാണ്, ജീവിക്കുന്ന ദൈവത്തിന്റെ പുത്രനാണ്. ഈശോ അതുപോലെയൊരു പുകഴ്ച പത്രോസിനും കൊടുത്തു. നീ പാറയാണ്, നീ പത്രോസാണ് ഈ പാറമേൽ എന്റെ ദൈവാലയം, എന്റെ സഭ ഞാൻ പണിയും. വളരെ വിശേഷവിധിയായിട്ടാണ് ഈശോ പറഞ്ഞത്. ഈ പാറമേൽ നിങ്ങളുടെ സഭയല്ല, എന്റെ സഭ ഞാൻ പണിയും. വീണ്ടും ഈശോ പത്രോസിനോട് പറഞ്ഞു നീ ഭാഗ്യവാനാണ്. യോനായുടെ പുത്രനായ ശീമോനെ നീ വാഴ്ത്തപ്പെട്ടവനാണ്. പിന്നീട് പൗലോസ് ശ്ലീഹാ നമ്മോട് പറഞ്ഞു ഈ പാറ വാസ്തവത്തിൽ ഈശോയാണ്, ഇശോയിലാണ് നമ്മൾ ഉറച്ചുനിൽക്കുന്നത് നമ്മൾ സഭ പണിയുന്നത്.

ഈശോയിലാണ് നമ്മൾ സഭ പണിയുന്നത്. അതിനോട് ചേർന്ന് പത്രോസിനെ ഒരു Corner Stone ഉം ഒരു Stronger Stone ഉം ആയിട്ട് ഈശോ മാറ്റുകയാണ് ചെയ്തത്. മാംസരക്തങ്ങൾക്ക് അപ്രാപ്യമായ ഒരു കാര്യമാണ് പത്രോസ് പറഞ്ഞതെന്ന് ഈശോ പറഞ്ഞു. മാംസരക്തങ്ങളോടുകൂടിയാണ്, മനുഷ്യനാണ്, പത്രോസ് ഒരിക്കൽ അങ്ങനെ സംസാരിച്ചു. അപ്പോൾ ഈശോ പറഞ്ഞു നീ പിശാചാണ്. നിന്റെ ചിന്ത മാനുഷികമാണ് ദൈവീകമല്ല. ഇന്നത്തെ ഈ സുവിശേഷഭാഗത്ത് രണ്ട് പ്രധാനപ്പെട്ട വാക്കുകളാണല്ലോ ഒന്ന് Rock (പാറ), Key (താക്കോൽ). വി. അപ്രേം പുണ്യാളൻ പറഞ്ഞു: 'ആത്മീയ ചെവികൊണ്ട് കേട്ടവൻ കേട്ടതിൻമേൽ വീണ്ടും വീണ്ടും കേട്ടുകൊണ്ടിരിക്കും.' എല്ലാ മെത്രാഭിഷേകത്തിലും പത്രോസിനെക്കുറിച്ച് നാം കേൾക്കുമ്പോൾ നമുക്കാർക്കും മടുപ്പ് തോന്നുന്നില്ല. അതിനെക്കുറിച്ചുള്ള വിശദീകരണങ്ങൾ കേൾക്കുവാൻ എല്ലാവർക്കും ഇഷ്ടമാണ്. കേട്ടതിന്മേൽ നമ്മൾ കേട്ടുകൊണ്ടിരിക്കുകയാണ്. പഴയനിയമത്തിലും പാറ എന്ന പ്രയോഗശൈലി സമൃദ്ധമായിട്ട് ഉണ്ട്. സങ്കീർത്തനം 62:6; അവിടുന്ന് മാത്രമാണ് എന്റെ പാറ 61:2, ഹൃദയം തകർന്ന് ഞാൻ ഭൂമിയുടെ ആഴത്തിൽ നിന്ന് അങ്ങയെ വിളിച്ചപേക്ഷിക്കുന്നു. എനിക്ക് അഗ്രാഹ്യമായ പാറയിൽ എന്നെ കയറ്റി നിർത്തണമേ. മലങ്കര സഭയിൽ പരിശുദ്ധ കുർബാനയിലെ ഏറ്റവും വിശിഷ്ടമായ ഒരു പ്രാർത്ഥന ഇതാണ്, 'ഇസ്രായലിന്റെ പന്ത്രണ്ട് ഗോത്രങ്ങൾക്ക് പന്ത്രണ്ട് ജലപ്രവാഹങ്ങളെ ഒരുക്കിയ ആ തീക്കൽ പാറ നീയാകുന്നു. ഞങ്ങളുടെ രക്ഷകന്റെ കബറിൽ വയ്ക്കപ്പെട്ട ആ തീക്കൽപാറയും നീ തന്നെയാണ്.' അങ്ങനെ പാറ എന്ന വിശേഷണം ക്രിസ്തീയതയുടെ വിശ്വാസത്തിന്റെ അടിസ്ഥാന ഭാഗമായിട്ടാണ് നിൽക്കുന്നത്. പണ്ഡിതനായ വേദശാസ്ത്രി ബാൽത്താസാർ ഇപ്രകാരം പറഞ്ഞു: 'Faith in God and in Christ can only become rock hard faith in a rocky fortress through God and Christ Himself.' അതാണ് ഇന്നത്തെ സുവിശേഷം നമുക്ക് പറഞ്ഞുതരുന്നത്.

രണ്ടാമത്തെ പദമാണ് താക്കോൽ. സ്വർഗ്ഗരാജ്യത്തിന്റെ താക്കോൽ നിന്റെ കയ്യിൽ ഞാൻ തരുന്നു എന്നാണ് ഈശോ പറഞ്ഞത്. എത്ര പരിശുദ്ധമായ ഒരു തിരുവചനമാണ് സ്വർഗ്ഗത്തിന്റെ താക്കോൽ ഇതാ നിനക്ക് തരുന്നു നിനക്ക് തരുന്നു. Jibi Dabo, നിക്ക് ഞാൻ തരുന്നു. നീ കെട്ടുന്നതെല്ലാം കെട്ടപ്പെട്ടിരിക്കും. നീ അഴിക്കുന്നതെല്ലാം അഴിക്കപ്പെട്ടുകൊണ്ടുമിരിക്കും. അതാണ് വലിയ ശക്തി. എന്നാൽ ഈ താക്കോൽ വലിയൊരു ഉത്തരവാദിത്വമാണ്. ഏശയ്യാ പ്രവാചകൻ 22:22 ൽ ദാവീദിന്റെ ഭവനത്തിൽ താക്കോൽ അവന്റെ തോളിൽ ഞാൻ വെച്ചുകൊടുക്കും. അവൻ തുറന്നാൽ ആരു അടയ്ക്കുകയോ, അവൻ അടച്ചാൽ ആരും തുറക്കുകയോ ചെയ്യുകയില്ല. ഈ തിരുവചനം ഏശയ്യ 22:22 സീറോ മലബാർ പ്രാർത്ഥനകളിലൊക്കെ ഒരു intonation ആണ്. ദാവീദിന്റെ ഭവനത്തിന്റെ താക്കോൽ എന്ന് ഇന്റോണേറ്റ് ചെയ്യുമ്പോൾ പ്രാർത്ഥനയും പാട്ടുമെല്ലാം പ്രാർത്ഥിക്കുന്ന ഒരു ശീലം പൗരസ്ത്യ സഭക്കൾക്കെല്ലാമുണ്ട്. വെളിപാട് 1:8 ൽ ജീവിക്കുന്നവനും ഞാൻ മരിച്ചവനുമായിരുന്നു. ഇതാ ഞാൻ എന്നേക്കും ജീവിക്കുന്നു. മരണത്തിന്റെയും നരകത്തിന്റെയും താക്കോൽ എന്റെ കൈവശമുണ്ട്. പത്രോസ് ഒരിക്കൽ കർത്താവിന്റെ കൂട്ടത്തിൽ ബോട്ടിൽ യാത്ര ചെയ്ത ബോട്ട് മുങ്ങാൻ പോയപ്പോൾ പത്രോസ് നിലവിളിച്ചു. അതിൽ നിന്ന് നാം മനസ്സിലാക്കുന്നത് discipleship provides no immunity from the storm of this life. Disciples were tossed up and down by violent tempest. We cannot expect smooth sailing, Jesus never promised us a problem free navigation. അത് നമ്മൾ ആരും പ്രതീക്ഷിക്കേണ്ടതില്ല. സങ്കീർത്തനത്തിൽ നമ്മൾ വായിക്കുന്നുണ്ട്. തീയിലും വെള്ളത്തിലും കൂടി നിങ്ങളെ നടത്തി. മറ്റുള്ളവർ ഞങ്ങളുടെ തലയിൽ ചവിട്ടി നടക്കാൻ നീ അനുവദിച്ചു. ഓരോ മെത്രാനും മേലദ്ധ്യക്ഷനും അനുഭവിക്കേണ്ട യാതനകളാണ് സങ്കീർത്തകൻ അവിടെ പറഞ്ഞിരിക്കുന്നത് എന്ന് മേലദ്ധ്യക്ഷ ശുശ്രൂഷയിൽ നിൽക്കുന്ന ആർക്കുമറിയാം. പക്ഷേ ഈശോ കൂട്ടത്തിലുണ്ട്. നമ്മളുടെ മനസ്സിൽ ചാടിക്കളിക്കുന്ന പ്രക്ഷുബ്ധമായ വികാരങ്ങളെയെല്ലാം tame ചെയ്ത് നിയന്ത്രിച്ചു നിർത്താനായിട്ട കർത്താവിന് സാധിക്കും. അപ്രേം പുണ്യാളൻ പറയുന്നു 'ഉറങ്ങിക്കിടക്കുന്നവനെ ഉണർത്തിയപ്പോൾ അവൻ കടലിനെ ഉറക്കികളഞ്ഞു.' ഈശോ തോണിയിൽ ഉറങ്ങുകയായിരുന്നു. ശിഷ്യന്മാർ വിളിച്ചുണർത്തിയപ്പോൾ അപ്രേം പുണ്യാളൻ പറയുകയാണ് അവൻ കടലിനെ ഉറക്കിക്കളഞ്ഞു. ഞാൻ ഒരു സംഭവംകൂടി പറഞ്ഞ് പത്രോസിനെക്കുറിച്ചുള്ള പരാമർശം അവസാനിപ്പിക്കുകയാണ്. ഈശോ പത്രോസിനെ വരച്ചവരയിൽ നിർത്തി സ്നേഹം, വിശ്വാസം, ഇഷ്ടം എല്ലാം ആവശ്യപ്പെടുന്നുണ്ട്. ഗ്രീക്ക് ഭാഷയിൽ, യോഹന്നാന്റെ സുവിശേഷത്തിൽ 21-ാം അദ്ധ്യായത്തിൽ 15 മുതലുള്ള തിരുവചനത്തിൽ മൂലഭാഷയിൽ കൊടുത്തിരിക്കുന്നത് ഇതാണ്. ഈശോ ചോദിക്കുന്ന ചോദ്യം Agapos mae, നീ എന്നെ സ്നേഹിക്കുന്നുവോ, പക്ഷേ പത്രോസിന് ആ വാക്ക് ഉപയോഗിച്ച് ഉത്തരം കൊടുക്കാൻ കഴിയുന്നില്ല. പത്രോസ് പറയേണ്ടിയിരുന്നത് Agapo se, ഞാൻ സ്നേഹിക്കുന്നു എന്നായിരുന്നു. പക്ഷേ പത്രോസ് അത് പറയാൻ പറ്റാതെ വിഷമിക്കുകയാണ്. ഈശോ രണ്ടാം തവണയും ചോദിക്കുകയാണ് Agapos mae നീ എന്നെ സ്നേഹി

ക്കുന്നുണ്ടോ, അപ്പോഴും പത്രോസ് പറയുന്നത് വേറൊരു വാക്കാണ്. എനിക്ക് ഇഷ്ടമുണ്ട്. എനിക്ക് കൂട്ടുണ്ട്, പക്ഷേ സ്നേഹിക്കുന്നു എന്നതിലേക്ക് ഇറങ്ങിവരാൻ പറ്റുന്നില്ല. അപ്പോൾ ഈശോ താഴേക്ക് ഇറങ്ങിവന്നു. പത്രോസ് പറഞ്ഞ വാക്കുതന്നെ ഈശോ എടുക്കുകയാണ്. Filais me, നിനക്ക് എന്നോട് ഇഷ്ടമാണ് അല്ലേ, അതേ വാക്കിൽത്തന്നെ പത്രോസ് പറഞ്ഞു filo se അവിടെ നമ്മൾ കാണുന്നത് നമ്മുടെ പോരായ്മകളിൽ ഈശോ താഴേക്ക് ഇറങ്ങിവരും. Agapos se എന്ന് പറയാൻ പറ്റാതെ നിന്ന് വിഷമിക്കുന്ന പത്രോസിന്റെ സാധാരണ മുക്കുവ ഭാഷയിലേക്ക് ഇറങ്ങി വന്ന് പത്രോസിനെ ഈശോ സഹായിക്കുകയാണ്. അതാണ് ഈ അഭിഷേക കർമ്മത്തിലെല്ലാം നമ്മൾ മനസ്സിലാക്കുന്നതും ദൈവം നമ്മുടെ കൂട്ടത്തിലുണ്ട് എന്ന് നമ്മൾ തിരിച്ചറിയുന്നത്. അതുകൊണ്ട് കർത്താവിന്റെ കൂട്ടത്തിലായിരിക്കുക ശിഷ്യനായിരിക്കുക എന്നത്, അതൊരു rethinking ആണ്. എന്ന് പറഞ്ഞാൽ ഒരു rethinking ആണ്, thinking not like man hot like God. ദൈവം ചിന്തിക്കുന്നതുപോലെ ചിന്തിക്കാനായിട്ട് നമ്മെ പ്രേരിപ്പിക്കുന്ന അടിസ്ഥാനപരമായ കാര്യമാണ് അത്. മുമ്പിൽ കയറിനിന്നപ്പോൾ ഈശോ പത്രോസിനോട് പറഞ്ഞു vade postoma എന്റെ പിറകോട്ട് മാറി നിൽക്ക്. പിറകോട്ട് മാറി നിൽക്കുക എന്ന് പറഞ്ഞാൽ അനുഗമിക്കുക എന്നാണ്. എന്തിനാണ് നീ കാര്യങ്ങൾ മനസ്സിലാക്കാണ്ട് മുമ്പിൽ കയറി നിൽക്കുന്നത്. പിറകോട്ട് മാറുമ്പോൾ അനുഗമിക്കുകയാണ്. മുമ്പിൽ നിൽക്കുന്നവനെ കണ്ട് നടന്ന് പോയാൽ മതി. തള്ളിക്കളയുകയല്ല. അങ്ങനെ പത്രോസ് കൈപിടിച്ച് നടത്തിയ പത്രോസിന്റെ ആ പാറമേൽ ആണ് ഈ അഭിഷേകവും തിരുക്കർമ്മങ്ങളും എല്ലാം നടക്കുന്നത്. ഞാൻ എന്റെ വാക്കുകൾ ഉപസംഹരിക്കട്ടെ.

മലങ്കര കത്തോലിക്കാ സഭയുടെ മേജർ ആർച്ചുബിഷപ്പ് ക്ലീമിസ് ബാവാ തിരുമേനിയെ ഹൃദയപൂർവ്വം ഞാൻ അഭിനന്ദിക്കുകയാണ്. മഹിമാശാലിയായ, ഗ്രീക്ക് ഭാഷയിൽ Megalo siws എന്ന് പറയാം. ബാവാ തിരുമേനി, ആത്മീയനും, ജനകീയനും, ഭരണകർത്താവും, മികവുറ്റ അജപാലകനുമാണ്. കത്തോലിക്കാ കൂട്ടായ്മയിൽ സുവിശേഷ സ്ഥാനമുള്ള ഒരു സ്വയാധികാര സഭയുടെ പരമാദ്ധ്യക്ഷനാണ് കാതോലിക്കാ ബാവാ തിരുമേനി സഭാവിജ്ഞാനിയത്തിന്, സി.ബി.സി. ഐ.ക്ക്, കെ.സി.ബി.സി.ക്ക്, മലങ്കര പരിശുദ്ധ സിനഡിന് എല്ലാം ആഴവും അഘലവും ഭാവിയും പ്രദാനം ചെയ്യുന്നു എന്നതാണ് ഏറ്റം സന്തോഷകരമായ കാര്യം. അന്ത്യോക്യൻ ലിറ്റർജിക്കൽ പൈതൃകത്തിന്റെയും തോമാശ്ലീഹായുടെ സുവിശേഷമായ ദൈവാനുഭവത്തിന്റെയും ഭാരതീയവും കേരളീയവും ആദ്ധ്യാത്മികതയുടെയും, സംസ്കൃതിയുടെയും സൂക്ഷിപ്പുകാരനും, വളർത്തച്ഛനുമാണ് ക്ലീമിസ് ബാവാ തിരുമേനി. അതുകൊണ്ടാണ് ഇന്ന് ഈ തിരുക്കർമ്മങ്ങളിൽ ധാരാളം പേർ പങ്കെടുക്കുന്നത്. അവിശ്രമ പരിശ്രമിയാണ് അദ്ദേഹം. അദ്ദേഹം കാത്തുസൂക്ഷിക്കുന്ന ഈ സഭയ്ക്ക് വളരെ ഭാവിയുള്ള, വിപ്ലവാത്മക സ്വഭാവമുള്ള ഒരു എക്യുമെനിക്കൽ Potential സാധ്യതയുണ്ടെന്ന് ഞാൻ പറയാതെ നിങ്ങൾക്കെല്ലാവർക്കുമറിയാം. അന്ത്യോക്യൻ ലിറ്റർജിക്കൽ പൈതൃകത്തിലൂടെ പൗരസ്ത്യ തനിമയും പിതാവിനോടുള്ള ബന്ധത്തിലൂടെ കാതോലിക്ക തനിമയും കൂട്ടിച്ചേർത്തുപിടിക്കുന്ന ആളാണ് മലങ്കര കത്തോലിക്കാ സഭയുടെ പരമാദ്ധ്യക്ഷൻ. സുദീർഘമായ അഭിഷേക ശുശ്രൂഷയിലൂടെ, സഭ പ്രകടിപ്പിക്കുന്ന ആഹ്ലാദമണ്, നവാഭിഷിക്തരെ കസേരയിൽ ഉയർത്തുന്ന കർമ്മം. ഓക്സിയൂസ് എന്നാണ് അതിന് പറയുന്നത്. കസേരയിൽ ഇരുത്തി മൂന്ന് തവണ ഉയർത്തുമ്പോൾ, ആ സമൂഹത്തിന്റെ വിശ്വാസ സമൂഹത്തിന്റെ ഒരു പൊട്ടിക്കരച്ചിൽ ആണ് അത്, ഒരു കീർത്തനമാണത്. സഭയുടെ മനസാക്ഷിയിൽ നിന്നുള്ള ഒരു വലിയ വിങ്ങിപ്പൊട്ടലാണ് അത്. ആ വാക്കിന്റെ അർത്ഥം, ഇവരാണ് ഇത് deserve ചെയ്യുന്നത്. ഇവരാണ് suitable ആയിട്ടുള്ളത്. ഇവരാണ് worthy ആയിട്ടുള്ളത്. അതുകൊണ്ട് സഭ നിന്റെ തിരുമുമ്പാകെ ഇവരെ ഉയർത്തിപ്പിടിക്കുകയാണ്. അതാണ് ഓക്സിയൂസ്. റോമാ സന്ദർശിക്കുമ്പോൾ പത്രോസിന്റെ ബസലിക്കയിൽ വിശുദ്ധ പത്രോസിന്റെ ഒരു ഇരിപ്പിടം ഉണ്ട്. അത് നാല് വലിയ പിതാക്കന്മാർ ഉയരത്തി പിടിച്ചിരിക്കുകയാണ്. നാല് പിതാക്കന്മാരുടെ മുഖവും കൈയും കസേരയുടെ ഓരോ കാലിനും കൊടുത്തിരിക്കുകയാണ്. വിശുദ്ധ അംബ്രോസ്, വിശുദ്ധ അഗസ്റ്റിൻ, വിശുദ്ധ ക്രിസോസ്റ്റം, വിശുദ്ധ അത്തനേഷ്യസ് അവരാണ് ആ നാല് പിതാക്കന്മാർ. ആ പിതാക്കന്മാരുടെ പൈതൃകം കാത്തുസൂക്ഷിക്കണമെന്നുള്ള ഉദ്ദേശമാണ് അതിലൂടെ തരുന്നത്. മലങ്കര കത്തോലിക്കാ സഭയ്ക്ക് ഒരു noble colture ഉണ്ട്. തന്മൂലം inculturation നെക്കുറിച്ച് ഈ സഭ ഒട്ടും ഭയപ്പെടേണ്ടതില്ല. അടിയുറച്ച ഒരു identity, ഒരു സ്വത്വം ഉണ്ട്. അതുകൊണ്ട് കാലാകാലങ്ങളിൽ agornamento, നവീകരണം ഉണ്ടാകുമ്പോഴും പേടിക്കേണ്ടതില്ല. സഭയ്ക്ക് നല്ല ലിറ്റർജിക്കൽ എക്സോയിൽ സ്പിരിച്ചാലിറ്റി ഉണ്ട്. അതുകൊണ്ട് ഒരിക്കലും പരിഷ്ക്കാരം വരുമ്പോൾ, കേവലം devotional ആയതിലേക്ക് മാത്രം ഒതുങ്ങി പോകുമോ എന്ന് ഭയപ്പെടേണ്ടതില്ല. അങ്ങനെ നല്ല അടിയുറച്ച പാരമ്പര്യത്തിൽ നിൽക്കുന്ന മലങ്കര കത്തോലിക്കാസഭ.

This Church remains much bigger than its members and numbers നമ്മുടെ സീറോ മലബാർ സഭയുടെ ഏറ്റവും പ്രിയങ്കരനായ ആർച്ചുബിഷപ്പ് കർദ്ദിനാൾ ആലഞ്ചേരി പിതാവിന്റെ സാന്നിധ്യവും, തുടർന്നുള്ള വാക്കുകളും ഈ തിരുക്കർമ്മങ്ങൾക്ക് ഏറെ മികവും കരുത്തും പകരുമെന്ന് നമുക്കറിയാം.

ഇവിടെ എത്തിയിരിക്കുന്ന എല്ലാവരെയും ഞാൻ ദൈവത്തിന് സമർപ്പിച്ച് പ്രാർത്ഥിക്കുന്നു. ആദരണീയനായ പൊടിപ്പാറ പ്ലാസിഡ് അച്ചൻ ഏറ്റം അദ്ധ്വാനിച്ച വ്യക്തിയാണ്. അദ്ദേഹമാണ് മലങ്കര കത്തോലിക്കാ സഭയുടെ കാനോനിക ഉറവിടമെല്ലാം കണ്ടെത്തിയത്. വളരെയധികം പ്രകൽഭരായ അല്മായരെ വളർത്തിക്കൊണ്ടിരിക്കുന്ന സഭയാണിത്. പ്രഗൽഭരായ കെ. എം. എബ്രഹാം ചീഫ് സെക്രട്ടറി, ജേക്കബ് പുന്നൂസ് ഐ.പി.എസ്., ജോൺ മത്തായി സാർ ഐ.എ.എസ്., ബാരിസ്റ്റർ ജോർജ് ജോസഫ്, ഗാന്ധിജിയുടെ സുഹൃത്തായിരുന്ന Young India യുടെ എഡിറ്റർ ആയിരുന്ന വ്യക്തി, അലക്സാണ്ടർ ജേക്കബ് ഐ.പി.എസ്. ഇവരെല്ലാം ഈ സഭയുടെ മക്കളാണ്. അവരെല്ലാം ഈ historic ആയിട്ടുള്ള ദിനത്തിൽ പങ്കുചേർന്ന് പ്രാർത്ഥിക്കുന്നുവെന്ന് എനിക്കുറപ്പുണ്ട്. രാഷ്ട്രീയ നേതാക്കന്മാരുടെ ഒരു വലിയ നിര, ഉമ്മൻചാണ്ടി സാർ, രമേശ് സാർ, മന്ത്രി ഉൾപ്പെടെയുള്ള



## ഒരുമിച്ചിരിക്കണം... പരിഹരിക്കണം!

ജൂലൈ 15 നടന്ന മെത്രാഭിഷേകച്ചടങ്ങ് കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവായുടെ ഒരു പ്രത്യേക അഭ്യർത്ഥനകൊണ്ട് ശ്രദ്ധേയമായി. മെത്രാഭിഷേക ശുശ്രൂഷകൾക്കൊടുവിൽ വിശിഷ്ടാതിഥികൾക്ക് നന്ദി പറഞ്ഞ അവസരത്തിൽ ബഫർസോൺ വിഷയത്തിൽ കർഷകരുടെ ആശങ്കകൾ പരിഹരിക്കാൻ രാഷ്ട്രീയ കക്ഷിഭേദം മറന്ന്, ഭരണപക്ഷ പ്രതിപക്ഷ ഭേദമെന്യേ ഒരുമിച്ചുനിൽക്കണമെന്ന് ബാവാ തിരുമേനി അഭ്യർത്ഥിച്ചു. മന്ത്രിമാരും പ്രതിപക്ഷനേതാവും എംപി മാരും എംഎൽഎ മാരും മറ്റു മത രാഷ്ട്രീയ സമുദായ നേതാക്കളും ഒരുമിച്ചിരുന്ന വേദിയിലാണ് ബാവാ തിരുമേനി തന്റെ സ്വതസിദ്ധമായ ശൈലിയിൽ ഇക്കാര്യം ആവശ്യപ്പെട്ടത്. 'ഇത് സഭയുടെ മാത്രം അഭ്യർത്ഥനയല്ല, പൊതുസമൂഹത്തിന്റെ അഭ്യർത്ഥനയായി, കർഷകരുടെ ആവശ്യമായി കണ്ട് പരിഹരിച്ചു തരണം. നന്മ ചെയ്യാനായി എല്ലാവരും ഒരുമിച്ചു നിൽക്കണം. ദൈവസന്നിധിയിലാണല്ലോ ഇപ്പോൾ ഒരുമിച്ചിരിക്കുന്നത്. ഞങ്ങളുടെ കർഷകരുടെ ആശങ്കകൾ പരിഹരിക്കാനും ഇതുപോലെ ഒരുമിച്ചിരിക്കണം.'– ബാവാ തിരുമേനി കൂട്ടിച്ചേർത്തു. നേതാക്കളെല്ലാം ഒരു പുഞ്ചിരി യോടുകൂടിത്തന്നെ തിരുമേനിയുടെ വാക്കുകളോട് പ്രതികരിച്ചു. വിശ്വാസിസമൂഹം നിറഞ്ഞ ഹർഷാരവത്തോടെ തിരുമേനിക്ക് പിന്തുണയറിയിച്ചു.

ഒരു വലിയ നിര നമ്മുടെ മുന്നിലുണ്ട്. അത് എത്ര വലിയ ഒരു ഭാഗ്യമാണ്, ഈ സംസ്ഥാനത്തെ, ഈ അനന്ത പുരത്തെ കാത്ത് സംരക്ഷിക്കുന്നവരാണ് അവരെല്ലാവരും. അവരെല്ലാവരേയും പ്രത്യേകമായി ഓർക്കുന്നു, നന്ദി പറയുന്നു. അഭിവന്ദ്യ ബാവാ തിരുമേനിയോട് ബന്ധപ്പെട്ട് അനേകം പ്രഗൽഭ വ്യക്തികൾ, സിറിയക് തോമസ് സാറിനെപ്പോലുള്ള ധാരാളം പേർ മുമ്പിലിരുന്ന് ഈ പ്രാർത്ഥനയിൽ പങ്കെടുക്കുന്നത് കാണുന്നതും വളരെ കൗതുകമുള്ള കാര്യമാണ്. നിങ്ങൾ എല്ലാവരെയും വി. അൽഫോൻസാമ്മയ്ക്ക് സമർപ്പിച്ചുകൊണ്ട്, മാർ ഈവാ നിയോസിലൂടെ ദൈവാനുഗ്രഹം കൂടുതൽ പ്രാർത്ഥിച്ചുകൊണ്ട് ഞാൻ എന്റെ വാക്കുകൾ ഉപസംഹരിക്കുന്നു.

ഈശോ മിശിഹായ്ക്ക് സ്തുതിയായിരിക്കട്ടെ.



# തലമുറകളിലേക്ക് കൈമാറുന്ന പ്രചോദനം



റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി



മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ഹയരാർക്കി സ്ഥാപനത്തിന്റെ നവതി പിന്നിട്ട് ശതാബ്ദിയിലേക്കുള്ള പ്രയാണം ആരംഭിച്ചിരിക്കുകയാണ്. ഒരു ആത്മീയമുന്നേറ്റം ലക്ഷ്യം വച്ചുകൊണ്ടുള്ള ചർച്ചകളും തീരുമാനങ്ങളും ഈ കാലഘട്ടത്തോടു ചേർത്തുവച്ചുകൊണ്ട് സഭയൊന്നാകെ ഒരുങ്ങുകയും നവീകരണത്തിന്റെ അനുഭവത്തിലേക്ക് കടന്നുവരുന്നതിന് ഈ ഒരുക്കങ്ങൾ നമ്മെ സഹായിക്കട്ടെയെന്ന് നമുക്ക് ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യാം.

**വിശുദ്ധിയുടെ പരിമളം പരത്തുന്ന പട്ടം കബറിടം**

മലങ്കര മക്കൾ ഏറെ അഭിമാനത്തോടെയും സന്തോഷത്തോടെയും ഓർക്കുകയും ആഘോഷിക്കുകയും ചെയ്യുന്ന സുദിനമാണ് ജൂലൈ 15. വിശുദ്ധിയുടെ പരിമളം വീശുന്ന പുണ്യപിതാവായ മാർ ഈവാനിയോസ് പിതാവിന്റെ കബറിടത്തിലേക്ക് ആത്മീയമായ ഒരുക്കത്തോടുകൂടി പ്രാർത്ഥനാമന്ത്രണങ്ങൾ ഉരുവിട്ടുകൊണ്ട് സഭാമക്കൾ ഓടിയെത്തുന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭാമക്കളെ സംബന്ധിച്ചിടത്തോളം പട്ടം കത്തീഡ്രലിനോടു ചേർന്ന് സ്ഥിതി ചെയ്യുന്ന പിതാവിന്റെ കബറിടം ഒരു പുണ്യസങ്കേതമാണ്. ഈ പുണ്യസങ്കേതത്തിലേക്ക് ഓടിയെത്തുന്ന ഏതൊരാൾക്കും പുണ്യപിതാവിന്റെ മധ്യസ്ഥതയിൽ ലഭിക്കുന്ന അനുഗ്രഹങ്ങളുടെ സാക്ഷ്യപ്പെടുത്തലുകൾ ഏറെ പറയുവാനുണ്ടാകും. മലങ്കര സുറിയാനികത്തോലിക്കാസഭയ്ക്കുമാത്രമല്ല ഭാരതസഭയ്ക്കും സാർവ്വത്രിക സഭയ്ക്കും മുഴുവനുമായി ഈ പുണ്യപിതാവിന്റെ വിശുദ്ധിയുടെ പരിമളം ലഭ്യമാകുന്നതിന് 'ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധപദവിയിലേക്കുയർത്തി അനുഗ്രഹിക്കണമേയെന്ന്' തീവ്രമായി പ്രാർത്ഥിച്ചുകൊണ്ട് സഭാമക്കൾ ഏവരും ആ ധന്യനിമിഷത്തിനായി കാത്തിരിക്കുന്നു.

**ആരാണ് വിശുദ്ധർ?**

സ്വന്തം ഇഷ്ടങ്ങൾ മാറ്റിവച്ചുകൊണ്ട് ദൈവത്തിന്റെ സ്വപ്നത്തെ തങ്ങളുടെ ഹൃദയത്തിൽ ഏറ്റുവാങ്ങി സുകൃത ജീവിതത്തിലൂടെയോ (Heroic Practice) രക്തസാക്ഷിത്വത്തിലൂടെയോ (Martyrdom) തങ്ങളുടെ ജീവിതത്തെ ദൈവ സന്നിധിയിൽ ആത്മാർപ്പണം ചെയ്തവരാണ് വിശുദ്ധർ. പരിശുദ്ധാത്മാവിന്റെ പ്രചോദനമനുസരിച്ച് തങ്ങളുടെ പാദങ്ങളെ എടുത്തുവച്ചവർ. ഇപ്രകാരമുള്ളവരെ സഭ എക്കാലവും ആദരിച്ചിരുന്നു. കാരണം അവർ സ്വന്തം ഇഷ്ടമനുസരിച്ചല്ല മറിച്ച്, ദൈവത്തിന്റെ പദ്ധതിയോടു ചേർന്ന് നടന്നവരാണ്. തങ്ങളുടെ വാക്കുകളിലൂടെയും പ്രവർത്തികളിലൂടെയും ദൈവഹിതം അനുവർത്തിക്കുകയും വിശുദ്ധിയുടെ പരിമളം പരത്തുകയും ചെയ്തുകൊണ്ട് ദൈവജനത്തിന്റെ ആദരം പിടിച്ചുപറ്റിയവരാണ്. ദൈവ ജനത്തിന് അവരോടുള്ള ആദരവും ഭക്തിയും ദൈവത്തോടുള്ള ഈ വ്യക്തികളുടെ ആഴമായ സ്നേഹത്തിന്റെയും വിശ്വാസത്തിന്റെയും നിദർശനങ്ങളായി ഏറ്റുവാങ്ങുന്നതാണ്.

**ദൈവാത്മാവിന്റെ നടത്തിപ്പ്**

മാർ ഈവാനിയോസ് പിതാവിന്റെ ജീവിതവഴികളിലെല്ലാം പരിശുദ്ധാത്മാവിന്റെ വലിയ നടത്തിപ്പുണ്ടായിരുന്നതായി ആ പുണ്യപിതാവിന്റെ ജീവിതത്തെ അടുത്തറിയുന്നവർക്ക് മനസ്സിലാക്കുവാൻ വലിയ ബുദ്ധിമുട്ട് ഉണ്ടാവുകയില്ല. ചെറുപ്പകാലം മുതൽ മാർ ഈവാനിയോസ് പിതാവിന്റെ ജീവിതത്തിലെ പ്രധാനപ്പെട്ട എല്ലാ സംഭവങ്ങളോടും ചേർന്ന് ദൈവാത്മാവിന്റെ ഈ നടത്തിപ്പിനെ പറ്റി രേഖപ്പെടുത്തിയിട്ടുണ്ട്. 'ഞാൻ വയ്ക്കുന്ന ഓരോ കാലടിയിലും നല്ലവനായ ദൈവം എന്നെ നിയന്ത്രിച്ചുകൊണ്ടിരിക്കുന്നു എന്നുള്ള പരിപൂർണ്ണ വിശ്വാസം എനിക്കുണ്ട്' എന്നാണ് മാർ ഈവാനിയോസ് പിതാവ് ദൈവിക നടത്തിപ്പിനെപ്പറ്റി തന്റെ ആത്മകഥയിൽ കുറിച്ചിട്ടിട്ടുള്ളത്.

മാർ ഈവാനിയോസ് പിതാവ് കത്തോലിക്കാ സഭയിൽ ചേർന്നതിനുശേഷം യാക്കോബായ -ഓർത്തഡോക്സ് സഹോദരങ്ങൾ പിതാവിനെപ്പറ്റി പറഞ്ഞു പരത്തിയ അപവാദങ്ങളും നുണപ്രചരണങ്ങളും അനവധിയാണ്. പിതാവിനെ കള്ളനെന്നും ചതിയനെന്നും സഭയെ വഞ്ചിച്ചവനെന്നും പറഞ്ഞ് അധിക്ഷേപിച്ചതും ഭീഷണിപ്പെടുത്തിയും കയ്യേറ്റം നടത്തിയും തളർത്താൻ ശ്രമിച്ചതും ചരിത്രത്തിന്റെ ഏടുകളിൽ എഴുതപ്പെട്ടിട്ടുള്ളതാണ്. ഓർത്തഡോക്സ് സഭയെ വഞ്ചിച്ചവൻ കത്തോലിക്കാ സഭയെയും പറ്റിക്കും എന്നു പറഞ്ഞവരോട് പിതാവ് നൽകിയ മറുപടി ആരെയും അതിശയിപ്പിക്കുന്നതാണ്: "യാക്കോബായ-ഓർത്തഡോക്സ് സഭകളിലെ വഴക്കും മത്സരവും അഹങ്കാരവും അനുസരണമില്ലായ്മയും ഉപേക്ഷിച്ചു പോരുന്നതിൽ പരിശുദ്ധ റൂഹാ നമ്മെ പറ്റിക്കതന്നെ ചെയ്തു. യാക്കോബായ-ഓർത്തഡോക്സ് സഹോദരങ്ങൾ അവരുടെ മനസ്സിനെ ദൈവത്തിൽ സമർപ്പിക്കുന്ന പക്ഷം പരിശുദ്ധ റൂഹാ അവരെയും പറ്റിക്കുമെന്നാണ് നമ്മുടെ ബോധ്യം." ആരെയും മുറിപ്പെടുത്താതെയും അതേസമയം ദൈവാത്മാവിന്റെ പ്രേരണയോടു ചേർന്നു നിൽക്കുവാൻ പ്രചോദനം നൽകുകയും ചെയ്യുന്ന വാക്കുകളാണിവ. വലിയ എതിർപ്പുകളുടെ മധ്യത്തിൽ നിൽക്കുമ്പോഴും ശാന്തത കൈവെടിയാതെ സമചിത്തതയോടെയും ബഥനി ആശ്രമത്തിന്റെ ആവൃതിക്കുള്ളിൽ നിന്നും ആവാഹിച്ചെടുത്ത സന്ന്യാസജീവിതത്തിന്റെ പക്വമായ ആത്മീയതയുടെ നിറവിലും അവയൊക്കെ അതിജീവിക്കുന്നതിന് വന്ദ്യപിതാവിന് സാധിച്ചു. കൊടുങ്കാറ്റിൽപ്പെട്ട് വള്ളം ആടിയുലഞ്ഞപ്പോഴും തിരമാലകൾ വഞ്ചിയിലേക്ക് ആഞ്ഞടിച്ച് കയറി വഞ്ചിയിൽ വെള്ളം നിറഞ്ഞുകൊണ്ടിരുന്നപ്പോഴും അമരത്ത് തലയിണവച്ച് ശാന്തമായി ഉറങ്ങുകയായിരുന്ന യേശുവിനെപ്പോലെ (മർക്കോ 4:35-41) ഏതു പ്രതികൂല സാഹചര്യങ്ങളെയും തരണം ചെയ്യുവാനുള്ള ആത്മീയ കരുത്ത് ഇതിനോടകം മാർ ഈവാനിയോസ് പിതാവിന് കൈവന്നിരുന്നു. പ്രാർത്ഥനയുടെയും ധ്യാനത്തിന്റെയും പിൻബലത്തിൽ തന്റെ മനസ്സിനെ ദൈവത്തിൽ സമർപ്പിച്ച് ദൈവാത്മാവിനാൽ പ്രചോദിതനായിട്ടാണ് തന്റെ ഓരോ ചുവടുവയ്പുമെന്ന് മാർ ഈവാനിയോസ് പിതാവിന്റെ ജീവിതത്തിലെ ഓരോ സംഭവങ്ങളും നമ്മെ ഓർമ്മപ്പെടുത്തുന്നു. ഏതൊരു സഭാവിശ്വാസിയും പിൻതുടരേണ്ട ജീവിത മാതൃകയാണ് പുണ്യപിതാവ് നമുക്ക് കാട്ടിത്തരുന്നത്. ശക്തമായ പ്രതിഷേധങ്ങളും പ്രതിബന്ധങ്ങളും തനിക്കുചുറ്റും വട്ടമിട്ടു പറക്കുമ്പോഴും അവയെയൊക്കെ സധൈര്യം നേരിടുന്നതിനും പുനരൈക്യപ്രസ്ഥാനത്തിന് നേതൃത്വം നൽകുന്നതിനും അങ്ങനെ സാർവ്വത്രിക സഭയുടെ അനന്ത വിഹായസ്സിലേക്ക് പറന്നുയരുന്നതിനും മാർ ഈവാനിയോസ് പിതാവിന് സാധിച്ചത് ദൈവാത്മാവിന്റെ നടത്തിപ്പിലൂടെയാണ്.

**ഐക്യത്തിലേക്കുള്ള വിളി - പരിശുദ്ധാത്മാവിന്റെ ഉൾവിളി**

സെറാമ്പൂർ വാസക്കാലം മുതൽ തന്റെ പഠനവും ചിന്തയുമെല്ലാം സഭയുടെ ഐക്യത്തെപ്പറ്റിയുള്ളതായിരുന്നു. ബഥനി ആശ്രമ സ്ഥാപനം ഈ ആഗ്രഹത്തെ സാക്ഷാത്കരിക്കുവാൻ കൂടുതൽ അവസരമൊരുക്കി. 'കേരളത്തിലുള്ള സുറിയാനി ക്രിസ്ത്യാനികളെല്ലാവരും പഴയ കാലത്ത് ഒരു സഭയായിരുന്ന പ്രകാരം വീണ്ടും യഥാർത്ഥമായ പുനരൈക്യം സാധിച്ച് ഒരു സഭയും ഒരു ഇടയനും എന്ന വിശുദ്ധ വേദോക്തിയെ കേരളീയ സുറിയാനിക്കാരെ സംബന്ധിച്ചിടത്തോളമെങ്കിലും യാഥാർത്ഥീകരിക്കുവാൻ കാതോലിക്കാ ബാവാ തിരുമേനി ശ്രദ്ധിക്കേണ്ടതാണ്' (വിശ്വാസധോരണി, പേജ് 64). 1925 മെയ് 1-ന് മാർ ഈവാനിയോസ് പിതാവ് തന്റെ മെത്രാഭിഷേകാനന്തരം പരുമല പള്ളിയുടെ അങ്കണത്തിൽവച്ച് നടത്തിയ പ്രസംഗത്തിലെ ഒരു ഉദ്ധരണിയാണ് മേൽപ്രസ്താവിച്ചത്. കർത്താവിന്റെ സഭയെക്കുറിച്ചുള്ള കാഴ്ചപ്പാട് വളരെ വ്യക്തമായി തന്റെ വാക്കുകളിൽ പിതാവ് കോറിയിട്ടിരിക്കുന്നു. 'ഒരു തൊഴുത്തും ഒരു ഇടയനും' എന്ന കർത്താവേശുമിശിഹായുടെ സ്വപ്നവും പ്രാർത്ഥനയും തന്റെ സ്വപ്നമായി മാർ ഈവാനിയോസ് പിതാവ് തന്റെ ഹൃദയത്തോടു ചേർത്തുവച്ചുകൊണ്ട് സഭാമെത്രാപ്പോലീത്തായുടെ സാന്നിദ്ധ്യത്തിൽ സഭാമക്കളോടു പറയുവാൻ മാർ ഈവാനിയോസ് പിതാവ് കാട്ടുന്ന ധൈര്യവും ആത്മാർത്ഥതയും പരിശുദ്ധാത്മാവിനാൽ നയിക്കപ്പെടുന്നുവെന്നതിന്റെ ദൃഷ്ടാന്തമായി നമുക്ക് കാണാവുന്നതാണ്.

കർത്താവിന്റെ സഭ വിഭജിക്കപ്പെട്ടിരിക്കുന്നു എന്നുള്ള

തീവ്രമായ ദുഃഖം പിതാവിന്റെ വാക്കുകളിൽ വളരെ പ്രകടമാണ്. അതുപോലെതന്നെ കർത്താവിന്റെ സഭ വിഭജിക്കപ്പെടുവാൻ പാടുള്ളതല്ല എന്ന ഉറച്ച ബോധ്യവും പിതാവിന്റെ വാക്കുകളിൽ സ്പഷ്ടമാണ്. ഏതെല്ലാം കാര്യങ്ങളിൽ കേരളസഭാമക്കൾ ഐക്യപ്പെട്ടിരിക്കുന്നു എന്ന് പിതാവിന്റെ തുടർന്നുവരുന്ന വാക്കുകളിൽ നിന്നും മനസ്സിലാക്കുവാൻ സാധിക്കും. ''സാമൂഹ്യാചാരങ്ങൾ, രാഷ്ട്രീയ ചുമതലകൾ, പൂർവ്വചരിത്രം, സംസാരഭാഷ, വൈദികഭാഷ മുതലായ വിഷയങ്ങളിൽ കേരളീയ സുറിയാനിക്കാർ എല്ലാവരും തമ്മിൽ ഐക്യമുണ്ട്. അവർ യഥാർത്ഥത്തിൽ ഒരു സമുദായമാണ്. മതസംബന്ധമായ വിഷയങ്ങളിൽ മാത്രം ഭിന്നതയും പിരിച്ചിലും സംഭവിച്ചിരിക്കുന്നു.'' വിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപാപ്പാ സഭകളുടെ ഐക്യത്തെപ്പറ്റി നമ്മെ ഓർമ്മിപ്പിക്കുന്നതുപോലെ 'നമ്മെ ഭിന്നിപ്പിക്കുന്ന കാര്യങ്ങളേക്കാൾ എത്രയോ പതിന്മടങ്ങാണ് നമ്മെ യോജിപ്പിക്കുന്ന കാര്യങ്ങൾ.' ഈ യാഥാർത്ഥ്യം തിരിച്ചറിഞ്ഞുകൊണ്ട് സഭകൾ തമ്മിൽ സമ്പൂർണ്ണമായ ഐക്യത്തിലേക്ക് കടന്നുവരണമെന്ന് പരിശുദ്ധ പിതാവ് ഉൽബോധിപ്പിക്കുന്നു. എന്നാൽ ഇതിനൊക്കെ എത്രയോ പതിറ്റാണ്ടുകൾക്കു മുമ്പേ മാർ ഈവാനിയോസ് പിതാവ് ഈ സത്യം തിരിച്ചറിഞ്ഞ് സഭകൾ തമ്മിലുള്ള സമ്പൂർണ്ണമായ ഐക്യത്തിന് പരിശ്രമം നടത്തി എന്നത് പരിശുദ്ധാത്മ നടത്തിപ്പിന്റെ വലിയ നിദർശനങ്ങളായി നമുക്ക് മനസ്സിലാക്കുവാൻ സാധിക്കും. അതുകൊണ്ടാണ് അർത്ഥശങ്കയ്ക്ക് ഇടം നൽകാത്ത വിധം മാർ ഈവാനിയോസ് പിതാവ് സഭാനേതൃത്വത്തെയും സഭാമക്കളെയും ഇപ്രകാരം ഉൽബോധിപ്പിക്കുന്നത്: ''മതസംബന്ധമായ വിഷയങ്ങളിൽ കൂടെയും എല്ലാ സുറിയാനി ക്രിസ്ത്യാനികളും തമ്മിൽ യോജിപ്പുണ്ടാകുവാൻ തക്കവിധം വന്ദ്യതിരുമേനികളും അവരോടു ചേർന്ന് സഭാമക്കളും മനഃപൂർവ്വമായി പരിശ്രമിക്കേണ്ടിയിരിക്കുന്നു.'' മാർ ഈവാനിയോസ് പിതാവിന്റെ ഹൃദയത്തിൽ നിന്നും വരുന്ന വാക്കുകളാണിവ. മാർ ഈവാനിയോസ് പിതാവിന്റെ മെത്രാഭിഷേകാനന്തരം നടത്തുന്ന ഒരു വാഴ്ത്തു പാട്ടായോ അധരവ്യായാമമായിട്ടോ പിതാവിന്റെ ഈ വാക്കുകളെ കാണുവാൻ സാധിക്കില്ല. ആരെയെങ്കിലും പ്രീതിപ്പെടുത്തുവാൻ വേണ്ടി പറഞ്ഞ വാക്കുകളുമല്ല. അനേകം പേരുടെ അപ്രീതിയുണ്ടാകും എന്നു മനസ്സിലാക്കിക്കൊണ്ടാണ് ഈ അപ്രിയസത്യം ഒരു പ്രവാചകശബ്ദമായി വന്ദ്യപിതാവിന്റെ ഹൃദയത്തിൽ നിന്നും നിർഗളിക്കുന്നത്. താൽക്കാലികമായ ചില ലാഭനഷ്ടങ്ങളുടെ കണക്കുകൂട്ടലുകളിൽ നിന്ന് ഉരുത്തിരിയുന്ന ചില തീരുമാനങ്ങളല്ല സഭയ്ക്കാവശ്യം, മറിച്ച് ദൈവീകപദ്ധതിയോടു ചേർന്നു നിന്നുകൊണ്ട് പരിശുദ്ധാത്മ സ്വരം ശ്രവിക്കുവാനുള്ള ആത്മാർത്ഥമായ ആഗ്രഹമാണ് ഓരോരുത്തർക്കും ഉണ്ടാകേണ്ടത് എന്ന് ഓർത്തഡോക്സ് സഭയുടെ മെത്രാപ്പോലീത്തായെയും സഭാമക്കളെ മുഴുവനായും വന്ദ്യ മാർ ഈവാനിയോസ് പിതാവ് ഓർമ്മപ്പെടുത്തുന്നു.

**ദൈവമഹത്വം ജീവിതത്തിന്റെ പരമോദ്ദേശ്യം**

1912-ൽ മലങ്കര സഭയിൽ കാതോലിക്കേറ്റ് സ്ഥാപിക്കുവാൻ മലങ്കര മെത്രാപ്പോലീത്തായോടു ചേർന്നു നിന്നുകൊണ്ട് പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിക്കുകയും അതിനുവേണ്ടുന്നതായ തീരുമാനങ്ങൾ എടുക്കുകയും ചെയ്തതിനെ അഭിമാനപുരസ്സരം കാണുമ്പോഴും യഥാർത്ഥമായ ലക്ഷ്യത്തിലേക്കുള്ള സഭയുടെ പ്രയാണത്തേക്കുറിച്ചുള്ള മാർ ഈവാനിയോസ് പിതാവിന്റെ ഹൃദയതേങ്ങലുകൾ പിതാവിന്റെ തുടർന്നുവരുന്ന വാക്കുകളിൽ കാണുവാൻ കഴിയും: ''എന്നാൽ ഇപ്രകാരമുള്ള പ്രയത്നംകൊണ്ട് സഭയ്ക്കുണ്ടാകുന്ന ഐശ്വര്യത്തേക്കാൾ കൂടുതലായി നമ്മുടെ സഭയ്ക്കും ഈ നാട്ടിൽ എല്ലാ ക്രിസ്ത്യാനികൾക്കും ആവശ്യമുള്ളത് ജനങ്ങളിൽ യഥാർത്ഥമായ ദൈവഭക്തിയാണെന്ന് എനിക്ക് ബോധ്യമുണ്ട്.'' തന്റെ സഭയുടെ കെട്ടുറപ്പിനുവേണ്ടി സ്വയം പ്രയത്നിക്കുമ്പോഴും സഭകളുടെ മുഴുവൻ ഐക്യത്തിനുവേണ്ടിയുള്ള ദാഹമാണ് പിതാവിന്റെ വാക്കുകളിലും പ്രയത്നങ്ങളിലും നിഴലിക്കുന്നത്. ''ദൈവഭക്തിയാണ് ജ്ഞാനത്തിന്റെ ഉറവിടം'' എന്ന ദൈവവചനം ആഴത്തിൽ മനസ്സിലാക്കി സഭാമക്കളെല്ലാവരും യഥാർത്ഥ ദൈവഭക്തിയിൽ വളർന്നുവരണമെന്ന് പിതാവ് ആഗ്രഹിക്കുകയാണ്. യഥാർത്ഥ ദൈവഭക്തിയിലൂടെ മാത്രമേ തീവ്രമായ വിനയവും ദൃഢമായ ക്ഷമയും പരിശീലിക്കുവാൻ നമുക്ക് സാധിക്കുകയുള്ളുവെന്നും അതുവഴി പരിപൂർണ്ണമായ ഐക്യം സാക്ഷാൽക്കരിക്കപ്പെടുകയുള്ളൂ എന്നും വന്ദ്യപിതാവ് നമ്മെ ഓർമ്മപ്പെടുത്തുന്നു. അതുകൊണ്ടാണ് മാർ ഈവാനിയോസ് പിതാവ് പറയുന്നത്: ''എത്രത്തോളം സഹിക്കുകയും ക്ഷമിക്കുകയും ചെയ്യണമോ അത്രത്തോളം സഹിപ്പാനും ക്ഷമിപ്പാനും നാം തയ്യാറാകണം.'' അതുവഴി ദൈവഹിതം നമ്മൾ നിറവേറ്റണം. ഈ സത്യം തിരിച്ചറിഞ്ഞുകൊണ്ടാണ് വന്ദ്യപിതാവ് പറയുന്നത്: ''എന്റെ ജീവിതത്തിന്റെ പരമോദ്ദേശ്യം ദൈവത്തെ മഹത്വപ്പെടുത്തുക എന്നുള്ളതാണ്.''

**വിഘടനവാദികൾക്കുള്ള മുന്നറിയിപ്പ്**

സ്വാർത്ഥലാഭങ്ങൾക്കുവേണ്ടി സഭയെ ഒറ്റിക്കൊടുക്കുന്നവർക്കും സഭകൾ തമ്മിൽ ഒന്നിച്ചുവരുന്നതിനെ എതിർക്കുന്നവർക്കും മാർ ഈവാനിയോസ് പിതാവ് മുന്നറിയിപ്പ് നൽകുന്നുണ്ട്: ''കക്ഷിവഴക്കിൽ ആസക്തിയുള്ളവർ ധാരാളം ശകാരം പറഞ്ഞേക്കാമെന്ന് എനിക്കറിയാം. എന്നാൽ പരസ്പരമുള്ള ഭിന്നിപ്പ് തടയുവാനും സ്നേഹം വർദ്ധിക്കുവാനും വേണ്ടി ക്രിസ്തീയമായി എന്തെല്ലാം ശ്രമങ്ങൾ ചെയ്യുന്നതിന് നമ്മെക്കൊണ്ട് കഴിയുമോ അതെല്ലാം നമ്മൾ ചെയ്യണം.'' മലങ്കരസഭയിൽ നിലനിൽക്കുന്ന പിളർപ്പും അരാജകത്വവും മാർ ഈവാനിയോസ് പിതാവിനെ ഏറെ നൊമ്പരപ്പെടുത്തി. യേശുവിന്റെ സഭ ഏകസഭയാണെന്നും വിഭജിക്കപ്പെടുവാൻ പാടുള്ളതല്ലായെന്നും മലങ്കരസഭയുടെ പിളർപ്പിനെ നോക്കി കണ്ടുകൊണ്ട് വന്ദ്യപിതാവ് ഇപ്രകാരം സൂചിപ്പിച്ചു: മലങ്കരസഭയിൽ നിന്ന് നിർഭാഗ്യവശാൽ ഭിന്നിച്ചുപോയ മാർത്തോമ്മാ സഭയുമായി ഐക്യപ്പെടുവാൻ നമ്മൾ സർവ്വാത്മനാ പരിശ്രമിക്കണമെന്ന് മാർ ഈവാനിയോസ് പിതാവ് ഓർമ്മപ്പെടുത്തുന്നു. മാത്രമല്ല, മാർത്തോമ്മാ സഭയുടെ രൂപീകരണത്തിനും അതുവഴി മലങ്കര സഭയുടെ പിളർപ്പിനും കാരണക്കാർ മലങ്കര സഭയാണെന്നും ഇത് ദൈവതിരുമുമ്പാകെ കുറ്റകരമാണെന്നും പിതാവ്

വേദനയോടെ ഓർക്കുന്നു: "കേരളീയ സുറിയാനിക്കാരിൽ ഭൂരിപക്ഷ ജനങ്ങളും സർവ്വലോക വ്യാപകത്വമുള്ള റോമൻ കത്തോലിക്കാസഭയിൽ ഉൾപ്പെട്ടു നിൽക്കുന്നവരാണ്.'' കത്തോലിക്കാസഭയുടെ സാർവ്വത്രിക ഭാവത്തെ എടുത്തുപറയുന്ന പിതാവ് ഈ സാർവ്വത്രികതയിലേക്ക് എല്ലാ സഭകളും ചേർന്നുനിൽക്കണമെന്ന് ആഗ്രഹിക്കുന്നു. "അസ്ഥിയിൽ നിന്നുള്ള അസ്ഥിയും മാംസത്തിൽ നിന്നുള്ള മാംസവും'' എന്നാണ് കത്തോലിക്കാസഭയെപ്പറ്റി മാർ ഈവാനിയോസ് പിതാവ് വിശേഷിപ്പിക്കുന്നത്. മാർ ഈവാനിയോസ് പിതാവ് ആഗ്രഹിക്കുന്നത് ഏതെങ്കിലും ഒന്നോ, രണ്ടോ സഭകൾ തമ്മിലുള്ള പുനരൈക്യമല്ല മറിച്ച് 'സർവ്വലോകപുനരൈക്യ'മാണ് മാർ ഈവാനിയോസ് പിതാവ് സ്വപ്നം കണ്ട പുനരൈക്യം. ഇതു സാധിതമാകണമെങ്കിൽ പരിശുദ്ധാത്മാവിന്റെ ഇടപെടലുകൾക്ക് ചെവികൊടുക്കണം. ലാഭനഷ്ടങ്ങളുടെ കണക്കുകൾ കൂട്ടിയെടുത്ത് ഉണ്ടാക്കിയെടുക്കേണ്ടതല്ല സർവ്വലോക പുനരൈക്യം. മറിച്ച് പരിശുദ്ധാത്മ സ്വരത്തിന് അനുസരിച്ച് സഭാമക്കൾ ആത്മാർപ്പണം നടത്തുമ്പോൾ ലഭിക്കുന്ന ദൈവീകദാനമാണ്.

**സാർവ്വത്രിക ഭാവം – വിശുദ്ധിയുടെ അടയാളം**

എല്ലാവരെയും ഉൾക്കൊള്ളുന്ന സാർവ്വത്രിക ഭാവത്തിലേക്കുള്ള വളർച്ചയാണ് ആത്മീയ പക്വതയുടെ ലക്ഷണം. തടസ്സങ്ങൾ സൃഷ്ടിക്കുന്നവനല്ല, തടസ്സങ്ങൾ മാറ്റുന്നവനായിരിക്കണം ഓരോ ക്രിസ്തുശിഷ്യനും. ക്രിസ്തുവിന്റെ മനസിനോളം ഓരോ ക്രിസ്തുശിഷ്യന്റെയും മനസ് വിശാലമാകുമ്പോൾ മാത്രമാണ് ഈ സ്വപ്നം പൂവണിയുന്നത്. മാർ ഈവാനിയോസ് പിതാവ് പരിശുദ്ധാത്മാവിന്റെ നടത്തിപ്പിന് വിധേയപ്പെട്ട് ക്രിസ്തുവിന്റെ മനസിനെ സ്വന്തമാക്കി. വ്യക്തിഗതമായ നേട്ടങ്ങൾക്ക് സഭയെ കരുവാക്കുകയും ഭിന്നിപ്പിന്റെ സ്വരം ഉയർത്തുകയും ചെയ്യുന്നവർക്ക് മാർ ഈവാനിയോസ് പിതാവ് ഉയർത്തുന്ന ഈ വെല്ലുവിളി കൂടുതൽ അസ്വസ്ഥത ഉളവാക്കുമെന്നുള്ളതിന് സംശയമില്ല. ദൈവത്തോടും ദൈവീക നിയോഗങ്ങളോടുമല്ലാതെ ഒന്നിനോടും കടപ്പാടില്ലാതെ മുന്നേറുവാനുള്ള ധൈര്യം ഉണ്ടാകണം എന്നാണ് ഇവിടെ വിവക്ഷിക്കുന്നത്.

**ഉപസംഹാരം**

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ജീവിതം മുഴുവൻ ദൈവാത്മാവിനാൽ നയിക്കപ്പെട്ടതായിരുന്നു. ഇപ്രകാരം പരിശുദ്ധാത്മാവിനാൽ നയിക്കപ്പെടുന്നവർക്കു മാത്രമേ മാർ ഈവാനിയോസ് പിതാവിനെപ്പോലെ ഇപ്രകാരം പറയുവാൻ സാധിക്കുകയുള്ളു: ''എല്ലാറ്റിന്റേയും അടിസ്ഥാനം ദൈവകരുണ തന്നെ. അവിടുന്ന് തുടങ്ങി, അവിടുന്ന് നടത്തി, നാം ഒന്നും ചെയ്തില്ല, ചെയ്യിച്ചുമില്ല.'' അതുകൊണ്ടാണ് തലമുറകളിലേക്ക് കൈമാറ്റം ചെയ്യപ്പെടുന്ന ഒരു പ്രചോദനമായി മാർ ഈവാനിയോസ് പിതാവിന്റെ ജീവിതം മാറുന്നത്. പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ 'ആനന്ദത്തിന്റെ സാക്ഷികൾ' എന്ന അപ്പസ്തോലിക ലേഖനത്തിൽ നമ്മെ ഓർമ്മിപ്പിക്കുന്നതുപോലെ "കൂടുതൽ മഹത്തായ കാര്യങ്ങൾ ചെയ്യുന്നതിനുവേണ്ടി പരിശുദ്ധാത്മാവ് നിങ്ങളെ അയയ്ക്കുന്ന ഭാവിയിലേക്ക് നോക്കുക.'' ദൈവാത്മാവിനാൽ പ്രചോദിതനായി മുന്നേറിയ മാർ ഈവാനിയോസ് പിതാവിന്റെ ജീവിതം ഏതു കാലഘട്ടത്തിൽ ജീവിക്കുന്നവർക്കും ജ്വലിച്ചു നിൽക്കുന്ന ഒരു പ്രകാശസ്തംഭമാണെന്നുള്ളതിന് സംശയമില്ല.

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ 69-ാമത് ഓർമ്മപ്പെരുന്നാളിൽ പ്രാർത്ഥനാപൂർവ്വം സംബന്ധിച്ച സഭാമക്കൾക്കേവർക്കും ആത്മീകമായ നന്മകളാൽ പൂരിതമാക്കുവാനുള്ള അവസരമായി ഈ ദിവസങ്ങൾ മാറട്ടെ എന്ന് ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. ഈ പുണ്യദിനത്തോട് ചേർന്ന് അഭിഷിക്തരായ അഭിവന്ദ്യ മാത്യൂസ് മാർ പോളിക്കാർപ്പസ് തിരുമേനിയും അഭിവന്ദ്യ ആന്റണി മാർ സിൽവാനോസ് തിരുമേനിയും സഭ ഏല്പിക്കുന്ന നിയോഗങ്ങളിൽ മുന്നേറുവാനുള്ള കൃപയുടെ അഭിഷേകം ലഭിക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു. അതുവഴി മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ വർത്തമാന കാലഘട്ടത്തിലുള്ള സാക്ഷ്യം കൂടുതൽ പ്രോജ്ജ്വലമാക്കുകയും മാർ ഈവാനിയോസ് പിതാവ് സ്വപ്നം കണ്ട മലങ്കര സഭകളുടെ ഐക്യം സാക്ഷാത്കരിക്കപ്പെടുകയും ചെയ്യട്ടെ.

## ഉപകാരസ്മരണ



ഒരു വിശ്വാസി

# ഭക്തിസാന്ദ്രമായ ഓർമ്മപ്പെരുന്നാൾ

ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 69-ാം ഓർമ്മപെരുന്നാൾ ഭക്തിനിർഭരമായി സമാപിച്ചു. ജൂലൈ 14ന് വൈകിട്ട് 3 ന് ബഥനി ആശ്രമം സുപ്പീരീയർ ജനറൽ റവ. ഫാ. മത്തായി കടവിൽ കബറിൽ കുർബാന അർപ്പിച്ചു. തുടർന്ന് സന്ധ്യാ പ്രാർത്ഥനയും മെഴുകുതിരി പ്രദക്ഷിണവും നടന്നു. ദൈവാലയത്തിൽ നിന്നും ആരംഭിച്ച പ്രദക്ഷിണം ജോൺപോൾ രണ്ടാമൻ ഗേറ്റു വഴി, കാതോലിക്കേറ്റ് സെന്റർ, സെന്റ് മേരീസ് സ്കൂൾ വഴി മെയിൻ റോഡിലിറങ്ങി കത്തീഡ്രൽ കവാടത്തിലൂടെ കബർ ചാപ്പലിന്റെ മുന്നിലെത്തി. കത്തിച്ച തിരികളുയർത്തി 'വാഴ്ക വാഴ്ക മാർ ഈവാനിയോസ്' എന്നു ചൊല്ലി അനേകം വിശ്വസികൾ  പ്രദക്ഷിണത്തിൽ അണിചേർന്നു. ഏറ്റവും മുന്നിലായി കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവയും ഇന്ത്യയിലെ വത്തിക്കാൻ സ്ഥാനപതി ആർച്ചു ബിഷപ്പ് ലിയോ പോൾദോ ജിറേലിയും മറ്റു മെത്രാപ്പോലീത്താമാരും നീങ്ങി. തുടർന്ന് വൈദികരുടേയും സമർപ്പിതരുടേയും നീണ്ട നിര. പ്രദക്ഷിണത്തിന് സമാപനം കുറിച്ച് കബറിൽ ധൂപ പ്രാർത്ഥനയും അപ്പസ്തോലിക ആശിർവാദവും നടന്നു. കത്തീഡ്രൽ ബാൽക്കണിയിൽ നിന്നും കാതോലിക്കാ ബാവയും മറ്റു മെത്രാപ്പോലീത്താമാരും വിശ്വാസിഗണത്തെ സ്ലീബാ ഉയർത്തി ആശീർവദിച്ചു. ജൂലൈ 15ന് രാവിലെ 8 ന് കത്തീഡ്രൽ ദേവാലയത്തിൽ നടന്ന വി. കുർബാനയോടും മറ്റു അനുസ്മരണ പരിപാടികളോടും മെത്രാഭിഷേക ശുശ്രൂഷകളോടും കൂടി ഈ വർഷത്തെ ഓർമ്മപ്പെരുന്നാൾ സമാപിച്ചു.



# BLESSING OF TOMB CHAPEL



പട്ടം സെന്റ് മേരീസ് കത്തീഡ്രൽ ദൈവാലയത്തോടനുബന്ധിച്ച് സ്ഥിതി ചെയ്യുന്ന അഭിവന്ദ്യ പിതാക്കന്മാരുടെ കബറിടം നവീകരണ പ്രവർത്തനങ്ങൾക്ക് ശേഷം അത്യഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ കൂദാശ ചെയ്ത് സഭാസമൂഹത്തിന് സമർപ്പിച്ചപ്പോൾ

# BLESSING OF TOMB CHAPEL












## List of Contributors

Mr. Jacob Thomas
Rev. Fr. John Thundiyath
Rev. Fr. Joshua Parayil
12 Persons from Cathedral
(Kaalkazhukal)
Mr. Sijo Njayalloor
Mr. Phlip John
Mr. Blesson Abraham
Rev. Fr. Peter Thoppil
Rev. Fr. George Thannimoottil
Mr. Arun T Chacko
Mr. Mathew M K
Mr. Rajan Mathew
Mr. John Mathew Nellimoottil
Prof. Sherly Stewert
Mr.Thomas Thottunkal
Dr. Cherian John
Dr. Jijimon K Thomas
Dr. Alex Parankamveettil
Mr. Anish Manjapally
Rev. Fr. Binny Nedumpurath
Rev. Fr. Mathews Alummoottil
Mr. Shibu Jacob Thiruvalil
Mr. Robin Yohannan
Mr. Sebastian K N
Rev. Fr. Thomas Kayyalackal
Thottunkal Family
Mr. Boban Zazharia
Msgr. George Panamthundil
Mr. Sijo & Aparna
Mr.Varghese Evershine
Mrs. Anitta Antony
Mr. Shibu Zacariah
Rev. Fr. Mathew Charthankuzhy
Mr. Libu Babu Gerorge
Mr. Babu George
Mr. Sunny Powath
Mr. Jinu Thomas
Rev. Fr. Wilson Aluvila
Rev. Fr. Thomas Marottimoottil
Rev. Fr. Shaji Vazhayil
Sri. Jacob Punnoose IPS
Rev. Fr. Bovas Mathew
Rev. Fr. Thomas Mannikarott
Mr. Ashish George Jacob
Dr. Suju C Joseph
Mr. Shanto & Shalet
Mrs. Renjitha Podiyattuvila
Houston Malankara Catholic Parish
Mr.Vinil Raj
Mr. Sibi Raj
Sarvodaya Central Vidyala

Sarvodaya Vidyalaya
Rev. Fr. Jobin Jacob Karukayil
Mr. Joseph Pallickal
Dr. Mathews Mar Polycarpos
Mrs. Deepthi Thomas
Mr. Shaji Thalothil
Rev. Fr. Thomas Mukuluvila
Mr. Shilu C Joseph
Mr. Joseph Varghese
Mr. George Mathew Meenathethil
Mr. John Contractor
Dr. Sumith & Adv. Elvin
Mr. Abhishek & Akash
Mr. Cristopher & Family
Mr. Cherian P K
Mr. Josen M Alex
Mr. Thomas Njayalloor
Mr. P K Mathew Pattom
Mr. Jose K K
Mar Gregorios College Chennai
Mar Baselios College Nalanchira
Mr. Kunjumon & Rosamma
Dm Trivandrum Provincialate
Malankara Catholic Community - Ireland
Mr. Santhosh Nelson
Mr. Chacko Kolothumannil
SIC Provincial House, Nalanchira
Dr. Thomaskutty Panachickal
Rev. Fr.Varghese Vellavoor
Rev. Fr. Geevarghese Changeth
Rev. Fr. Scaria Kochumuruppel
Rev. Fr. Mathew Vazhakkapara
Mr. V. George
Mr. Louis Betschert
Rev. Fr. Joseph Athirampuzha
Rev. Fr. Mathew Kochupurackal
Mrs. Axina Geo Augustin
Mr. Ashly Ranny
Mr. Nibu Varghese Vattasseril
Mr. Josh Kuriakose Thangalathil
Rev. Fr. Jacob Vazhakunnath
Bethany Navajeevan Province
Mount Carmel Retreat Center
Mr. Jiji & Family UK
Dr. R. Selwin Joseyphus
Bethany Sisters Generalate,Kottayam
Mr. Johnson & Family Kumbazha
Mr. Babu Thomas
Rev. Fr. Joseph Chavadimuruppel
Rev. Fr. Philip Nellivila
Mr. Baby Poothrika
Mr.Varghese Kurian
Mr. Shajan Elamannoor
Dr. K. V. Thomaskutty, Anchal
Mr. Abraham K. John, Anchal
Dr. Mary M. Abraham, Anchal
Mr. Lalu Varghese, Anchal
Mr. Koshy M. John, Anchal
Dr. Abraham Mathew, Anchal
Mr. John P. K., Anchal
Mr. Mathew Kurian , Anchal



വിശേഷം

# ENTHRONEMENT AT GURGAON (DELHI)








മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ഗുഡ്ഗാവ്-ഡൽഹി ഭദ്രാസനത്തിന്റെ പുതിയഅധ്യക്ഷനായി അഭിവന്ദ്യ ഡോ. തോമസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്താ സ്ഥാനാരോഹിതനായി. സാകേത് നേബ് സരായി സെയ്ന്റ് മേരീസ് കത്തീഡ്രലിൽ നടന്ന അഭിഷേകച്ചടങ്ങുകളിൽ സഭാവിശ്വാസികൾ പ്രാർഥനാപൂർവം പങ്കെടുത്തു. മേജർ ആർച്ച് ബിഷപ്പ്അത്യഭിവന്ദ്യ കർദിനാൾ ബസേലിയസ് ക്ലീമിസ് കാതോലിക്കാ ബാവാ സ്ഥാനാരോഹണശുശ്രൂഷകൾക്ക് മുഖ്യകാർമികത്വം വഹിച്ചു. തുടർന്നു നടന്ന പൊതുസമ്മേളനത്തിൽ ഡൽഹി ലത്തീൻ രൂപത ആർച്ച് ബിഷപ്പ് അനിൽ ജെ.ടി. കൂട്ടോ, ഫരീദാബാദ് സീറോ മലബാർ രൂപതാ ഉപാധ്യക്ഷൻ ജോസ് പുത്തൻവീട്ടിൽ, യാക്കോബായ സഭ ഡൽഹി രൂപതാധ്യക്ഷൻ കുര്യാക്കോസ് മാർ യൂസേബിയോസ്, മദർ ജനറൽ റവ. ലിഡിയ ഡി.എം., ജസ്റ്റിസ് കുര്യൻ ജോസഫ്, ശാന്തിഗിരി ആശ്രമത്തിലെ സ്വാമി സായൂജ്യനാഥ്, റെജി തോമസ് എന്നിവർ പ്രസംഗിച്ചു. 2015-ലാണ് ഗുഡ്ഗാവ്-ഡൽഹി ഭദ്രാസനം രൂപവത്കരിച്ചത്. ഡൽഹിക്കു പുറമേ യു.പി., പഞ്ചാബ്, ഹരിയാന, രാജസ്ഥാൻ തുടങ്ങിയ ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിലെയും വടക്കുകിഴക്കൻ സംസ്ഥാനങ്ങളിലെയും സഭാദേവാലയങ്ങളും ഭദ്രാസനത്തിനു കീഴിൽ വരും. പ്രഥമ രൂപതാധ്യക്ഷനായിരുന്ന അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് തിരുമേനി സാമൂഹികസേവനരംഗത്ത് സജീവ സാന്നിധ്യമായിരുന്നു. അദ്ദേഹത്തിന് പിൻഗാമിയായെത്തിയ തോമസ് മാർ അന്തോണിയോസ് തിരുമേനി അടൂർ സ്വദേശിയാണ്. പുണെ ബഥനി ആശ്രമത്തിൽനിന്ന് വൈദികപരിശീലനം നേടിയ അദ്ദേഹം 1980-ലാണ് വൈദികപട്ടം സ്വീകരിച്ചത്.

വിശേഷം

# INAUGURATION OF PLACID BHAVAN, PATTOM




പ്രമുഖ പൗരസ്ത്യ ദൈവസ്ത്രജ്ഞനും സുറിയാനി ഭാഷാ പണ്ഡിതനും ചരിത്രകാരനുമായിരുന്ന റവ. ഡോ. പ്ലാസിഡ് പൊടിപാറ സി. എം. ഐ. യുടെ ബഹുമാനാർത്ഥം തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ ആസ്ഥാന കാര്യാലയമായ പട്ടം മേജർ ആർച്ച്ബിഷപ്ഹൗസിൽ പുതുതായി നിർമ്മിച്ച ഓഫീസ് സമുച്ചയം 'പ്ലാസിഡ് ഭവൻ' എന്ന് നാമകരണം ചെയ്ത്, മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ പരമാധ്യക്ഷൻ മോറാൻ മോർ ബസേലിയോസ് കർദിനാൾ ക്ളീമിസ് കാതോലിക്ക ബാവാ ജൂലൈ 15 ന് കൂദാശ ചെയ്തു. മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ ആരംഭ നാളുകളിൽ ദൈവദാസൻ ആർച്ച്ബിഷപ് മാർ ഈവാനിയോസ് തിരുമേനിയുടെ നിർദ്ദേശാനുസരണം സഭയുടെ കാനോനിക നിയമസംഹിതയുടെ അടിസ്ഥാന രേഖയുടെ ശേഖരണത്തിലും അവയുടെ ക്രോഡീകരണത്തിലും ബഹു. പ്ലാസിഡ് പൊടിപാറ അച്ചൻ വഹിച്ച പങ്ക് കാതോലിക്ക ബാവാ തിരുമേനി എടുത്തു പറഞ്ഞു. പാലാ രൂപത അധ്യക്ഷൻ അഭിവന്ദ്യ മാർ ജോസഫ് ‍കല്ലറങ്ങാട്ട് തിരുമേനി, പത്തനംതിട്ട ഭദ്രാസന അധ്യക്ഷൻ അഭിവന്ദ്യ സാമുവൽ മാർ ഐറേനിയോസ് തിരുമേനി എന്നിവർ സഹകാർമികർ ആയി. പ്ലാസിഡ് ഭവൻ ഓഫീസ് സമുച്ചയത്തിന്റെ ഉത്ഘാടനംസി. എം. ഐ. സഭയുടെ പ്രിയോർ ജനറൽ പെരിയ ബഹു. തോമസ് ചാത്താംമ്പറമ്പിൽ സി. എം ഐഅച്ചൻ നിർവഹിച്ചു. തിരുവനന്തപുരം മേജർ അതിഭദ്രാസന വികാരി ജനറൽ പെരിയ ബഹു. ഡോ. വർക്കി ആറ്റുപുറത്ത്, മുൻ വൈസ് ചാൻസലർ ഡോ. സിറിയക് തോമസ്, ബഥനി ആശ്രമത്തിന്റെ നവജീവൻ പ്രൊവിൻഷ്യൽ സുപ്പീരിയർ പെരിയ ബഹു. മാത്യു തിരുവാലിൽ ഒ. ഐ. സി., വൈദികർ, സിസ്റ്റേഴ്സ്, വൈദിക വിദ്യാർഥികൾ, അത്മായ പ്രേഷിതർ എന്നിവർ സംബന്ധിച്ചു.

